Malayalam

**St. Yeldo Mar Baselious**
**Samakala Charithra Rekhakaliloode**
(Resarch Work)
Fr.Dr. Joseph Cheeran, Pazhanji
9495 603 174
Thrissur - 680542

First Published : 2-10-2014
Copies : 1000
Published By : H.G. Dr. Geevarghese Mar Yulios
: M.J.D Publications, Kunnamkulam
Sponsored By : V.Rev. ThomasPaul Ramban, M.A,.L.L.B (SANATHANA)
Type Setting : Glamour Offset, Kunnamkulam
Rs. 100/-

**മുഖ ചിത്രം**

1.കോതമംഗലം മർത്തോമ്മൻ ചെറിയ പള്ളിയിൽ പ.യൽദോബാവാ അന്ത്യ വിശ്രമംകൊള്ളുന്ന കബറിടം.

2. കോതമംഗലം ബാവായുടെ പള്ളിക്രമ പുസ്തകങ്ങൾ ആഗോള സുറിയാനി പണ്ഡിതനും ഓക്സ്ഫോർഡ് സർവ്വകലാശാലയിലെ ഓറിയന്റൽ ഭാഷാ വിഭാഗത്തിന്റെ തലവനുമായ ഡോ. സെബാസ്റ്റ്യൻ ബ്രോക്ക് ഗ്രന്ഥകാരനോടൊപ്പം പരിശോധിക്കുന്നു.

# പ. യൽദോ മാർ ബസ്സേലിയോസ്
# സമകാലചരിത്രരേഖകളിലൂടെ

ഫാ. ഡോ. ജോസഫ് ചീരൻ, പഴഞ്ഞി

പ്രസാധനം
പുലിക്കോട്ടിൽ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ്
മെത്രാപ്പോലീത്താ
എം. ജെ. ഡി. പബ്ലിക്കേഷൻസ്, കുന്നംകുളം
ഫോൺ : 9495603174

## ഫാ. ഡോ. ജോസഫ് ചീരൻ



ത്രിശ്ശൂർ ജില്ലയിൽ പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ ചീരൻ ഗീവർഗ്ഗീസ് കശീശായുടെ പൗത്രനായി 1945 ചിങ്ങം 1 ന് ജനിച്ചു. മാതാപിതാക്കൾ മാത്തപ്പൻ – കുഞ്ഞാത്തിരി. അവിഭക്ത കേരള സർവ്വകലാശാലയുടെ ഒന്നാം റാങ്കോടുകൂടി മലയാളം ഭാഷയിൽ വിദ്വാൻ ബിരുദം നേടി. മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്ന് "ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം" എന്ന വിഷയത്തെപ്പറ്റി തയ്യാറാക്കിയ ഗവേഷണ പ്രബന്ധത്തിന് പിഎച്ച്ഡി ബിരുദം ലഭിച്ചു. ത്രിശ്ശൂർ സിഎംഎസ് ഹൈസ്ക്കൂളിലും ആലുവ യൂണിയൻ ക്രിസ്ത്യൻ കോളേജിലും അദ്ധ്യാപകൻ. 2000 ജൂണിൽ റിട്ടയർ ചെയ്തു.

വൈദിക ഗുരു യുഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിൽ നിന്ന് വൈദീക സ്ഥാനങ്ങൾ സ്വീകരിച്ചു. 1972 മുതൽ കൊച്ചി ഭദ്രാസനത്തിലും 1985 മുതൽ കുന്നംകുളം ഭദ്രാസനത്തിലും വിവിധ ഇടവകകളിൽ സേവനം ചെയ്തു. 2004 ജൂലായ് 1 മുതൽ തൃശ്ശൂർ ഭദ്രാസനത്തിൽ ആലായ്ക്കൽക്കുളമ്പ്, കാക്കിനിക്കാട് എന്നീ ഇടവകകളിൽ സേവനം ചെയ്തു.

യുഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, മാർ ദിവന്നാസ്യോസ് പഠനകേന്ദ്രം, കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസിയോഷൻ എന്നിവയുടെ സ്ഥാപക ചെയർമാൻ, സിയോൻ സന്ദേശം, ഇടവകപത്രിക എന്നി സഭാ പ്രസിദ്ധീകരണങ്ങളുടെ സ്ഥാപക ചീഫ് എഡിറ്റർ, മൂന്നു ഡസനിലേറെ ഗ്രന്ഥങ്ങളും 250തിലേറെ ഗവേഷണ ലേഖനങ്ങളും പ്രസിദ്ധികരിച്ചു. മഹാത്മാഗാന്ധി സർവ്വകലാശാലയിൽ റിസർച്ച് ഗൈഡ് ആയും ഓർത്തഡോക്സ് സ്റ്റഡി ബൈബിളിന്റെ മലയാളം പരിശോധകൻ ആയും മലങ്കര ഓർത്തഡോക്സ് ചർച്ച് ഹിസ്റ്ററി അസോസിയേഷൻ പ്രസിഡണ്ടായും പ്രവർത്തിക്കുന്നു.

യുണൈറ്റഡ് ബോർഡ് ഓഫ് ക്രിസ്ത്യൻ ഹയർ എജ്യുക്കേഷന്റെ ധനസഹായത്തോടെ കേരളത്തിലെങ്ങുമുള്ള ആർക്കൈവ്സുകളിൽ ഗവേഷണപര്യടനം നടത്തി. മാർ ഗ്രീഗോറിയോസ് അബ്ദുൾ ജലീൽ (1665), മാർ ഈവാനിയോസ് (1748) എന്നിവരുടെ സുസ്താത്തിക്കോനുകൾ, മാർ ബസ്സേലിയോസ് യൽദോ കാതോലിക്കായുടെ (1685) പള്ളിക്രമ പുസ്തകങ്ങൾ, ഭാരതത്തിലെ പ്രാചീന സെന്റ്തോമസ് ബൈബിൾ, തോമസ് അർക്കദിയാക്കോൻ (ഒന്നാം മാർത്തോമ്മാ) വത്തിക്കാനിലേക്കയച്ച കത്ത്, മാർ അഹത്തള്ളാ (1653) ഗോവയിൽ നിന്ന് ശെമ്മാശൻ വശം കൊടുത്തയച്ച കത്ത്, കാട്ടുമങ്ങാട്ട് കൂറിലോസിന്റെ കുർബ്ബാന തക്സ, ഹൂദായ കാനോൻ 18 അക്കം കാനോൻ ആയി വ്യത്യാസപ്പെടുത്തുവാൻ റഫ് വർക്ക് ചെയ്ത കാനോൻ, ആർത്താറ്റ് ചെപ്പേട് (പടിയോല) എന്നിങ്ങനെ പൗരസ്ത്യ – പാശ്ചാത്യ സുറിയാനിയിലും കർസോനിയിലും വട്ടെഴുത്തിലും എഴുതിയ ഒട്ടധികം സഭാ ചരിത്രരേഖകൾ കണ്ടെടുത്ത് പ്രസിദ്ധീകരിച്ചു.

ഭാര്യ : കെ. വി. ഏലിയാമ്മ (റിട്ട. ഹെഡ്മിസ്ട്രസ്) മകൻ : ഡോ പ്രസാദ് ചീരൻ, സ്നുഷ: ദീപാ പ്രസാദ്. പൗത്രിമാർ: എൽസാ പ്രസാദ്, ടെസ്സാ പ്രസാദ്, ലിസ്സാ പ്രസാദ്. മകൾ: മേഴ്സി ജോർജ്ജ്. ജാമാതാവ്: ഡോ. പി.ഐ. ജോർജ്ജ് ദൗഹിത്രർ: ഹിമാ ജോർജ്ജ്, റാണാ പി ജോർജ്ജ്

വിലാസം: ചീരൻ ഹൗസ്, കിഴക്കേ അങ്ങാടി, പഴഞ്ഞി
തൃശ്ശൂർ – 680542, ഫോൺ 9495603174



## സമർപ്പണം

സുറിയാനി ഭാഷയിൽ എഴുതപ്പെട്ട കയ്യെഴുത്ത് ഗ്രന്ഥങ്ങൾ വായിക്കാനും ഗ്രഹിക്കാനുമുള്ള അഭിനിവേശവും ധൈര്യവും എനിക്ക് പകർന്ന് നൽകിയത് കൊച്ചി ഭദ്രാസനത്തിന്റെ ഭാഗ്യ സ്മരണാർഹനായ **യുഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ** ആണ്. 1990 മെയ് 16ന് അന്തരിച്ച ആ മഹാപ്രതിഭയുടെ ദേഹവിയോഗത്തിന്റെ **രജത ജൂബിലി** വർഷമാണ് 2014 – 2015 ആ പാവനാത്മാവായ ഗുരുനാഥന്റെ അഭിമാനാഹർമായ സ്മരണയുടെ മുമ്പിൽ ഈ ഗവേഷണകൃതി ആദരപൂർവ്വം സമർപ്പിക്കുന്നു.

ഗ്രന്ഥകർത്താവ്.

## ഫാ. ഡോ. ജോസഫ് ചീരന്റെ കൃതികൾ

| | | |
|---|---|---|
| 1. | പ. യൽദോ മാർ ബസ്സേലിയോസ് സമകാല ചരിത്ര രേഖകൾ | 2014 |
| 2. | പഴഞ്ഞി സണ്ടേസ്ക്കൂൾ ശദാബ്ദി സുവനീർ (എഡിറ്റർ) | 1971 |
| 3. | ജഗദീശ് ചന്ദ്രബോസ് (ജീവചരിത്രം) | 1980 |
| 4. | മാർ ഇഗ്നാത്തിയോസ് സപ്ത ലേഖനങ്ങൾ (വിവർത്തനം) | 1990 |
| 5. | സഭാജ്യോതിസ് (ജീവചരിത്രം) (രണ്ടാം പതിപ്പ്) | 1991,2011 |
| 6. | സെമിനാർ പ്രബന്ധങ്ങൾ (എഡിറ്റർ) | 1991 |
| 7. | കെ.സി. ജോസഫ് കോറെപ്പിസ്ക്കോപ്പാ (ലഘു ജീവചരിത്രം) | 1993 |
| 8. | ഇന്ത്യൻ ഓർത്തഡോക്സ് സഭ (പഠനം) | 1994 |
| 9. | മലങ്കര സഭയും കേരള സംസ്ക്കാരവും (പഠനം) | 1994 |
| 10. | ബൈബിൾ മലയാള കവിതയിൽ (ഗവേഷണ പ്രബന്ധം) | 1994 |
| 11. | സഭയിലെ പ്രതിസന്ധികൾ (എഡിറ്റർ) | 1998 |
| 12. | യൂഹാനോൻ മാർ സേവേറിയോസ് (ജീവ ചരിത്രം) | 1998 |
| 13. | പുലിക്കോട്ടിൽ II ചരമ നവതി സുവനീർ (എഡിറ്റർ) | 1999 |
| 14. | കേരളത്തിലെ പ്രാചീന ബൈബിൾ (എഡിറ്റർ) | 2000 |
| 15. | ഇന്ത്യൻ ഓർത്തഡോക്സ് സഭ-ചരിത്രവും സംസ്ക്കാരവും | 2002 |
| 16. | ഒരു പരദേശയാത്രയുടെ കഥ (എഡിറ്റർ) | 2003 |
| 17. | പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് II | 2004 |
| 18. | മഹാനായ കർമ്മയോഗി | 2005 |
| 19. | അക്ഷരങ്ങളുടെ ആചാര്യൻ (ഷഷ്ഠ്യബ്ദിസ്മാരകം) | 2005 |
| 20. | സണ്ടേസ്ക്കൂൾ അധ്യാപക സഹായി (എഡിറ്റർ) | 2006 |
| 21. | സംസ്ക്കാര പഠനങ്ങൾ | 2006 |
| 22. | പാത്രിയർക്കീസ്-അധികാര ദുർവിനിയോഗം | 2007 |
| 23. | ഇന്ത്യൻ ഓർത്തഡോക്സ് സഭ 52-2014 (രണ്ടാം പതിപ്പ്) (2014) | 2007 |
| 24. | സഭാ ചരിത്ര വിജ്ഞാനകോശം | 2007 |
| 25. | കടവിൽ മാർ അത്താനാസ്യോസ് (ജീവചരിത്രം) | 2008 |
| 26. | കണ്ടനാട് ഗ്രന്ഥവരി (എഡിറ്റർ) | 2009 |
| 27. | Indain Orthodox Church Of St.Thomas | 2009 |
| 28. | തൃശൂർ പള്ളി ചരിത്രം | 2009 |
| 29. | അക്കര കുരിയൻ റൈട്ടർ | 2010 |
| 30. | കാതോലിക്കേറ്റ്-കാലിക പ്രാധാന്യം | 2010 |
| 31. | മാർ ദിവന്നാസ്യോസും 1811ലെ മലയാളം ബൈബിളും | 2010 |
| 32. | മലയാള ബൈബിളും കേരള നവോത്ഥാനവും | 2011 |
| 33. | കേരളത്തിന്റെ സുവർണ്ണയുഗ ശില്പി ഭാഗം I പുലിക്കോട്ടിൽ II | 2012 |
| 34. | കേരളത്തിന്റെ സുവർണ്ണയുഗ ശില്പി ഭാഗം II പുലിക്കോട്ടിൽ II | 2012 |
| 35. | മലങ്കര സഭയുടെ കോട്ട (രണ്ടാം പതിപ്പ്) | 2012 |
| 36. | മലങ്കരസഭയുടെ സമുന്നത സാരഥികൾ (സഹഗ്രന്ഥകൻ) | 2012 |
| 37. | ചെറുവത്തൂർ മത്തായി കത്തനാർ (ജീവചരിത്രം) | 2013 |
| 38. | പഴഞ്ഞിയുടെ ശ്രേഷ്ഠാചാര്യൻ (ജീവചരിത്രം) | 2013 |
| 39. | ആരാധന ശുശ്രൂഷകളും ശുശ്രൂഷകരും 3-ാം പതിപ്പ് | 2013 |
| 40. | പാലൂർ-കുന്നംകുളം ഇടവകകൾ ചരിത്രവും സംസ്ക്കാരവും | 2013 |
| 41. | മലങ്കരയുടെ സുവർണ്ണയുഗ ശില്പി ഭാഗം III | 2014 |
| 42. | മലങ്കരയുടെ കാനോൻ പാരമ്പര്യം | 2014 |
| 43. | പഴഞ്ഞി പള്ളി ചരിത്രം | 2014 |
| 44. | പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് ചരിത്രവും സംഭാവനകളും | 2014 |
| 45. | മരണാനന്തര ജീവിതം വേദ പുസ്തക സാക്ഷ്യങ്ങൾ (എഡിറ്റർ) | 2014 |
| 46. | ആദിമ സഭയുടെ പ്രബോധനങ്ങളും ആരാധനകളും | 2014 |

# പ. യൽദോ മാർ ബസ്സേലിയോസ്
# സമകാലചരിത്രരേഖകളിലൂടെ

## ഉള്ളടക്കം

# പ്രസാധകക്കുറിപ്പ്



**ഡോ. ഗീവറുഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ**
(അഹമ്മദാബാദ് ഭദ്രാസനം)

ബ. ഡോ. ജോസഫ് ചീരനച്ചന്റെ പഠനങ്ങളിൽ നിന്നും കണ്ടെടുത്ത രേഖകളിൽ നിന്നും ഉത്തമ ബോധ്യങ്ങളിൽ നിന്നും രൂപപ്പെട്ട മറ്റൊരു ഗ്രന്ഥമാണ് ‘ പ. യൽദോ മാർ ബസ്സേലിയോസ് സമകാലചരിത്ര രേഖകളിലൂടെ’. അന്വേഷണ പഠനങ്ങൾക്ക് വഴി വയ്ക്കുന്നതും ഒപ്പം ഒട്ടനവധി വിമർശനങ്ങൾക്ക് കാരണമാകാവുന്നതുമാണ് ഈ പഠന ഗ്രന്ഥത്തിലെ ഇതിവൃത്തം.

ബ. അച്ചൻ പ. യൽദോ ബസ്സേലിയോസ് ബാവായുടെ വിശുദ്ധ ജീവിതത്തെ ചോദ്യം ചെയ്തിട്ടില്ല; മറിച്ച് അദ്ദേഹം ഏത് പാരമ്പര്യത്തിൽ നിന്നും വന്നതാണ് എന്നതാണ് പ്രധാനമായും ചിന്തിക്കുന്നത്. ബാഹ്യമായ വായനയിൽ ബ. അച്ചനെ തെറ്റിദ്ധരിക്കുവാൻ സാധ്യതയുണ്ട് എന്നതിനാലാണ് പ്രസാധകൻ എന്ന നിലയിൽ ഈ മുൻകൂർ ജാമ്യം എടുക്കുന്നത്.

പ. തോമ്മാ ശ്ലീഹായെ ഭാരത്തിലേക്ക് അയച്ചതു മുതൽ മല ങ്കര സഭയുടെ എല്ലാ കാലത്തെയും സംരക്ഷകർ പ. അന്ത്യോഖ്യൻ സിംഹാസനമാണെന്ന് വാദിക്കുന്ന കൂറേ 'അനുയായികൾ' മലങ്കരയിലുണ്ട്. പ. സിംഹാസനം പല പ്പോഴും അറിഞ്ഞിട്ടില്ലാത്തതും അവകാശപ്പെട്ടിട്ടില്ലാത്തതും തള്ളിക്കളഞ്ഞിട്ടുള്ളതുമായ കാര്യങ്ങൾ വരെ സിംഹാസ നത്തിന്റെ പേരിൽ പാടി നടക്കുകയും നുണക്കഥകളുടെ പ്രചാരണത്തിലൂടെ ചരിത്രമാക്കുവാൻ ശ്രമിക്കുകയും ചെയ്യുന്ന കൂറേ വിശ്വാസ 'സംരക്ഷകർ' എക്കാലത്തും മല ങ്കരയിലുണ്ട്; അവരുടെ ചെയ്തികളെയും കള്ളക്കഥക ളെയും സമൂഹം വെളിച്ചത്തു കൊണ്ടുവരുന്ന ശൈലിയാണ് ബ. അച്ചൻ ഉപയോഗിച്ചിരിക്കുന്നത്.

രേഖകൾ പഠിക്കാതെ, 'വിദ്യകൊണ്ട്' അറിയേ ണ്ടത് അറിയാതെ വിദ്വാനെന്ന് നടിക്കുന്നവരും 'Church Sponsored' (സഭാ ചിലവിൽ) എഴുതുന്ന ചരിത്രകാര ന്മാരും നമ്മുടെ ഇടയിൽ ഉണ്ട്. അവരുടെ കണ്ണുകൾ അല്പമെങ്കിലും സത്യത്തിലേക്ക് തുറക്കുവാനും രേഖകൾ കാണുവാനും തിരുത്തേണ്ടത് ക്ഷമാപൂർവ്വം തിരുത്തിയെ ഴുതുവാനും ഈ ചരിത്ര പഠന സമീക്ഷകൾക്ക് കഴിയട്ടെ എന്ന് ആശംസിക്കുന്നു.

പ. യൽദോ മാർ ബസ്സേലിയോസ് ബാവാ എന്ന ചരിത്ര വാതായനത്തിലൂടെ കൂടുതൽ കാഴ്ച്ചകളിലേക്കും ഉൾക്കാഴ്ച്ചകളിലേക്കും പ്രവേശിക്കുവാൻ നമ്മുടെ സഭാ ചരിത്ര പഠന കൃതികൾക്ക് സാധിക്കട്ടെ എന്ന് ആശംസി ച്ചുകൊണ്ട് ഈ ഗ്രന്ഥം അനുവാചക ലോകത്തിന് സമർപ്പിക്കുന്നു.

15-09-2014

(പൗരസ്ത്യ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിതമായതിന്റെ 102-ാം വാർഷികം)

Saint Vlash Monastery, Durres, Albania.

## **ഒരുവാക്ക്**..... (About Our Sponsor of the Book)

"സനാതന' പുതുയൊരു മേഖലയിൽ കൂടി പ്രവർത്തനം വ്യാപിപ്പിക്കുന്നു. ആദ്ധ്യാത്മീയ പ്രസിദ്ധീകരണ രംഗത്ത്.... ആദ്യ സംരംഭം എന്ന നിലയിൽ പരി. യൽദോ മാർ ബസ്സേലിയോസ് ബാവായെപ്പറ്റിയുള്ള ഈ പുസ്തക പ്രസിദ്ധീകരണത്തിൽ കൈകോർക്കുകയാണ്. പരിശുദ്ധ യൽദോ ബാവായുടെ നാമധാരികളായ എതാനും പേർ ഈ സംരംഭത്തിൽ സഹകരിച്ചിട്ടുണ്ട്. അവരോടുള്ള നന്ദി ഇവിടെ രേഖപ്പെടുത്തുന്നു.

**സനാതയുടെ മറ്റ് പ്രവർത്തനങ്ങൾ:**

1. സനാതന സ്പെഷ്യൽ സ്ക്കൂൾ, പോത്താനിക്കാട്
2. സനാതന ഫാംസ്, ഓടക്കാലി
3. സനാതന, പട്ടാമ്പി
4. സനാതന സ്റ്റുഡന്റ് ഡവലപ്മെന്റ് സെന്റർ, കളമശ്ശേരി
5. സനാതന പാലിയേറ്റീവ് കെയർ, ഏലൂർ
6. സനാതന കമ്മ്യൂണിറ്റി ഡവലപ്മെന്റ് പ്രോഗ്രാം, കോതമംഗലം
7. സനാതന എംപ്ലോയ്മെന്റ് പ്രോഗ്രാം, കോതമംഗലം
8. സനാതന ഇക്കോ സെന്റർ, ഇഞ്ചത്തൊട്ടി
9. സനാതന യൂത്ത് ആന്റ് ലീഗൽ ഡവലപ്മെന്റ് സെന്റർ, കളമശ്ശേരി
10. സനാതന പബ്ലിക്കേഷൻസ്

ഒരു പറ്റം നല്ലവരായ സുമനസുകളാണു സനാതനയിൽ പ്രവർത്തിക്കുന്നത്. ഒരു ഏകീകൃത പ്രസ്ഥാനം എന്ന നിലയില്ലല. മറിച്ച് പ്രാദേശിക കൂട്ടങ്ങളാണ് ഈ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നത്. അഡ്വ. തോമസ് പോൾ റമ്പാച്ചനാണു ഇപ്പോൾ സനാതന നയിക്കുന്നത്. ദൈത്തിന്റെ അളവറ്റ കരുണ ഇതെല്ലാം ഭംഗിയായി നടത്തിക്കൊണ്ടുപോകുവാൻ ഞങ്ങളെ പ്രാപ്തരാക്കുന്നു.
കൂടുതൽ ചെയ്യുവാൻ നിങ്ങളുടെ പ്രാർത്ഥന ഞങ്ങളോടൊപ്പം ഉണ്ടാകണമേ.

സ്നേഹാദരപൂർവ്വം
'സനാതന' ക്കു വേണ്ടി



**പി. എൻ. നൈനാൻ**
(റിട്ട. സബ് ഡിവിഷനൽ എഞ്ചിനീയർ. ബി.എസ്.എൻ.എൽ)

എറണാകുളം
10-09-2014

# വാങ്മുഖം

കോതമംഗലത്ത് കാലം ചെയ്ത യൽദോ മാർ ബസ്സേലിയോസിന്റെ 330-ാം ഓർമ്മ പെരുന്നാൾ നാം ഇക്കൊല്ലം ആചരിക്കുകയാണ്. അദ്ദേഹം മപ്രിയാനാ ആണോ? അതോ കാതോലിക്കാ ആണോ?; അദ്ദേഹത്തിന് സ്വന്തവും സ്വതന്ത്രവുമായ ആസ്ഥാനവും ഭരണ മേഖലയും ഉണ്ടായിരുന്നുവോ?. അദ്ദേഹത്തിന് അന്ത്യോഖ്യ പാത്രിയർക്കീസുമായി ഏന്തെങ്കിലും ബന്ധമുണ്ടായിരുന്നുവോ?. അദ്ദേഹം 1685ൽ മലങ്കരയിലേയ്ക്ക് വരാൻ ഉണ്ടായ സാഹചര്യം എതാണ്? മലങ്കരയിലെത്തിയ അദ്ദേഹത്തിന്റെ ചെയ്തികൾ എന്തെല്ലാമായിരുന്നു?.

ഈ ചോദ്യങ്ങൾക്കൊന്നിനും സംശയാതീതമായ ഉത്തരം ഇല്ല. സംശയമില്ലാത്ത ഒരു കാര്യമുണ്ട്: അദ്ദേഹം വിശുദ്ധ ജീവിതത്തിന്റെ ഉടമയായിരുന്നു. അദ്ദേഹത്തെപ്പറ്റിയുള്ള ഇന്നത്തെ തലമുറയുടെ അറിവുകൾ ആരംഭിക്കുന്നത് കോതമംഗലം ഐതിഹ്യങ്ങളുടെ പശ്ചാത്തലത്തിലാണെങ്കിലും ആ അറിവുകൾ അനേകരെ ആവേശം കൊള്ളിക്കുന്നത് പതിനായിരക്കണക്കിന് വിശ്വാസികൾ പങ്കുവയ്ക്കുന്ന അനുഭവ സാക്ഷ്യങ്ങളാലാണ്. ജാതിമത ഭേദമെന്യേ കേരളീയ ജനത അദ്ദേഹത്തെ വിശുദ്ധൻ എന്ന് അംഗീകരിച്ചിരിക്കുന്നു. അന്ത്യോഖ്യാ സിംഹാസനം ഈ പ്രചാരത്തോട് പുറം തിരിഞ്ഞു നിന്ന അനുഭവം ആ പള്ളിയുടെ വികാരിയായിരുന്ന നെടുന്തള്ളിലച്ചൻ വിവരിച്ചിട്ടുണ്ട്. എന്നാൽ മലങ്കരസഭയിലെ വിശ്വാസികൾ അന്ത്യോഖ്യൻ ഉദാസീനതയെ മറികടന്ന് വിശുദ്ധനെ ആദരിക്കുവാൻ നിശ്ചയിച്ചപ്പോൾ അവർക്ക് നിലപാട് മയപ്പെടുത്തേണ്ടി വന്നു.

എന്നാൽ അപ്പോഴും വിശുദ്ധനെ ഐതിഹ്യങ്ങളുടെ പുകമറയിൽ നിന്ന് മോചിപ്പിക്കുവാൻ ഒരു ശ്രമവും ഉണ്ടായില്ല എന്നത് ഒരു ചരിത്ര വിദ്യാർത്ഥി എന്ന നിലയിൽ ഈ ഗ്രന്ഥകാരനെ ദുഃഖിപ്പിച്ചു. വിശ്വാസങ്ങൾക്ക് പേശീദാർഢ്യം സിദ്ധിക്കണമെങ്കിൽ ചരിത്രത്തിന്റെ നട്ടെല്ല് അതിനെ താങ്ങുക തന്നെ വേണം ഇക്കഴിഞ്ഞ മുന്നൂറ്റിൽ ചില്വാനം കൊല്ലം അദ്ദേഹത്തിന്റെ ഐതിഹ്യമാത്രാധിഷ്ഠിതമായ അപദാനങ്ങൾ വഴി നാം അദ്ദേഹത്തോട് നീതികാണിക്കാതെ ഇരിക്കുന്നു. നമ്മുടെ സഭാചരിത്രങ്ങളിലെല്ലാം അദ്ദേഹത്തെപ്പറ്റി ഒന്നോ രണ്ടോ വരികൾ രേഖപ്പെടുത്താറുണ്ട് അവയെല്ലാം മിക്കവാറും മലങ്കരസഭയുടെ വിഭജനത്തിന് ശേഷം എഴുതപ്പെട്ടവയെന്ന നിലയിൽ അതത് കക്ഷികളുടെ നിലനിൽപിനെയും വീക്ഷണങ്ങളെയും ശക്തിപ്പെടുത്താൻ വേണ്ടി രചിച്ചവയായിരുന്നു. ഭാവനാ ശാലികളായ ചില എഴുത്തുകാർ അപസർപ്പക കഥകളെ വെല്ലും വിധം അദ്ദേഹത്തെ കേന്ദ്രമാക്കി കഥകൾ രൂപപ്പെടുത്തിയിട്ടുണ്ട്.

ചോദ്യം ചോദിക്കുന്നതിൽ ജന്മവാസനയുള്ള എന്റെ ബാല മനസ്സിൽ അദ്ദേഹത്തിന്റെ ഓരോ ഓർമ്മപ്പെരുന്നാൾ കഴിയുമ്പോഴും ചോദ്യങ്ങളുടെ എണ്ണവും ബലവും വർദ്ധിച്ചു. അന്വേഷണങ്ങൾ, ഇക്കാര്യത്തിൽ ആരംഭിച്ചിട്ട് അഞ്ച് പതിറ്റാണ്ടുകൾ കഴിഞ്ഞു. അത്ഭുതമെന്ന് പറയട്ടെ കാര്യമായ യത്നം കൂടാതെ അദ്ദേഹത്തെപ്പറ്റിയുള്ള ഏതാനും ചരിത്ര രേഖകൾ എന്റെ കൺമുമ്പിലെത്തി; എന്നെ പ്രതീക്ഷിച്ച് നൂറ്റാണ്ടുകളായി കാത്തിരിക്കുന്ന ആ രേഖകൾ എന്റെ പല സംശയങ്ങൾക്കും അവിതർക്കിതമായ ഉത്തരങ്ങൾ നൽകി. തർക്ക പ്രിയന്മാരെയും മുൻവിധിക്കാരെയും ഉറക്കം നടിച്ചവരെയും ഈ ചരിത്ര രേഖകൾ അടിസ്ഥാനമാക്കി നടത്തുന്ന ചർച്ചകൾ ഉണർത്തുമെന്ന ചിന്ത എനിക്കില്ല. എന്നാൽ സത്യാന്വേഷികളായ ചരിത്ര വിദ്യാർത്ഥികൾക്ക് പഠിക്കുവാനും ചിന്തിക്കുവാനും ഐതിഹ്യങ്ങളിൽ കൊള്ളേണ്ടവ കൊള്ളാനും തള്ളേണ്ടവ തള്ളാനും ഈ ഗ്രന്ഥം കാഴ്ച്ചവെക്കുന്ന ചർച്ചകൾക്ക് കഴിയുമെന്ന ബോധ്യം എനിക്കുണ്ട്. ഈ കണ്ടെത്തലുകൾ ഭാവിയിലെ ചരിത്രരചനയെ കൂടുതൽ വിശ്വാസ്യവും വസ്തുനിഷ്ഠവും ആക്കുമെന്ന കാര്യത്തിൽ ഒരു സംശയവുമില്ല

ഈ ലഘു ഗ്രന്ഥത്തിന് രണ്ട് അദ്ധ്യായങ്ങളുണ്ട്. ആദ്യ അദ്ധ്യായത്തിൽ മലയാളദേശത്ത് പ്രചരിച്ചിട്ടുള്ളതും മാർ ബസേലിയോസ് പിതാവിനെപ്പറ്റിയുള്ള വിവരങ്ങൾ അടങ്ങിയിട്ടുള്ളതുമായ ഇരുപത് ചരിത്ര പുസ്തകങ്ങളെ 'സ്ഥാലീപുലാക' ന്യായേന പരിശോധിക്കുന്നു. (കലത്തിലെ അരിവെന്തുവോ എന്ന് പരിശോധിക്കുവാൻ മുഴുവൻ അരിമണികളെയും ഞെക്കിനോക്കുന്നില്ല. കലത്തിന്റെ പലഭാഗങ്ങളിൽ നിന്ന് ശേഖരിച്ച മൂന്നോ നാലോ അരിമണികളെ ഞെക്കി നോക്കിയാൽ മതി എന്നതാണ് സ്ഥാലീപുലാക ന്യായത്തിന്റെ സാരം).

രണ്ടാം അദ്ധ്യായത്തിൽ ഗ്രന്ഥകാരൻ കണ്ടെത്തിയ ചില സമകാല രേഖകളെ ഒരോന്നായി വിശകലനം ചെയ്യുന്നു.

ഗവേഷണ സ്വഭാവമുള്ള പുസ്തകങ്ങൾ രചിക്കുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്ന യത്നമാണ് കുന്നംകുളം എം.ജെ.ഡി പബ്ലിക്കേഷൻസ് ഏറ്റെടുത്തിരിക്കുന്നത്. ലാഭേച്ഛയില്ലാതെ നടത്തുന്ന ഈ പ്രസിദ്ധീകരണ പദ്ധതിക്ക് ഊർജ്ജം പകരുന്നത് സഭാ ചരിത്ര തൽപരനും പഴയ പുലിക്കോട്ടിൽ തിരുമേനിമാരുടെ വൈവിദ്ധ്യമാർന്ന കർമ്മമേഖലകളിലെ നേതൃത്വ ശേഷിയെ കാലോചിതമായി ഓർമ്മപ്പെടുത്തുന്ന ദേഹവും അഹമ്മദാബാദ് ഭദ്രാസനത്തെ ഭാവനാപൂർവ്വമായ ദിശാബോധത്തോടെ അനുദിനം പുരോഗതിയിലേയ്ക്ക് നയിക്കുന്ന പ്രവാചകാത്മാവുമായ ഡോ. പുലിക്കോട്ടിൽ ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീ

ത്താ ആണ്. തന്നെ ഏൽപ്പിച്ച പുതിയ ഭദ്രാസനത്തിന് ശക്തിയും പ്രസക്തിയും വർദ്ധിപ്പിക്കുവാൻ ഊർജസ്വലതയോടെ ലോകമെങ്ങും 'പറന്ന്' നടക്കുന്നതിനിടയിൽ ഈദൃശ ഗ്രന്ഥരചനയെ പ്രോത്സാഹിപ്പിക്കുവാൻ അദ്ദേഹം പ്രദർശിപ്പിക്കുന്ന ജാഗ്രതയെയും ആത്മാർത്ഥതയെയും കൃത്ജ്ഞതാപൂർവ്വം ഓർക്കുന്നു. നിരവധി ആരോഗ്യപ്രശ്നങ്ങൾ അലട്ടുമ്പോഴും ആ പിതാവിന്റെ ഇടവിട്ടുള്ള ഫോൺ സന്ദേശങ്ങൾ നൽകുന്ന സത്പ്രേരണകളും പ്രചോദനങ്ങൾളും വിസ്മരിക്കുക വയ്യ.

ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണം ഏറ്റെടുത്ത എന്റെ യുവ സുഹൃത്തും അങ്കമാലിയുടെ പ്രതീക്ഷയുമായ വന്ദ്യ ദിവ്യ ശ്രീ തോമസ് പോൾ റമ്പാച്ചനോടുള്ള നന്ദി രേഖപ്പെടുത്തട്ടെ. അച്ചടിക്കും മറ്റും നേതൃത്വം നൽകിയ കുന്നംകുളം ഗ്ലാമർ പ്രസിനോടും അഡ്വ. ഗിൽബർട്ട് ചീരൻ, ഡോ ജെ. സി പ്രസാദ് തുടങ്ങിയവരോടും എന്റെ ഗവേഷണശ്രമങ്ങൾക്ക് കലവറകൂടാതെ പിന്തുണ നൽകിയ തൊഴിയൂർ ആർക്കൈവ്സ്, കോട്ടയം പഴയ സെമിനാരി ആർക്കൈവ്സ് എന്നിവയുടെ ചുമതലക്കാരോടും കൈയെഴുത്ത് സുറിയാനി രേഖകളിലൂടെ എന്നെ കൈപിടിച്ച് നടത്തി നഖപ്പാടേല്ക്കാത്തതും വിളഞ്ഞ് കിടക്കുന്നതും ആരും സഞ്ചരിക്കാത്തതുമായ കയ്യെഴുത്ത് സുറിയാനി രേഖകളുടെ ലോകത്ത് സഞ്ചരിക്കുവാൻ എന്നെ ധൈര്യപ്പെടുത്തിയ ഋഷിതുല്യനും ഗവേഷണ ഗ്രന്ഥകാരനുമായ ഗുരുനാഥനെ - യശഃശരീരനായ യൂഹാനോൻ മാർ സേവേറിയോസ് പിതാവിനെയും ഇവിടെ അപഗ്രഥനം ചെയ്യുന്ന രേഖകൾ സമ്മാനിച്ച യാക്കോബ് മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്തായോടും എന്റെ പ്രിയ ശിഷ്യൻ ഫാ. സ്ലീബാ ജോർജ്ജ് പനക്കൽ, ഡീക്കൺ ജോബ് ഒ.എ. എ.സിയോടും മറ്റുമുള്ള നന്ദി അറിയിക്കുന്നു.

എം.ജെ.ഡി പബ്ലിക്കേഷന്റെ മുൻ സംരംഭങ്ങളെ വിജയിപ്പിച്ച ചരിത്ര വിദ്യർത്ഥികളായ അനുവാചകർ ഈ ലഘു ഗ്രന്ഥത്തെയും ആശീർവദിക്കും എന്നുറപ്പുണ്ട്. 70-ാം വയസ്സിലേക്ക് പ്രവേശിക്കുന്ന ഒരു വൈദികന്റെ ഏറ്റവും പുതിയ ഗവേഷണ ഫലത്തെ സഹൃദയസമക്ഷം അവതരിപ്പിക്കുന്നു; ക്രിയാത്മകയും യുക്തി ഭദ്രവും രേഖകളെ അടിസ്ഥാനപ്പെടുത്തി ഉള്ളതുമായ പ്രതികരണങ്ങൾക്കായി കാതോർക്കുന്നു.

ഈ ഗ്രന്ഥകാരന്റെ കാവൽപിതാക്കന്മാരായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമന്റെ മെത്രാൻ സ്ഥാനാഭിഷേകത്തിന്റെ 200-ാം വർഷികവും പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമന്റെ മെത്രാൻ സ്ഥാനാഭിഷേകത്തിന്റെ 150-ാം വാർഷികവും ആഘോഷിക്കുന്ന ഈ അവസരത്തിൽ ആ പിതാക്കന്മാരുടെ പാവന സ്മരണയ്ക്ക് മുമ്പിൽ ഈ ലഘുഗ്രന്ഥം സമർപ്പിക്കുന്നു.

പഴഞ്ഞി ഗ്രന്ഥകർത്താവ്

സ്ലീബാ പെരുന്നാൾ 2014

# യൽദൊ മാർ ബസ്സേലിയോസ് കാതോലിക്കാ

## അദ്ധ്യായം 1

1947 നവംബർ മാസം 2–ാം തിയ്യതി പ.ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കായുടെ അദ്ധ്യക്ഷതയിൽ ചേർന്ന മലങ്കര സഭയുടെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നിശ്ചയപ്രകാരം ' പരിശുദ്ധൻ' എന്ന പദവിയിൽ ഔദ്യോഗികമായി പ്രഖ്യാപിക്കപ്പെട്ട മേൽപ്പട്ടക്കാരൻ ആണ് 1685ൽ കന്നി മാസം 20–ാം തിയ്യതി അന്തരിച്ച് കോതമംഗലം സെന്റ് തോമസ് ചെറിയ പള്ളിയിൽ കബറടക്കപ്പെട്ട യൽദോ മാർ ബസ്സേലിയോസ് കാതോലിക്കാ. കൂട്ടുട്രസ്റ്റികൾ തമ്മിലുള്ള അധികാരവടംവലിയുടെ പശ്ചാത്തലത്തിൽ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 1911–ൽ അന്ത്യോഖ്യായുടെ അബ്ദുള്ള പാത്രിയർക്കീസിനാൽ മുടക്കപ്പെട്ടതിന്റെ അനന്തരഫലമായി ഉണ്ടായ കക്ഷി വഴക്കിൽ യൽദോ ബാവ കബറടങ്ങിയ കോതമംഗലം ഇടവക ഉൾപ്പടെ വടക്കൻ പ്രദേശങ്ങളിലുള്ള ഒട്ടുമിക്ക ഇടവകകളും പാത്രിയർക്കീസിനെ അനുകൂലിച്ചിരുന്നതിനാൽ, മാർ തോമ്മാശ്ലീഹായുടെ കാലം മുതൽത്തന്നെ അന്ത്യോഖ്യൻ പാത്രിയർക്കീസിന് മലങ്കരസഭയിൽ മേലധികാരം ഉണ്ടെന്നു സ്ഥാപിക്കുവാൻ ബോധപൂർവ്വമായും സംഘടിതമായും ശ്രമം ഉണ്ടായി. കാലാകാലങ്ങളിൽ വിദേശത്ത് നിന്ന് മലങ്കരസഭ സന്ദർശിച്ച എല്ലാ മേൽപ്പട്ടക്കാരും മലങ്കരസഭയെപ്പറ്റിയുള്ള കരുതൽ മൂലം അന്ത്യോഖ്യൻസഭയിൽ നിന്ന് 'പുത്രീസഭ'യിലേക്ക് അയക്കപ്പെട്ടവരാണെന്ന് പിൽക്കാലത്ത് വാചികമായും ലിഖിത രൂപത്തിലും ഘോഷിക്കപ്പെട്ടു. യാതൊരു അന്വേഷണവും പഠനവും കൂടാതെയും വിശ്വാസ്യമായ ഏതെങ്കിലും രേഖയുടെ പിൻബലമില്ലാതെയും കക്ഷിപരമായ താൽപര്യങ്ങളെ അരക്കിട്ടുറപ്പിക്കുവാൻ ഐതിഹ്യങ്ങളും കെട്ടുകഥകളും അതിശയോക്തിപരമായ വർണ്ണനകളും ചരിത്രമെന്നപോലെ ആവർത്തിച്ച് എഴുതപ്പെട്ടു. അപ്രകാരം അന്ത്യോഖ്യാപാത്രിയർക്കിസിനാൽ ദയാപൂർവ്വം അയക്കപ്പെട്ട ഒരു പിതാവാണ് 1685ൽ മലങ്കരയിൽ വന്ന് കോതമംഗലത്ത് കബറടങ്ങിയ യൽദോ മാർ ബസ്സേലിയോസ് എന്ന് ഏതാണ്ട് എല്ലാ പ്രാമാണികരായ എഴുത്തുകാരും ചരിത്രം രചിച്ചു. ഈ ഗ്രന്ഥകാരൻ നടത്തിയ ഗവേഷണങ്ങൾക്കിടയിൽ അദ്ദേഹത്തെപ്പറ്റി പരാമർശിക്കുന്ന സമകാലികവും ആധികാരികവുമായ രേഖകൾ കണ്ടെത്തി. സുറിയാനിയിലും മലയാളത്തിലുമായി എഴുതപ്പെട്ട ആ രേഖകൾ കണ്ടെടുത്ത് അപഗ്രഥനം ചെയ്തതോടെ നാളിതുവരെ പ്രചരിച്ചുപോരുന്ന കഥകൾ അവാസ്തവങ്ങളും ഭാവനൈക വിലാസങ്ങളും ആണെന്ന് തെളിഞ്ഞു. ആ രേകകൾ ഈ പുസ്തകത്തിൽ അപഗ്രഥിക്കുവാൻ ശ്രമിക്കുകയാണ്. അതിനു മുമ്പായി അദ്ദേഹത്തെപ്പറ്റി നാളിതുവരെ എഴുതപ്പെട്ട പ്രമുഖ കൃതികൾ പ്രചരിപ്പിച്ച കിംവദന്തികൾ എന്തൊക്കെയാണെന്ന് പരിശോധിക്കാം.

1751-ൽ മലങ്കരസഭയിലെത്തിയ മൂന്ന് വിദേശ സഭാധ്യക്ഷന്മാരിൽ ഏറ്റവും പ്രായം കുറഞ്ഞ മാർ ഇവാനിയോസ് നൽകിയ വിവരങ്ങളാണ് ആറാം മാർത്തോമ്മയുടെ കാലശേഷം എഴുതപ്പെട്ട 'നിരണം ഗ്രന്ഥ' വരിയിൽ കാണുന്നത്. യൽദോ മാർ ബസ്സേലിയോസ് ബാവായുടെ ആഗമനം കഴിഞ്ഞ് ആറ് പതിറ്റാണ്ടുകൾക്ക് ശേഷം 1751ൽ മലങ്കരയിൽ എത്തിയ പിതാക്കന്മാർക്ക് ചരിത്രപുരുഷനെപ്പറ്റി കൃത്യമായ യാതൊരു അറിവുകളും ഉണ്ടായിരുന്നില്ല എന്ന് നിരണം ഗ്രന്ഥവരി വ്യക്തമാക്കുന്നു. അതിലെ വിവരണം കാണുക.

### 1 നിരണം ഗ്രന്ഥവരി (19-ാം നൂറ്റാണ്ട്)

മശിഹാകാലം 1685ചെന്ന കൊല്ലം 860ൽ മാർബസ്സേലിയോസ് കാതോലിക്കായും മാർ ഇവാനിയോസ് എപ്പിസ്ക്കോപ്പായും കരവഴിക്ക് കോതമംഗലത്ത് വന്നു. മാർ ബസ്സേലിയോസ് പതിമൂന്ന് ദിവസം ജീവിച്ചിരുന്നു. ആയാണ്ട് കന്നിമാസം 20-ാം തിയതികാലം ചെയ്ത് കോതമംഗലത്ത് ചെറിയ പള്ളിയിൽ അടക്കി ( കുരിയൻ തോമസ്, വ്യാഖാനം പുറം 85; പോൾ മണലിൽ, വ്യാഖാനം പുറം 127,128).

ഇത്രമാത്രമാണ് അജ്ഞാത കർത്തൃകമായ നിരണം ഗ്രന്ഥവരി രേഖപ്പെടുത്തുന്നത്. മാർ ബസ്സേലിയോസ് 1685ൽ കോതമംഗലത്ത് വന്ന് 13ദിവസം കഴിഞ്ഞ് അന്തരിച്ചു എന്നുമാത്രമാണ് 1751ൽ മലങ്കരയിൽ അദ്ദേഹത്തെപ്പ്റ്റിയുള്ള അറിവ്. മലങ്കരയിൽ അദ്ദേഹത്തെപ്പറ്റി അവശേഷിച്ച ആ അറിവ് ചരിത്ര സത്യമെന്ന് ആദരിച്ചേ മതിയാവൂ. കോതമംഗലത്ത് ലഭ്യമായ ആ അറിവാണ് മാർ ഇവാനിയോസ് നിരണം ഗ്രന്ഥവരിയുടെ എഴുത്തുകാരന് പകർന്നുകൊടുത്തത്. അദ്ദേഹം എവിടെ നിന്നു വന്നു? വരാനുണ്ടായ സാഹചര്യം എന്ത്? അദ്ദേഹത്തിന് അന്ത്യോഖ്യയുമായി എന്തെങ്കിലും ബന്ധമുണ്ടോ? ഇ വക കാര്യങ്ങളൊന്നും നിരണം ഗ്രന്ഥവരിയുടെ കർത്താവിനോ ആ തലമുറയിൽ ആർക്കെങ്കിലുമോ അറിയാമായിരുന്നില്ല. നിരണം ഗ്രന്ഥവരിയുടെ വ്യാഖ്യാനം എഴുതിയ കുരിയൻ തോമസോ (എ.ഡി 2000) പോൾ മണലിലോ (2002) ഈ ലഘു വിവരണത്തിലെ അസാധാരണത്വത്തെപ്പറ്റി മൗനം പാലിക്കുന്നു.

### 2. കണ്ടനാട് ഗ്രന്ഥവരി (19-ാം നൂറ്റാണ്ട്)

നമുക്ക് ലഭ്യമായ രണ്ടാമത്തെ പ്രാചീനമലങ്കരസഭാ ചരിത്രം കണ്ടനാട് സ്വദേശിയും കൊച്ചിയുടെ ആദ്യത്തെ മെത്രാപ്പോലീത്തായുമായ കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദിവന്നാസ്യോസ് എഴുതിയ വിവരണമാണ്. 1998ൽ ഈ ഗ്രന്ഥം കണ്ടെടുത്ത് 'കണ്ടനാട് ഗ്രന്ഥവരി' എന്ന് നാമകരണം ചെയ്ത വ്യാഖ്യാന സഹിതം എഡിറ്റ് ചെയ്ത് 2008ൽ പ്രസിദ്ധീകരിച്ചത് ഈ ഗ്രന്ഥകാരനാണ്. നിരണം ഗ്രന്ഥവരി, കോതമംഗലത്തെ ഐതിഹ്യ

ങ്ങൾ, 1875ൽ മലങ്കരയിൽ വന്ന പത്രോസ് മൂന്നാമൻ പാത്രിയർക്കീസിൽ നിന്ന് ലഭിച്ച വിവരങ്ങൾ എന്നിവയാണ് കണ്ടനാട് ഗ്രന്ഥവരിയുടെ രചയിതാവിന് ഉൾക്കൊള്ളിക്കുവാൻ ഉണ്ടായിരുന്നത്. ആ വിവരണം താഴെ ചേർക്കുന്നു

" വീണ്ടും നമ്മുടെ കർത്താവിന്റെ ആണ്ട് 1685ൽ മാർ ബസ്സേലിയോസ് കാതോലിക്കായും, മാർ ഇവാനിയോസ് എപ്പിസ്ക്കോപ്പായും വന്നു. മാർ ബസ്സേലിയോസ് 13 ദിവസങ്ങൾ ജീവിച്ചുരുന്നു. തമ്പുരാന്റെ തിരുമനസാലെ കന്നി മാസം 20-ാം തിയ്യതി കാലം ചെയ്തു. കോതമംഗലം പള്ളിയിൽ കബറക്കപ്പെടുകയും ചെയ്തു. (എഡിറ്റർ ഫാ.ഡോ. ജോസഫ് ചീരൻ- പുറം 36)

അന്ത്യോഖ്യൻ പാത്രിയർക്കീസ് പത്രോസ് മൂന്നാമന്റെ കാലത്ത് പോലും മാർ ബസ്സേലിയോസ് എവിടെ നിന്ന് വന്നുവെന്നോ, വരാനുണ്ടായ സാഹചര്യം എന്താണെന്നോ കണ്ടനാട് ഗ്രന്ഥവരിയുടെ ചരിത്രകാരന് ഒരു വിവരവും ലഭ്യമായിരുന്നില്ല. ഹാശാ ആഴ്ച്ചയിലെ ദിവ്യ ശുശ്രൂഷകൾക്കായി അങ്കമാലി പ്രദേശത്ത് ഒരാഴ്ച്ചയിലധികം കാലം താമസിച്ചിട്ടും സമീപമുള്ള കോതമംഗലം പള്ളിയിലെ മാർ ബസ്സേലിയോസിന്റെ കബറിടം അദ്ദേഹം സന്ദർശിക്കാതിരുന്നത് എന്തുകൊണ്ട് എന്ന് നമ്മുടെ സഭാചരിത്രകാരന്മാർ ആരും ചിന്തിച്ചതായി കാണുന്നില്ല. നമ്മുടെ ചരിത്ര രചനകളിലെ ഉപരിപ്ലവതയെ അല്ലേ ഇത് കാണിക്കുന്നത്?

### 3. അഞ്ചാം മാർത്തോമ്മയുടെ മൂന്ന് കത്തുകൾ (18-ാം നൂറ്റാണ്ട്)

മേൽ പ്രസ്താവിച്ച രണ്ടു സഭാ ചരിത്രങ്ങൾക്കും ഇടയിൽ 18-ാം നൂറ്റാണ്ടിൽ അഞ്ചാം മാർത്തോമ്മ (1728-1765) വിദേശങ്ങളിലേയ്ക്ക് അയച്ച മൂന്ന് സുറിയാനി കത്തുകൾ 1751ൽ മലങ്കരയിലെത്തിയ വിദേശ സഭാധ്യക്ഷന്മാരുടെ സംഘനേതാവായ ശാക്രള്ള മാർ ബസ്സേലിയോസ് കാതോലിക്കായുടെ കയ്യെഴുത്തു ഗ്രന്ഥങ്ങളിൽ നിന്ന് ഈ ഗ്രന്ഥകാരൻ കണ്ടെടുത്ത് പ്രസിദ്ധീകരിച്ചിരുന്നു. തൊഴിയൂർ ആസ്ഥാനത്തുള്ള ആർക്കൈവ്സിൽ നിന്ന് കണ്ടെടുത്ത ഈ കത്തുകൾ കോട്ടയം പഴയ സെമിനാരിയിൽ അദ്ധ്യാപകനായിരുന്ന ഞാർത്താങ്കൽ കോരുത് മല്പാന്റെ സഹായത്തോടെ വിവർത്തനം ചെയ്ത് ഇന്ത്യൻ ഓർത്തഡോക്സ് സഭ ചരിത്രവും സംസ്ക്കാരവും എന്നഗ്രന്ഥത്തിൽ പൂർണ്ണരൂപത്തിൽ കാണാം(പുറം 328-335)

എ.ഡി 1738ലും 1745ലും 1746ലും എഴുതിയ ഈ കത്തുകളിലെ അപേക്ഷയനുസരിച്ചാണ് 1751ൽ ശാക്രള്ള കാതോലിക്കായുടെ നേതൃത്വത്തിൽ ഒരു സംഘം വിദേശസഭാപ്രതിനിധികൾ ഡച്ച് സർക്കാരിന്റെ സഹായത്തോടെ കൊച്ചിയിലെത്തിയത്. ഈ കത്തുകളിൽ യൽദോ മാർ ബസ്സേലിയോസിനെപ്പറ്റി താഴെ പറയും പ്രകാരം പ്രസ്താവിച്ചിരിക്കുന്നു.

**1738ലെ കത്ത്**

"അദ്ദേഹത്തിന്റെ (അബ്ദുൽ ജലീൽ മാർ ഗ്രീഗോറിയോസ്) മരണ ശേഷം ഞങ്ങൾ വളരെ വിഷമതയിലായി അപ്പോൾ ഞങ്ങളുടെ പിതാക്കന്മാരായ ബസ്സേലിയോസ് യൽദോ പാത്രിയർക്കീസും മാർ ഇവാനിയോസും അയക്കപ്പെട്ടു. ഇന്ത്യയിൽ അദ്ദേഹം രോഗിയായിത്തീർന്നപ്പോൾ പതിമൂന്ന് ദിവസം മാത്രമേ ജീവിച്ചിരുന്നുള്ളൂ. അദ്ദേഹത്തിന്റെ കബറടക്കം ആഘോഷപൂർവ്വം നിർവഹിക്കപ്പെട്ടു." ( ഫാ.ഡോ. ജോസഫ് ചീരൻ ഇന്ത്യൻ ഓർത്തഡോക്സ് സഭ ചരിത്രവും സംസ്ക്കാരവും പുറം 328)

യൽദോ മാർ ബസ്സേലിയോസിനെ പാത്രിയർക്കീസ് എന്നാണ് ഈ കത്തിൽ അഞ്ചാം മാർത്തോമ്മാ മെത്രാൻ വിശേഷിപ്പിച്ചിട്ടുള്ളത് സഭാ ചരിത്രത്തെപ്പറ്റി അക്കാലങ്ങളിൽ മലങ്കരയിൽ ഉണ്ടായിരുന്ന ബോധ്യങ്ങളെയാണ് ഈ കത്ത് പ്രതിഫലിപ്പിക്കുന്നത്.

**1745ലെ കത്തിന്റെ അഭിവാദന വാക്യം ഇപ്രകാരമാണ്**

' ദൈവകൃപ വെളിപ്പെട്ട അന്ത്യോഖ്യൻ സിംഹാസനത്തെ ഭരിച്ചുകൊണ്ടിരിക്കുന്ന അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് പാത്രിയർക്കീസിനും കർത്താക്കന്മാരുടെ കർത്താവിന്റെ സിംഹാസനവും ദൈവത്തിന്റെ നഗരവും ആയ ഊർശ്ലേമിന്റെ ബസ്സേലിയോസ് കാതോലിക്കായ്ക്കും ശ്ലീഹന്മാരിൽ നിന്നു പ്രാപിച്ച വിശ്വാസത്തെ ഭംഗം കൂടാതെ പരിരക്ഷിച്ചുപോരുന്ന സിറിയായിലെ എപ്പിസ്ക്കോപ്പന്മാർക്കും ശോഭയുള്ള അഹറോന്യ പുരോഹിതന്മാർക്കും പരിപാകതയുള്ളവരും അനുഗൃഹീതരുമായ സ്തേഫാനോസിനടുത്ത ശെമ്മാശന്മാർക്കും ഊർശ്ലേമിലും പരിസരത്തുമുള്ള വിശ്വാസികൾക്കും മാധുര്യമുള്ളതും സ്നേഹവും ശാന്തിയും ഉള്ളതുമായ സമാധാനം ഞങ്ങൾ അയക്കുന്നു (മേൽ പുസ്തകം പുറം 331)

ഊർശ്ലേമിലേക്കാണ് കത്തയക്കുന്നത്. അന്ത്യോഖ്യ പാത്രിയർക്കീസും ബസ്സേലിയോസ് കാതോലിക്കായും ഉൾപെടെ എല്ലാവരുടെയും ആസ്ഥാനം ഊർശ്ലേമാണെന്നാണ് ലേഖകന്റെ വിശ്വാസം ഇതിൽത്തന്നെ ഇഗ്നാത്ത്യോസ്, ബസ്സേലിയോസ് എന്നിങ്ങനെയുള്ള സ്ഥാന നാമങ്ങളല്ലാതെ വ്യക്തിനാമങ്ങൾ ലേഖകന് - മലങ്കര സഭയ്ക്ക് - അക്കാലങ്ങളിൽ അപരിചിതമായിരുന്നു. ഈ കത്തുകൾക്ക് ആമുഖമായി അറബിഭാഷയിലുണ്ടായിരുന്ന കുറിപ്പ് ഇപ്രകാരം വിവർത്തനം ചെയ്യാം.

"ഇത് ഇന്ത്യയിൽ നിന്ന് വന്ന എഴുത്തിന്റെ രൂപം. ബാത്ഷ്ക്കായുടെ മകൻ മൂസാ ഈ കത്തുകൾ കൊച്ചിയിൽ നിന്ന് കൊണ്ടു വന്നു. ബെസ്രാ തുറമുഖത്തുനിന്ന് കിട്ടി" (കോഴിക്കോട് സർവ്വകലശാലയിൽ അറബി പ്രൊഫസർ ഡോ, വീരാൻ മൊയ്തീൻ 7-2-1989ൽ ഈ അറബിയിലെ കുറിപ്പ് വിവർത്തനം ചെയ്തു. അദ്ദേഹത്തിനു നന്ദി.)

ബെസ്രാ തുറമുഖത്ത് വന്ന് ചേർന്ന ഈ കത്തുകൾ ബെസ്രാ യിലെ ദൈവമാതാവിന്റെ പള്ളിയിലും തുടർന്ന് ബെസ്രാ പള്ളിയുടെ മേല ധികാരിയായ പേർഷ്യൻ കാതോലിക്കായുടെയും കൈവശം വന്നുചേർന്നി രിക്കാം. കത്തിൽ പരാമർശിച്ച ഊർശ്ലേമിന്റെ പ്രതിനിധിയായി മാർ ഗ്രീഗോ റിയോസും പേർഷ്യൻ സഭയുടെ തലവൻ ശാക്രുള്ള കാതോലിക്കായും സിറിയൻ സഭയുടെ പ്രതിനിധി മാർ ഈവാനിയോസും ഉൾപ്പെട്ട വിദേശ സഭാധ്യക്ഷന്മാർ 1751ൽ കൊച്ചിയിൽ എത്തുകയും ചെയ്തു.

ആ കത്തിൽ യൽദോ ബാവായെപ്പറ്റിയുള്ള പരാമർശം ഇപ്രകാര മാണ് '...... ഞങ്ങളുടെ പിതാക്കന്മാർ ആവശ്യത്തെപ്രതി അങ്ങോട്ട് കത്തു കളയച്ചിരുന്നു ബലഹീനരുടെ കത്ത് അവിടെ കണ്ടിരിക്കുമല്ലോ. മശിഹാ യുടെ സ്നേഹത്തെ പ്രതി പിതാക്കന്മാരെ അയക്കുകയും ചെയ്തു മാർ ബസ്സേലിയോസും മശിഹായുടെ പ്രമാണങ്ങളിൽ വൈരാഗ്യമുള്ളവനും ജ്ഞാനിയുമായ ഈവാനിയോസും കോതമംഗലത്ത് വന്നു. താമസം വിനാ മാർ ബസ്സേലിയോസ് രോഗിയാവുകയും മാർ ഇവാനിയോസ് എപ്പിസ്ക്കോ പ്പായെ മെത്രാപ്പോലീത്തായായി പൂർത്തീകരിച്ച് നിയമിക്കുകയും ചെയ്തു.' (മേൽ പുസ്തകം പുറം 332)

മാർ ബസ്സേലിയോസ് കാതോലിക്കാ മരണത്തിനു മുമ്പ് മലങ്കര യിൽ വച്ച് ഒരാൾക്ക് മേൽപ്പട്ടസ്ഥാനം നൽകി എന്ന പ്രാദേശിക പാരമ്പ ര്യമാണ് ' ഈവാനിയോസിനെ മെത്രാപ്പോലീത്തായായി പൂർത്തീകരിച്ചു' എന്ന പ്രയോഗത്തിനാലംബം. ഈ പ്രാദേശിക ഐതിഹ്യം അക്കാലത്ത് ഏവർക്കും അറിയാമായിരുന്നു.

## 4. പുകടിയിൽ ഇട്ടൂപ്പ് റൈറ്റർ (19-ാം നൂറ്റാണ്ട്)

മുകളിൽ കൊടുത്ത മൂന്ന് രേഖകളും 2000 ശേഷമാണ്പ്രകാശി തമായത്. തന്മൂലം 1869ൽ രചിക്കപ്പെട്ട മലയാളത്തിലുള്ള ക്രിസ്ത്യാനിക ളുടെ സഭാ ചരിത്രം എന്നപേരിൽ ഇട്ടൂപ്പ് റൈറ്റർ എഴുതിയ സഭാ ചരിത്ര മാണ്, ആദ്യത്തെ മലങ്കര സഭാ ചരിത്രമായി 2000വരെയും ആദരിക്കപ്പെട്ട ത്. നാട്ടിലുള്ള ഐതിഹ്യങ്ങളെ സമാഹരിച്ചും കൈയെഴുത്ത് രൂപത്തിൽ ലഭ്യമായ കുറിപ്പുകൾ കഴിയുന്നത്ര ശേഖരിച്ചുമാണ് ഇട്ടൂപ്പ് റൈറ്റർ തന്റെ ചരിത്രം എഴുതിയത്. നിരണം ഗ്രന്ഥവരിയുടെ താളിയോലയിലെഴുതിയ മൂലഗ്രന്ഥം അദ്ദേഹം പരിശോധിച്ചതായി തോന്നുന്നുണ്ട്. ചരിത്രപൂരുഷ നെപ്പറ്റി അദ്ദേഹം നൽകുന്ന വിവരണം ഇപ്രകാരമാണ്:

"ഇതിനിടയിൽ 1685ന് കൊല്ലം 861ൽ മാർ ബസ്സേലിയോസ് കാതോ ലിക്കായും മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പയും രണ്ട് അർമ്മീനിയ പട്ടക്കാരും ഒരു ഗ്രീക്ക് പട്ടക്കാരനും ഉരുവിൽ വന്നു തലശ്ശേരിയിൽ ഇറങ്ങി അവിടെ നിന്നും കരവഴി പ്രയാസപ്പെട്ടും ക്ഷീണിച്ചും കോതമംഗലത്ത്

പള്ളിയിൽ ചെന്നുചേർന്നു. മാർ ബസ്സേലിയോസ് 13 ദിവസം മാത്രമേ ഇവിടെ വന്നാറെ ജീവിച്ചിരുന്നുള്ളൂ. ആയത് കന്നിമാസം 20ന് താൻ മരിച്ചു. കോതമംഗലത്ത് ചെറിയ പള്ളിയിൽ അടക്കപ്പെട്ടു (പുറം 144).

ഇതിൽ കൊല്ലം 861എന്ന് കാണിച്ച മലയാള വർഷം ശരിയാകാനിടയില്ല 860 ആണ് ശരി. രണ്ട് അർമേനിയൻ പട്ടക്കാരും ഒരു ഗ്രീക്ക് പട്ടക്കാരനും കൂടെ ഉണ്ടായിരുന്നു എന്ന പ്രസ്താവനയ്ക്ക് ആധാരം എന്ത് എന്ന് അറിയുന്നില്ല. അദ്ദേഹം പരിശോധിച്ച എന്തെങ്കിലും കയ്യെഴുത്ത് പുരാരേഖകളിൽ അപ്രകാരം പ്രസ്താവിച്ചിരിക്കാം. (ഈ പ്രസ്താവന തള്ളിക്കളയാവതല്ല എന്ന് ഇപ്പോൾ കിട്ടിയ രേഖകൾ സൂചിപ്പിക്കുന്നു വിവരം പിന്നീട് വിശദമായി വെളിപ്പെടുത്താം)

### 5. റോയൽ കോടതി വിധി (19-ാം നൂറ്റാണ്ട് 1889)

മലയാളത്തിൽ മലങ്കരസഭാചരിത്രങ്ങൾ ഏറെയില്ലാത്ത കാലത്ത് സെമിനാരിക്കേസ്സിൽ (പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ദ്വിതീയൻ വാദിയും പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ് മുതൽപേർ പ്രതികളും ആയി 1879ൽ ആരംഭിച്ച് 1889ൽ അവസാനിച്ച വ്യവഹാരം) ചരിത്രപുരുഷനെപ്പറ്റി താഴെപറയും പ്രകാരം പരാമർശം ഉണ്ട്. ഇരുകക്ഷികളും നടത്തിയ വാദങ്ങളും സാക്ഷിമൊഴിയുടെ മറ്റുരേഖകളും അടിസ്ഥാനപ്പെടുത്തിയാണ് വിധിന്യായത്തിലെ പരാമർശങ്ങൾ കോടതി വിധിയുടെ 93-ാം ഖണ്ഡികയിൽ നിന്ന് പരാമർശഭാഗം സംക്ഷേപിച്ച് ചേർക്കട്ടെ. “രണ്ടാം മാർത്തോമ്മായുടെ കാലത്ത് ചില വിദേശ മേൽപ്പട്ടക്കാർ ഇവിടെ സന്ദർശിച്ചു. അന്ത്രയോസ് പാത്രിയർക്കീസ് 1678/853ൽ വന്നു. അദ്ദേഹം ഏറെ താമസിയാതെ അന്തരിച്ചു. 1685/861 മാർ ബസ്സേലിയോസ് കാതോലിക്കാ, മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പാ എന്നിവർ രണ്ട് അർമ്മീനിയൻ വൈദികരോടൊപ്പം വിദേശത്ത് നിന്ന് വന്നു. (ഹൗവ്വാർഡ് 52-53- Bk 149 ch. ഈപ്പൻ പുറം 56-57)

ഇവർ വന്നത് ഏതു നാട്ടിൽ നിന്നാണെന്ന് ചരിത്രകാരന്മാർ കൃത്യമായി പറയുന്നില്ല. എന്നാൽ മലബാറിലെ ജനങ്ങൾ അവരെ സ്വീകരിക്കുന്നതിൽ പ്രദർശിപ്പിച്ച സാഹചര്യങ്ങൾ അവർ അന്ത്യോഖ്യയിൽ നിന്നോ, അന്ത്യോഖ്യായുടെ നിർദ്ദേശപ്രകാരമോ ആണ് വന്നത് എന്ന് അനുമാനിക്കുവാൻ കാരണമാകുന്നുണ്ട്. മാർ ബസ്സേലിയോസ് ഏറെക്കാലം ജീവിച്ചില്ല. രണ്ട് ആഴ്ച്ചക്കകം അദ്ദേഹം അന്തരിച്ചു.”

അജ്ഞാതകർത്തൃകമായ നിരണം ഗ്രന്ഥവരിയും കണ്ടനാട് കാരോട്ട് വീട്ടിൽ ശെമവൂൻ മാർ ദിവന്നാസ്യോസ് രചിച്ച കണ്ടനാട് ഗ്രന്ഥവരിയും പ്രകാശം കാണാതിരുന്ന അക്കാലത്ത് ഏറെ പരിമിതമായ അറി

വുകളുടെ അടിസ്ഥാനത്തിൽ, റോയൽ കോടതി വിധിയിലെ പ്രസ്താവത്തെ വികസിപ്പിച്ച് ഭാവനാപൂർണ്ണമായ കഥകൾ അവതരിപ്പിക്കുവാൻ പിൽക്കാല ചരിത്രകാരന്മാർ ശ്രമിച്ചത്, സ്വാഭാവികം മാത്രമാണ്.

**6. ഇ.എം. ഫിലിപ്പ്. മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ (1909)**

1911ൽ ആവിർഭവിച്ച കക്ഷി വഴക്കുകൾ മലങ്കര സഭയുടെ കൃത്യതയില്ലാത്ത ചരിത്ര ബോധത്തെ കൂടുതൽ വികലമാക്കി. പാത്രിയർക്കീസ് പക്ഷത്ത് നിലയുറപ്പിച്ച ഇ.എം. ഫിലിപ്പിന്റെ സഭാ ചരിത്രത്തെ അന്ത്യോഖ്യൻ താൽപര്യങ്ങൾ സ്വാധീനിക്കുക സ്വാഭാവികമായിരുന്നു. ചരിത്ര പുരുഷനെപ്പറ്റി അദ്ദേഹം എഴുതുന്നു:

“ അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന മാർ ഇഗ്നാത്തിയോസ് അബ്ദുൾ മശിഹാ പ്രഥമനാൽ നിയുക്തരായ മാർ ബസ്സേലിയോസ് മാർ ഈവാനിയോസ് എന്നീ രണ്ട് യാക്കോബായ മേൽപ്പട്ടക്കാർ 1685ൽ കേരളത്തിൽ വന്നെത്തി. അവർ തലശ്ശേരിയിൽ ഇറങ്ങിയതിന്റെ ശേഷം, അപ്പോഴും രാജ്യം പോർച്ചുഗീസ്കാരുടെ അധീനതയിൽ ആയിരിക്കുമെന്ന് ഭയന്ന് വേഷം മാറി. മലമ്പ്രദേശങ്ങളിൽ കൂടി കാൽ നടയായി കോതമംഗലത്ത് വന്നു ചേർന്നു. മാർ ബസ്സേലിയോസ് ഒരു മപ്രിയാനയും മാർ ഈവാനിയോസ് ഒരു മെത്രാനുമായിരുന്നു. മപ്രിയാനാ വാർദ്ധക്യദശയെ പ്രാപിച്ച ഒരു മനുഷ്യൻ ആയിരുന്നതിനാൽ കോതമംഗലത്തെതി 13 ദിവസം കഴിഞ്ഞപ്പോൾ പരലോകം പ്രാപിക്കുകയും അദ്ദേഹത്തെ അവിടെത്തന്നെ സംസ്ക്കരിക്കുകയും ചെയ്തു. (രണ്ടാം പതിപ്പ് 1929 പുറം 162)

നിലവിലിരുന്ന കോതമംഗലം പാരമ്പര്യത്തെ ഇ.എം. ഫിലിപ്പിന്റെ ഭാവന വികസിപ്പിക്കുന്നത് കൗതുകംജനിപ്പിക്കുന്നു.

1. ഈ രണ്ടു മേൽപട്ടക്കാരെയും അന്ത്യോഖ്യാ പാത്രിയർക്കീസ് നിയോഗിച്ചു.
2. 1685ലും കേരളം പോർച്ചുഗീസ് ആധിപത്യത്തിലെന്ന് അവർ ഭയന്നു.
3. തന്മൂലം അവർ വനപ്രദേശത്തുകൂടെ കാൽനടയായി സഞ്ചരിച്ചു.
4. കാര്യങ്ങളുടെ നിജസ്ഥിതി അവരെ ആരും അറിയിച്ചില്ല.
5. മാർ ബസ്സേലിയോസ് വൃദ്ധൻ ആയിരുന്നു

ഫിലിപ്പിന്റെ ഭാവനയ്ക്ക് ചരിത്രപരമായി യാതൊരടിസ്ഥാനവുമില്ലെന്ന് പിന്നീട് വിശദമായി ചർച്ച ചെയ്യുന്നതാണ്.

**7. ടി.സി. ചാക്കോ മലങ്കര മാർത്തോമ്മ ചരിത്രസംഗ്രഹം (1936)**

റോയൽ കോടതി വിധിക്ക് ശേഷം മാർത്തോമ്മാസഭ എന്ന പേരിൽ അറിയപ്പെട്ട നവീകരണ വിഭാഗത്തിന്റെ ചരിത്രകാരനായ ടി.സി. ചാക്കോ. ഇ.എം. ഫിലിപ്പിന്റെ ‘കാൽ നഖേന്ദുമരീചികളെ’ അനുധാവനം

ചെയ്ത് രചിച്ച ചരിത്രത്തിൽ കഥാപുരുഷനെപ്പറ്റിയുള്ള വിവരണം ഇപ്രകാരമാണ് ' 1685ൽ ബസ്സേലിയോസ് മപ്രിയാനയും മാർ ഈവാനിയോസ് മെത്രാനും പരദേശത്തു നിന്ന് വന്നു ചേർന്നു. അവർ തലശ്ശേരിയിൽ ഇറങ്ങി. ഒരു ഹിന്തുവിന്റെ സഹായത്തോടെ കോതമംഗലത്താണ് ആദ്യം വന്നുചേർന്നത്. പോർച്ചുഗീസ്കാർ സ്ഥലം വിട്ടുപോയിരുന്നെങ്കിലും അവരെപ്പറ്റിയുള്ള ഭയം വിട്ടുമാറീട്ടില്ലാതിരുന്നതുകൊണ്ടായിരിക്കാം കരവഴി യാത്രചെയ്യുന്നതിന് ഒരുങ്ങിയത്. കോതമംഗലത്ത് എത്തി 13 ദിവസം കഴിഞ്ഞപ്പോൾ മപ്രിയാനാ പരലോക പ്രാപ്തനായി (പുറം 30)

അന്ത്യേഖ്യ പാത്രിയർക്കീസാണ് അവരെ നിയോഗിച്ചതെന്ന ഫിലിപ്പിന്റെ ഭാഷ്യം ചാക്കോ സ്വീകരിച്ചിട്ടില്ല. തലശ്ശേരിയിൽ ഇറങ്ങിയതും കരമാർഗ്ഗം യാത്ര ചെയ്തതും എന്തുകൊണ്ട് എന്ന് അദ്ദേഹം അന്വേഷിച്ചില്ല. അക്കാര്യങ്ങൾ അന്വേഷിക്കുക അദ്ദേഹത്തിന്റെ ലക്ഷ്യവും ആയിരുന്നില്ല.

**8. നെടുന്തള്ളിൽ സ്ക്കറിയ കത്തനാർ.( 1949 ഇരുപതാം നൂറ്റാണ്ട്)**

കോതമംഗലത്ത് മാർ ബസ്സേലിയോസ് കാതോലിക്കായുടെ ചരിത്രം എന്ന പേരിൽ മാർ ബസ്സേലിയോസിന്റെ ജീവചരിത്രം ആദ്യം രചിച്ചത് കോതമംഗലം പള്ളിയുടെ വികാരി. നെടുന്തള്ളിൽ പൗലോസ് സ്ക്കറിയാ കത്തനാരാണ്. കോതമംഗലം പാരമ്പര്യത്തിൽ യൂയാക്കീം മാർ കൂറിലോസും (1846-1875) തുർഅബ്ദീൻ സ്വദേശി എസ്തേഫാനോസ് ശെമ്മാശനും ചില കൂട്ടിച്ചേർക്കലുകൾ വരുത്തിയിരുന്നു. ചെറിയ പള്ളിയുടെ ഹൈക്കലായിൽ വടക്കേ ഭിത്തിയിൽ സ്ഥാപിച്ച (1849) കൃഷ്ണശിലയിലും മദ്ബഹായുടെ വടക്കേ ഭിത്തിയിൽ എഴുതിയ രേഖയിലും (1874) മാർ ബസ്സേലിയോസ് തുർഅബ്ദീൻ സ്വദേശിയാണെന്ന് പുതിയ കണ്ടെത്തലുകൾ രേഖപ്പെടുത്തിയിരുന്നു. ഈ രേഖകളിലെ പരാർശം നെടുന്തള്ളിൽ അച്ചൻ സ്വന്തം പുസ്തകത്തിന്റെ ഒന്നാം പതിപ്പിൽ സ്വീകരിച്ചിരുന്നു. എന്നാൽ ഏലിയാസ് മാർ യൂലിയോസും (1923 മെത്രാൻ. 1962ൽ മഞ്ഞനിക്കരകാലം ചെയ്ത് കബറടക്കി) യാക്കോബ് തൃതീയൻ പാത്രിയർക്കീസും (1934മുതൽ1946വരെ മഞ്ഞനിക്കര ദയറായിൽ അബ്ദുൾ ആഹാദ് റമ്പാൻ എന്ന പേരിൽ അദ്ദേഹം സുറിയാനി മല്പാനായി പ്രവർത്തച്ചിരുന്നു) നൽകിയ പുതിയ വിവരങ്ങൾ അനുസരിച്ച് രണ്ടാം പതിപ്പിൽ അദ്ദേഹം ചില ഭേദഗതികൾ വരുത്തി. മാർ ബസ്സേലിയോസ് തുർഅബ്ദീൻകാരനല്ല, മൂസലിന് സമീപം കൂദേദ് സ്വദേശിയാണെന്ന് അദ്ദേഹത്തിന് നിസ്സംശയം ബോധ്യമായി.

അന്ത്യോഖ്യൻ സഭയിൽ നിന്ന് വന്ന യൂയാക്കിംമാർ കൂറിലോസും അബ്ദുൾ ആഹാദ് റമ്പാനും ഇക്കാര്യത്തിൽ വ്യത്യസ്ത അഭിപ്രായക്കാരായത് എന്തുകൊണ്ടെന്ന് പിൽക്കാല ചരിത്രകാരന്മാർ ആരും സംശയം

ഉന്നയിച്ചിട്ടില്ല. മലങ്കര സഭയിൽ വന്ന എല്ലാ പരദേശ മെത്രാന്മാരും അന്ത്യോഖ്യയുമായി ബന്ധപ്പെട്ടവരെന്ന മുൻവിധിയാണ് അവരെ നയിച്ചിരുന്നത് മലങ്കര സഭയെ അന്ത്യോഖ്യൻ സഭയുടെ കോളനിയും പുത്രീ സഭയുമാണെന്ന് വരുത്തിത്തീർക്കുവാൻ അത്തരം ചരിത്ര രചന അനിവാര്യമാണെന്ന് അവർക്കറിയാമായിരുന്നു. 27-7-1948ൽ ഏലിയാസ് മാർ യൂലിയോസ് (ബാവ) എഴുതിയ ഒരു സ്വകാര്യ കത്തിൽ നിന്ന് ലഭിച്ച വിവരങ്ങൾ നെടുന്തള്ളിൽ അച്ചൻ സ്വന്തം പുസ്തകത്തിൽ ചേർത്തിരുന്നത് ഇപ്രകാരമാണ്:

" പുണ്യവാനായ ഇദ്ദേഹം (മാർ ബസ്സേലിയോസ്) ബെസ്നഹറീനിൽ മൂസലിന് സമീപം 'കൂദേദ്' ഗ്രാമത്തിൽ ജനിച്ചു. ഈ ഗ്രാമത്തിന്റെ ഇപ്പോഴത്തെ പേർ 'കർകോശ്' എന്നാകുന്നു. ഇദ്ദേഹം തുർഅബ്ദീൻകാരൻ ആണെന്ന് ചിലർ പറയുന്നത് ശരിയല്ല. ജീവിതത്തിന്റെ മുക്കാൽ ഭാഗവും ദയറോയുസോയിൽത്തന്നെയാണ് കഴിച്ചു കൂട്ടിയത്. കൂദേദ് ഗ്രാമത്തിനടുത്തുള്ള മാർ ബഹനാമിന്റെ ദയറായിലാണ് ഇദ്ദേഹം താമസിച്ചിരുന്നത്. അവിടത്തെ റീശ്ദയറോയെ (ദയറായുടെ അധിപൻ) ആയ ഗീവർഗ്ഗീസ് റമ്പാനോട് കൂടി 1660ൽ ടി. ദയറാ പുതുക്കി പണിയുന്നതിന് ഇദ്ദേഹവും ഉൽത്സാഹിച്ചു. പിന്നീട് രണ്ട് സംവത്സരം കഴിഞ്ഞ് കിഴക്കിന്റെ മപ്രിയാനയായി ബസ്സേലിയോസ് എന്ന പേരിൽ ഇദ്ദേഹം വാഴിക്കപ്പെട്ടു. സമർത്ഥനും വിദ്വാനും ജ്ഞാനിയുമായ ഇദ്ദേഹം തന്റെ ഇടവകയെ ഏറ്റവും സ്നേഹിക്കുകയും പരിപാലിക്കുകയും ചെയ്തിരുന്നു. ഈ വിശുദ്ധന്റെയും മൂസൽക്കാരൻ അബ്ദുൽ ജാൻ കശ്ശീശായുടെ പുത്രൻ യോഹന്നാൻ കശ്ശീശായുടെയും ഉത്സാഹത്താൽ 1672 -73 കാലങ്ങളിൽ മാർ മത്തായിയുടെ ദയറാ കാതോലിക്കാ സിംഹാസനമാക്കിത്തീർത്തു. 1684ലെ മർദ്ദീനിലെ വലിയ പള്ളിയിൽ വെച്ചു നടത്തിയ മൂറോൻ കൂദാശയ്ക്ക് ഒന്നാമത്തെ അബ്ദുൾ മശിഹാ പാത്രിയർക്കീസിനോടൊന്നിച്ച് ഇദ്ദേഹവും ഹാജരായിരുന്നു അതേകൊല്ലം 1685ൽ ഇന്ത്യക്കാരനായ ഒരുവൻ വന്ന് ഇടയനില്ലാതെ നശിച്ചു കിടക്കുന്ന ഇന്ത്യൻ സഭയ്ക്ക് ഇടയനും ഭരണക്കാരനും ആയിരിപ്പാൻ ഇദ്ദേഹത്തോട് അപേക്ഷിച്ചു. ടി. അപേക്ഷയെ ഈ പരിശുദ്ധൻ സ്വീകരിക്കുകയും കിഴക്കിന്റെ സിംഹാസനം വിട്ട് പുറപ്പെടുവാൻ തീരുമാനിക്കുകയും ചെയ്തു. തന്റെ ശിഷ്യൻ മൂസൽക്കാരൻ മാർ ദീയസ്ക്കോറോസിനെ തനിക്ക് പകരം അവിടെ നിയമിച്ചു. ഈ ദീയസ്ക്കോറോസ് മൂസലിനടുത്ത് 'കർദ്ദൂ' ദ്വീപുകാരനായിരുന്നു............... മലങ്കര സഭയുടെ അന്വേഷണത്തിനായി പുറപ്പെടുന്ന കാര്യത്തിൽ അന്നത്തെ പാത്രിയർക്കീസിനും മറ്റു പിതാക്കന്മാർക്കും സന്തോഷമുണ്ടായി. ഇദ്ദേഹം പുറപ്പെടുമ്പോൾ തന്റെ ശിഷ്യന്മാരായി മാർ

ബഹനാമിന്റെ ദയറായിൽ നിന്ന് കൂദേദ്കാരൻ ശെമ്മവൂന്റെ പുത്രൻ ഹദിയല്ലാ റമ്പാനും മാർ മത്തായിയുടെ ദയറായിൽ നിന്ന് മൂസൽക്കാരൻ ശാമ്മാ റമ്പാനും കൂടെ പോന്നു. വളരെ കഷ്ടതകളും സഹിച്ച് വൃദ്ധൻ ആയ അദ്ദേഹം 1685ൽ കന്നിമാസം 7-ാം തിയ്യതി മലങ്കര കോതമംഗലത്ത് മാർത്തോമ്മ ചെറിയ പള്ളിയിൽ വന്ന് ചേർന്നു. വൃദ്ധൻ ആയതിനാൽ രോഗിയായിത്തീർന്നതിനാൽ ടി.മാസം 14-ാം തിയ്യതി ഹദിയല്ലാ റമ്പാനെ ഈവാനിയോസ് എന്ന പേരിൽ എപ്പിസ്ക്കോപ്പയായി വാഴിച്ചു. മലങ്കര സഭയെ അദ്ദേഹത്തെ ഏൽപ്പിക്കുകയും അതിനെ സംരക്ഷിച്ചുകൊള്ളണമെന്ന് പ്രത്യേകം കല്പിക്കുകയും ചെയ്തു. അനന്തരം ടി.മാസം 19-ാം തിയ്യതി ശനിയാഴ്ച്ച കർത്താവിൽ നിദ്രപ്രാപിച്ചു. പിറ്റേദിവസം 20-ാം തിയ്യതി തന്റെ ശരീരം സംസ്ക്കരിക്കപ്പെട്ടു.

അപ്രേം പാത്രിയർക്കീസ് ബാവ, മെത്രാപ്പോലീത്താ ആയിരിക്കുമ്പോൾ ഈ വിശുദ്ധന്റെ ജീവചരിത്രം അന്വേഷിച്ച് എഴുതിയതാണ് മേൽക്കാണുന്നത്. മാർ മത്തായിയുടെ ദയറായിലും മൂസൽ, ഹലബ് എന്നീ സ്ഥലങ്ങളിലുമുള്ള മറ്റു ദയറാകളിലും ജർമ്മനിയിലും, ബർലിനിലും, ബൂസന്തിയായിലുമുള്ള ലൈബ്രറികളിലും സൂക്ഷിച്ചിരിക്കുന്ന കയ്യെഴുത്ത് പുസ്തകങ്ങളിൽ നിന്നാണ് പ്രസ്തുത തെളിവുകൾ ശേഖരിക്കപ്പെട്ടിട്ടുള്ളത്. ഇത് യഥാർത്ഥവും സുനിശ്ചിതവുമാണ്. (പുറം4)

മേൽ പുസ്തകത്തിന്റെ 42 മുതൽ 68വരെ പേജുകളിൽ ഈ ചരിത്രം പദ്യരൂപത്തിലും കൊടുത്തിട്ടുണ്ട്. ചെറിയ പള്ളിയുടെ മദ്ബഹായിൽ തുറബ്ദീൻകാരൻ എസ്താഫാനോസ് ശെമ്മാശ്ശൻ 1874ൽ കുറിച്ചിട്ട സുറിയാനി ലിഖിതത്തിന്റെ മലയാള പരിഭാഷ 68-69 പേജുകളിൽ കാണാം.

1875-77 വർഷങ്ങളിൽ മലങ്കര സഭയിൽ സന്ദർശനം നടത്തിയ പത്രോസ് തൃതീയൻ പാത്രിയർക്കീസ് അറിഞ്ഞിട്ടില്ലാത്ത കൂറേകാര്യങ്ങൾ അറിഞ്ഞതായി മാർ യൂലിയോസ് ഏലിയാസ് ബാവാ ഈ കത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. പുതിയ അറിവുകൾ ലഭിച്ച സ്രോതസ്സുകൾ അദ്ദേഹം വെളിപ്പെടുത്തിയിട്ടുണ്ട് പുതിയ വിവരങ്ങൾ അദ്ദേഹം ശേഖരിച്ച പുസ്തകങ്ങളുടെയും മറ്റു റഫറൻസുകളും അദ്ദേഹം നൽകുന്നില്ല. അദ്ദേഹം 'കണ്ടെത്തിയ' പല പുതിയ അറിവുകളും വാസ്തവ വിരുദ്ധമാണെന്ന് ഈയിടെ കണ്ടെത്തിയ ചില സമകാല രേഖകൾ തെളിയിക്കുന്നതിനെപ്പറ്റി പിന്നീട് ചർച്ച ചെയ്യുന്നതാണ്.

ബഹു. നെടുന്തള്ളിൽ അച്ചന്റെ പുസ്തകത്തിൽ 23-ാം പേജിൽ തുടങ്ങുന്ന 'മാർ ബസ്സേലിയോസ് ബാവായെ പരിശുദ്ധനായി സ്വീകരിച്ച വിവരം' എന്ന ശീർഷകത്തിൽ കാണുന്ന പ്രതിപാദനം അത്ഭുപ്പെടുത്തുക മാത്രമല്ല അമ്പരിപ്പിക്കുക കൂടി ചെയ്യുന്നു. ആ വിവരം ഇപ്രകാരമാണ്:

എന്നാൽ മാർ ബസ്സേലിയോസ് ബാവായെ പരിശുദ്ധന്മാരുടെ കൂട്ടത്തിൽ ചേർക്കുന്നതിന് ഈ പള്ളിക്കാരുടെ ആവശ്യപ്രകാരം മലങ്കരെയുള്ള മെത്രാപ്പോലീത്താമാരും അന്ത്യോഖ്യാ പ്രതിനിധി മാർ യൂലിയോസ് മെത്രാപ്പോലീത്തായും കൂടി അന്ത്യോഖ്യാ സിംഹാസനത്തിലേക്ക് ഒരു അപേക്ഷ അയച്ചു, സിംഹാസനത്തിൽ അന്ന് വാണിരുന്ന ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് അതിനെ സ്വീകരിച്ച് അവിടത്തെ പ്രാദേശിക സുന്നഹദോസ് വിളിച്ചു കൂട്ടി. താഴെ വിവരിച്ചിട്ടുള്ള കാര്യങ്ങളെപ്പറ്റി അന്വേഷിച്ച് റിപ്പോർട്ട് തയ്യാറാക്കി സുന്നഹദോസിൽ സമർപ്പിക്കുവാൻ തക്കവണ്ണം ഇപ്പോഴത്തെ പാത്രിയർക്കീസ് ആയ മാർ അപ്രേം സേവേറിയോസ് ബാവായെ ഏൽപിച്ചു; തെളിവ് വിഷയം;

1. വി. ബസ്സേലിയോസ് ജീവിച്ചിരുന്നപ്പോൾ ഉള്ള അത്ഭുതങ്ങൾ
2. മരണാനന്തരമുള്ള അത്ഭുതങ്ങൾ
3. അദ്ദേഹത്തിന്റെ ഓർമ്മ ഇപ്പോൾ മലങ്കരസഭയിൽ ആചരിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ എത്ര പള്ളികളിൽ ? അദ്ദേഹം മൂലം ലഭിച്ചുകൊണ്ടിരിക്കുന്ന അത്ഭുത ശക്തികൾ എന്തെല്ലാം?.

ഇവയിൽ ഒന്നാമത്തെകാര്യത്തെപ്പറ്റി മാർ അപ്രേം ബാവാ തന്നെ, ബസ്സേലിയോസ് ബാവായുടെ സ്വദേശമായ കൂദേദിലും ബാവ വളരെനാൾ താമസിച്ചിരുന്ന മത്തായിയുടെ ദയറായിലും മറ്റും അന്വേഷിച്ചറിഞ്ഞു. രണ്ടും മൂന്നും കാര്യങ്ങളെപ്പറ്റി ഈ ഇടവകയിൽ മാറാച്ചേരിൽ അബ്രഹാം കത്തനാരോട് അപ്രേം ബാവാ എഴുതി ചോദിക്കുകയും അച്ചൻ അതിന് ആവശ്യമായ തെളിവുകൾ വിശദമായിട്ട് എഴുതി അറിയിക്കുകയും ചെയ്തതിനെ ആസ്പദമാക്കിയും റിപ്പോർട്ട് തയ്യാറാക്കി സുന്നഹദോസിൽ സമർപ്പിച്ചു. സുന്നഹദോസ് അദ്ദേഹത്തെ പരിശുദ്ധൻ ആയി സ്ഥിരപ്പെടുത്തി പരിശുദ്ധന്മാരുടെ പട്ടികയിൽ ചേർത്തു.

(ഈ ഗ്രന്ഥകാരന്റെ ഇടവകയായ പഴഞ്ഞി സെന്റ് മേരീസ് പള്ളിയിൽ മാർ ബസ്സേലിയോസ് യൽദോ കാതോലിക്കായുടെ ഓർമ്മ പ്രധാന പെരുന്നാൾ ആയി ആഘോഷിക്കാൻ തുടങ്ങിയിട്ട് രണ്ട് നൂറ്റാണ്ടിലേറെ കാലമായി. പരിശുദ്ധന്റെ മധ്യസ്ഥത വഴി അനുഗ്രഹം സിദ്ധിച്ച ആയിരക്കണക്കിന് വിശ്വാസികൾ ഈ പ്രദേശത്തുണ്ട്. എന്നാൽ മേൽകാണിച്ച വിധമുള്ള അന്വേഷണങ്ങൾ പഴഞ്ഞി പള്ളിയിൽ നേരിട്ടോ കത്തുമൂലമോ ആരും അന്വേഷിച്ചതായി അറിവില്ല.)

നെടുന്തള്ളിലച്ചൻ തുടരുന്നു ; മലങ്കരയിലേക്ക് എഴുന്നെള്ളിയപ്പോൾ ബാവായെ സ്വീകരിക്കുവാൻ മാർ യൂലിയോസ് " കാല വിളംബമെന്യേ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായും അത്താനാ

സ്യോസ് ( കുറ്റിക്കാട്ട് - ആലുവ ) മെത്രാപ്പോലീത്തായും കറാച്ചിയ്ക്ക് പോയപ്പോൾ ഞാനും (നെടുന്തള്ളിലച്ചൻ) അബ്രഹാം കത്തനാരും (മാറാച്ചേരിൽ ഇട്ടീരാ മല്പാൻ) കൂടെ പോയിട്ടുണ്ടായിരുന്നു. പാത്രിയർക്കീസ് ബാവായും ഞങ്ങളും കറാച്ചിയിൽ നിന്നും ഡൽഹിയിൽ എത്തി താമസിക്കുമ്പോൾ ബസ്സേലിയോസ് ബാവായെ പരിശുദ്ധൻ ആക്കിയ കാര്യത്തെപ്പറ്റി ഞങ്ങളും യൂലിയോസ് ബാവായും കൂടി പാത്രിയർക്കീസ് ബാവായോടു ചോദിച്ചു. ബാവാ തിരുമനസ്സുകൊണ്ട് ബസ്സേലിയോസിനെ പരിശുദ്ധനായി സുന്നഹദോസ് സ്ഥിരപ്പെടുത്തിയിരിക്കുകയാണെന്നും നാം അവിടെ (കോതമംഗലത്ത്) എത്തുമ്പോൾ പ്രഖ്യാപനം ചെയ്യുന്നതാണെന്നും ബസ്സേലിയോസ് ബാവാ ഒരു പരിശുദ്ധൻ എന്ന് മാത്രമല്ല, പരിശുദ്ധനാട്ടിൽ, അതായത് മർത്തശ്മുനിയുടെ നാട്ടിൽ ജനിച്ചവൻ ആണെന്നും അദ്ദേഹവും പരിവാരങ്ങളും ഇന്ത്യയിലേയ്ക്ക് പുറപ്പെട്ട വിവരം സിംഹാസന ഡയറിയിലും മറ്റും ഉണ്ടെന്നും ഏറ്റവും സന്തോഷത്തോടെ ഞങ്ങളോട് കൽപിച്ചു.

അനന്തരം ബാവാ മലങ്കരയിൽ എത്തി. ഈ പള്ളിയിൽ എഴുന്നെള്ളിയിരിക്കുമ്പോൾ ( കോതമംഗലം ചെറിയ പള്ളിയിൽ) ഞങ്ങളും യൂലിയോസ് ബാവായും അത്താനാസ്യോസ് മെത്രപ്പോലീത്തായും കൂടി ബസ്സേലിയോസ് ബാവായെ പരിശുദ്ധനായി പ്രഖ്യപനം ചെയുന്ന കാര്യത്തപ്പറ്റി പാത്രിയർക്കീസ് ബാവായെ അറിയിച്ചു. പ്രഖ്യാപനം ചെയ്യുന്ന ദിവസം തീർച്ചപ്പെടുത്തി പറയാമെന്ന് ബാവാ കല്പിച്ചു.

അന്നത്തെ സന്ധ്യാപ്രാർത്ഥനയ്ക്ക് പതിവനുസരിച്ച് കബറിങ്കൽ ധൂപം വച്ച ശേഷം സാധാരണ രീതി വിട്ട് പാത്രിയർക്കീസ് ബാവാ അറബിഭാഷയിൽ ഒരു ഗീതം ചൊല്ലി. ഇത് കേൾവിക്കാരായ ഞങ്ങൾക്ക് ഒരു പ്രത്യേകത ഉളവാക്കിത്തീർത്തു.

മലങ്കരയിൽ നിന്നും മെത്രാപ്പോലീത്താമാരുടെ ഒരു അപേക്ഷയും കൂടെ പാത്രിയർക്കീസ് ബാവായ്ക്ക് കൊടുക്കുന്നത് കൊള്ളാമെന്ന് യൂലിയോസ് ബാവാ ഗുണദോഷിച്ചതനുസരിച്ച് അപേക്ഷ തയ്യാറാക്കി യൂലിയോസ് ബാവായും അത്താനാസ്യോസ് മെത്രാപ്പോലീത്തായും ഒപ്പിട്ട് മറ്റു തിരുമേനിമാരെക്കൊണ്ട് ഒപ്പിടുവിക്കേണ്ടതിന് എന്റെ സഹോദരൻ ഗീവറുഗീസ് കത്തനാർ തിരുമേനിമാരുടെ അടുക്കൽ പോയി ഒപ്പിടുവിച്ച് കൊണ്ട് വന്ന് പത്രിയർക്കീസ് ബാവായ്ക്ക് സമർപ്പിച്ചു. ഏതോ ചില പ്രത്യേക കാരണങ്ങളാൽ പ്രഖ്യാപനം ചെയ്യുന്നതിനുള്ള അവധി മാറ്റി വയ്ക്കുകയാണ് ഉണ്ടായത്. അനന്തരം ബാവാ ഇവിടെ നിന്ന് യാത്ര പുറപ്പെടുന്ന സമയത്ത് ഞങ്ങൾ എല്ലാവരെയും അനുഗ്രഹിച്ചശേഷം ബസ്സേലിയോസിനെപ്പറ്റിയുള്ള നിങ്ങളുടെ അപേക്ഷ നാം സ്വീകരിച്ചിരിക്കുന്നു.

നാം മലങ്കര വിടുന്നതിനു മുമ്പ് ഇവിടെ എത്തി ബസ്സേലിയോസിനെ പരിശുദ്ധനായി പ്രഖ്യാപനം ചെയ്യുന്നതാണ് എന്ന് കല്പിക്കുകയും ചെയ്തു. നിർഭാഗ്യവശാൻ അപ്രകാരം ചെയ്യുന്നതിന് ബാവായ്ക്ക് സാധിക്കാതെയാണല്ലോ വന്നു കൂടിയത് ” ( പുറം 23-26)

അന്ത്യോഖ്യായിലെ പ്രാദേശിക സുന്നഹദോസ് കോതമംഗലം പള്ളിക്കാരുടെ അപേക്ഷയുടെ അടിസ്ഥാനത്തിൽ നടത്തിയ അന്വേഷണങ്ങളിൽ ബോധ്യമായ പ്രകാരം അദ്ദേഹത്തെ പരിശുദ്ധനായി ശിമയിൽ പ്രഖ്യാപിക്കുകയും അദ്ദേഹത്തെ പരിശുദ്ധന്മാരുടെ പട്ടികയിൽ ചേർക്കുകയും ചെയ്തു എന്ന മാർ യൂലിയോസ് ബാവായുടെ സാക്ഷ്യം സത്യമായിരുന്നുവോ? എങ്കിൽപിന്നെ വീണ്ടും ഒരു അപേക്ഷയുടെ ആവശ്യം എന്തായിരുന്നു? ഏലിയാസ് പാത്രിയർക്കീസ് കോതമംഗലം പള്ളിയിൽ വന്നപ്പോൾ വീണ്ടും ഇക്കാര്യം പാത്രിയർക്കീസിനെ ഓർമ്മപ്പെടുത്തേണ്ടി വന്നത് എന്തു കൊണ്ട്? എന്തുകൊണ്ടാണ് ആ പ്രഖ്യാപനം അന്നു നടക്കാതെ പോയത്.? എന്നിങ്ങനെയുള്ള ചോദ്യങ്ങൾ പിൽക്കാല ചരിത്രകാരന്മാർ എങ്ങും ചോദിച്ചതായി കാണുന്നില്ല. ആ വിഷയത്തിൽ നടന്ന അന്വേഷണങ്ങളും തീരുമാനങ്ങളും പട്ടികയിൽ ചേർക്കല്ലുമെല്ലാം ആടിനെ പട്ടിയാക്കും വിധം വ്യാജനാടകമായിരുന്നു എന്നല്ലേ നാം മനസ്സിലാക്കേണ്ടത്? മാർ ബസ്സേലിയോസ്, ഇവിടെ അറിയിച്ചിരുന്നതുപോലെ അന്ത്യോഖ്യയുമായി ബന്ധപ്പെട്ട മേൽപ്പട്ടക്കാരനല്ല, അദ്ദേഹത്തിന്റെ ആഗമനത്തെപ്പറ്റി അന്ത്യോഖ്യൻ സിംഹാസനത്തിന് യാതൊരു അറിവും ഉണ്ടായിരുന്നില്ല എന്നല്ലേ കാര്യങ്ങൾ വ്യക്തമാക്കുന്നത്?

കണ്ടനാട് ഗ്രന്ഥവരിയിലെ പ്രതിപാദനം ഈ സത്യങ്ങളെയാണ് പിൻതാങ്ങുന്നത് ( ഈ അപ്രിയ സത്യങ്ങളെ പിന്നീട് ഒരു ചരിത്രകാരനും ആവർത്തിച്ചിട്ടില്ല എന്നത് പ്രത്യേകാൽ ശ്രദ്ധേയം!!) കണ്ടനാട് ഗ്രന്ഥവരിയിൽ ശെമവൂൻ മാർ ദിവന്നാസ്യോസ് നൽകുന്ന ഒരു ദൃക്സാക്ഷി വിവരണം സംഗതമായതിനാൽ ഇവിടെ ചേർക്കുന്നു.;

“ കോതമംഗലത്ത് നിന്നും അമ്പാട്ട് മാർ കൂറിലോസ് മെത്രാപ്പോലീത്തായും പള്ളിക്കാരും കൂടി വന്ന് കോതമംഗലത്ത് പള്ളിക്കാർ 500 രൂപയും ഏകദേശം 100 രൂപാ തൂക്കം ഉള്ളതായ രണ്ടു മെഴുതിരിക്കാലുകളും 100 രൂപ വരെ വിലയുള്ളതായ ഒരു ധൂപക്കുറ്റിയും കൊണ്ടു വന്ന് വച്ച് കൈമുത്തി-പിതാവ് (പാത്രിയർക്കീസ് പത്രോസ് തൃതീയൻ) അവരെ അനുഗ്രഹിച്ചു. അവരോട് “ നിങ്ങളുടെ പള്ളിയിൽ മദ്ബഹായുടെ ഉള്ളിൽ മാർ ബസ്സേലിയോസിന്റ കബർ ഉണ്ടെന്നു കേട്ടു. ആയത് മദ്ബഹായിൽ വച്ചിരിക്കുന്നതു ശരിയല്ല എന്നും ആയത് അവിടെ നിന്ന് (ഒരു മരം കൊണ്ട് പണി ചെയ്തിരിക്കുന്ന കപടഭക്തി) എടുത്ത് കളഞ്ഞ് മദ്ബഹാ നിരപ്പും

വെടിപ്പുമായിത്തീർക്കണമെന്നും മറ്റും കല്പിച്ചതിനാൽ അപ്രകാരം ചെയ്യുന്നതിന് വിരോധമില്ലെന്നും മറ്റും പിതാവിന് കോപം വരാതിരിക്കാൻ തക്ക വിധത്തിൽ തിരുമനസ്സറിയിച്ചു. (പുറം 384)

മേൽപട്ടക്കാരെ മദ്ബഹായിൽ കബറടക്കുന്ന സമ്പ്രദായം അന്ത്യോഖ്യൻ സഭയിലില്ല. തൻമൂലം ആണ് വടക്കൻ പറവൂർ പള്ളിയിലെ അബ്ദുൾ ജലീൽ മാർ ഗ്രിഗോറിയോസിന്റെ കബറിടം മദ്ബഹായിലുണ്ടായിരുന്നത് പൊളിച്ച് കളഞ്ഞ് അസ്ഥികളും മറ്റു തിരുശേഷിപ്പുകളും ഹൈക്കലായിൽ ഒരു പുതിയ കബറിടം ഉണ്ടാക്കി അതിൽ സ്ഥാപിച്ചത്. എന്നാൽ അന്ത്യോഖ്യൻ ശൈലി അറിയാമായിരുന്ന മാർ ഈവാനിയോസ് ബസ്സേലിയോസ് കാതോലിക്കായെ മദ്ബഹായിൽ കബറടക്കിയത് എന്തുകൊണ്ട്? അവർ അന്ത്യോഖ്യൻ പിതാക്കന്മാർ അല്ല എന്ന് ഈ സംഭവം തെളിയിക്കുന്നില്ലേ? 1751ൽ വന്ന ശാക്രുള്ള കാതോലിക്കായും അദ്ദേഹത്തോടൊപ്പം വന്ന മാർ ഈവാനിയോസും കബറടക്കപ്പെട്ടത് യഥാക്രമം കണ്ടനാട് പള്ളിയുടെയും, ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളിയുടേയും മദ്ബഹാകളിലാണ്. ഈ പരമാർത്ഥം വച്ച് നോക്കുമ്പോൾ മലങ്കര സഭയിൽ കബറടങ്ങിയ വിദേശ സഭാധ്യക്ഷന്മാരിൽ അന്ത്യോഖ്യൻ പാരമ്പര്യമുള്ള ഒന്നാമത്തെ ആൾ യൂയാക്കീം മാർ കൂറിലോസ് ആണെന്നു പറയേണ്ടി വരും. മറ്റുള്ളവർ അന്ത്യോഖ്യൻ മേൽപ്പട്ടക്കാരാണെന്ന് പിൽക്കാല ചരിത്രകാരന്മാർ എഴുതിയത് അവർ പ്രതിനിധാനം ചെയ്യുന്ന കക്ഷിയുടെ താൽപര്യങ്ങൾ പരിരക്ഷിക്കുവാൻ ആണ്.

## 9. യാക്കോബ് തൃതീയൻ പാത്രിയർക്കീസ്. ഇന്ത്യയിലെ സുറിയാനി സഭാ ചരിത്രം. (1951 ഇരുപതാം നൂറ്റാണ്ട്)

1933മുതൽ 1946വരെ അബ്ദുൾ ആഹാദ് റമ്പാൻ എന്നപേരിൽ മഞ്ഞനിക്കര ദയറായിൽ സുറിയാനി മല്പാൻ ആയിരുന്ന യാക്കോബ് തൃതീയൻ പാത്രിയർക്കീസ് 1951 കാലത്ത് കറാച്ചിയിൽ രചിച്ചതും 2009ൽ ഇംഗ്ലീഷിലും 2011ൽ മലയാളത്തിലും പരിഭാഷ ചെയ്യപ്പെട്ടതുമായ ഇന്ത്യയിലെ സുറിയാനി സഭാ ചരിത്രത്തിലെ പ്രസ്താവനകളാണ് ഇനിയും പരിശോധിക്കുന്നത്. ഈ കൃതി രചിക്കുവാൻ പാത്രിയർക്കീസ് നടത്തിയ ഗവേഷണ ശ്രമങ്ങളെ അവതാരികാകാരനായ ബാറീത്തോബ്രീറോ ഡോ.ഡി ബാബുപോൾ താഴെ പറയും പ്രകാരം പ്രകീർത്തിച്ചിരിക്കുന്നു.

“ ഈ ഗ്രന്ഥം സുറിയാനി, അറബി, മലയാളം, ഇംഗ്ലീഷ് എന്നീ നാലു ഭാഷകളിലുള്ള അച്ചടിക്കപ്പെട്ടതും കയ്യെഴുത്തു രൂപത്തിൽ ഉള്ളതുമായ രേഖകളെ ആശ്രയിച്ചാണ് ബാവാ രചിച്ചിട്ടുള്ളത്. തോമായുടെ നടപടികൾ, ബിർസ്ലീബിയുടെയും ബാർ എബ്രായായുടെയും മാർക്കോപ്പോളോയുടേയും രചനകൾ, ഗ്രീഗോറിയോസ് അബ്ദുൾ ജലീൽ മലബാ

റിലെ ഇടവകകൾക്കയച്ച കല്പന, ഹിദായത്തുള്ളായുടെ പട്ടംകൊട പുസ്തകം(1685,1690) ശാക്രള്ള ബാവായുടെ യാത്രാവിവരണവും അറ ബിയിൽ രചിച്ച വേദപാഠവും, വത്തിക്കാനിലെ ചില രേഖകൾ, ദീവന്നാ സ്യോസ് പ്രഥമന്റെ അമാലോഗിയാ 1600 മുതൽ 1850 വരെ ഉള്ള കാലത്ത് സുറിയാനിയിലും ഗാർസുനിയിലും നടന്നിട്ടുള്ള കത്തിടപാടുകൾ, അപ്രേം പ്രഥമൻ ബാവായുടെ നിരവധി പുസ്തകങ്ങളും അച്ചടിക്കപ്പെട്ട കുറിപ്പു കളും ബുക്കാനനും ഹൗവും പോലെയുള്ള പാശ്ചാത്യരുടെ കൃതികൾ , പ്ലാസിഡും, ഇ.എം. ഫിലിപ്പും ഇട്ടൂപ്പ് റൈട്ടറും എഴുതിയ ചരിത്ര ഗ്രന്ഥ ങ്ങൾ, ഇടവഴിക്കൽ രേഖകൾ, പത്രോസ് നാലാമൻ ബാവായുടെ മലങ്കര വിഷയബന്ധമായ എഴുത്തുകുത്തുകൾ, എന്നിങ്ങനെ നീണ്ടുപോകുന്നു. ബാവാ പരിശോധിക്കുകയും ആശ്രയിക്കുകയും ചെയ്യുന്ന രേഖകൾ ചുരു ക്കിപ്പറഞ്ഞാൽ അക്കാദമികമായ അമ്പേഷണത്തെ വിശുദ്ധമായ ദൈവ വിളിപോലെ ഉപാസിച്ച ഒരു ഗവേഷകനെയാണ് ഈ കൃതി വരച്ചു കാട്ടു ന്നത്" പുറം 14. അദ്ദേഹത്തിന്റെ ഗ്രന്ഥത്തിലെ പ്രസക്ത വിവരണം:

1683ന് തോമ്മാ രണ്ടാമന്റെ കത്ത് അന്ത്യോഖ്യാ പാത്രിയർക്കീസിന് കിട്ടിയശേഷം മലബാറിൽ നിന്ന് ഒരു നിവേദകസംഘം കുർക്കുമ ദയറാ യിലെത്തി. ഭാഗ്യസ്മരണാർഹനായ അബ്ദുൾ മശിഹാ ഒന്നാമൻ പാത്രി യർക്കീസ് മുമ്പാകെ മലബാർ സ്ഥിതിയെയും പ്രത്യേകിച്ചും സഭയിൽ മെത്രാന്മാരുടെ അത്യന്താപേക്ഷിതമായ ആവശ്യത്തെയും നിവേദക സംഘം അവതരിപ്പിച്ചു. 1684ൽ കിഴക്കിന്റെ ബസ്സേലിയോസ് യൽദോ മപ്രിയാനയുടെയും അന്ത്യോഖ്യാസിംഹാസനത്തിൻ കീഴിലുള്ള മെത്രാ ന്മാരുടെയും സാന്നിധ്യത്തിൽ പാത്രിയർക്കീസ് വിശുദ്ധ മൂറോൻ കൂദാശ ചെയ്തു. തുടർന്ന് നിസ്സഹായമായ മലബാർ സഭയെ സംബന്ധിച്ച് അവർ ഒരു സമ്മേളനത്തിൽ ചർച്ച ചെയ്തു. ഹൃദയാലുവായ യൽദോ മപ്രിയാനാ തന്റെ കിഴക്കിന്റെ മപ്രിയാ സ്ഥാനം ഉപേക്ഷിച്ച് വിദൂരസ്ഥമായ മലബാറി ലേക്ക് യാത്ര ചെയ്ത് സഭയെ സേവിക്കാമെന്ന് സമ്മതിച്ചു. കൂടിയിരുന്ന പിതാക്കന്മാർ ആഹ്ലാദഭരിതരായി അദ്ദേഹത്തിന്മേൽ ആശിസ്സുകൾ വർഷിച്ചു.

യൽദോ മപ്രിയാനാ മർദ്ദീൻ വിട്ട് മാർ മത്തായിയുടെ ദയറായി ലേക്ക് യാത്രക്കുള്ള ഒരുക്കങ്ങൾക്കായി പുറപ്പെട്ടു. 1685 ബെസ്ര വഴി തന്റെ സഹോദരൻ ജുമുആയും മാർ മത്തായിയുടെയും മാർ ബഹനാമിന്റെയും ദയറാകളിലെ ഏതാനും സന്യാസിമാരുമായി യാത്ര ആരംഭിച്ചു. സൊക്കാ, മത്തായി, മലബാറിലെ സഭാ ഭരണത്തിനായി തന്നെ സഹായിക്കുവാനായി വാഴിച്ച ഹിദായത്തുള്ള ബർശമ്മോ മെത്രാൻ, മുതലായവർ സന്യാസിമാ രുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു. ഹിദായത്തുള്ളായെ ഈവാനിയോസ് എന്ന നാമത്തിലാണ് വാഴിച്ചത്. യൽദോ മപ്രിയാനാ, ഈവാനിയോസ് മെത്രാൻ ദയറാക്കാരൻ മത്തായി എന്നിവർ മാത്രമേ മലബാറിൽ എത്തി

യിരിക്കാൻ സാധ്യതയുള്ളൂ. രാജ്യം അപ്പോഴും പോർച്ചുഗീസ് ഭരണത്തിലായിരുന്നതിനാൽ തലശ്ശേരിയിലെത്തിയപ്പോൾ തങ്ങൾ പിടിക്കപ്പെടുമോ എന്നവർ ഭയന്നു. പോർച്ചുഗീസുകാരിൽ നിന്ന് അകന്നുപോകുവാൻ വേഷപ്രച്ഛന്നരായി കൊടും മലകളും കാടുകളും കാൽ നടയായി താണ്ടി കോതമംഗലത്ത് എത്തി ചേർന്നു.....

സംഘം എത്തിച്ചേർന്ന് 13-ാം ദിവസം സെപ്തംബർ 19-ാം തിയ്യതി യൽദോ മപ്രിയാനാ കാലം ചെയ്തു. സെപ്തംബർ 14ന് സ്ലീബാ കണ്ടെത്തിയ പെരുന്നാൾ ദിവസം ഈവാനിയോസ് ഹിദായുത്താള്ളായെ മെത്രാപ്പോലീത്തായായി അദ്ദേഹം സ്ഥാനാരോഹണം നൽകിയിരുന്നു. സെപ്തംബർ 20-ാം തിയ്യതി കോതമംഗലം പള്ളിയിൽ ഇദ്ദേഹത്തെ കബറടക്കി.

യൽദോ മപ്രിയാനാ ബകുദെയ്ദോ ( കാരക്കോശ്) യിൽ ജനിച്ച് മാർ ബഹനാം ദയറായിൽ സന്യാസിയായി. ഈ ദയറാ ഗീവർഗ്ഗീസ് റമ്പാനൊത്ത് അദ്ദേഹം 1660ൽ പതുക്കിപ്പണിതു. യൗനായ വർഷം (ഗ്രീക്ക്) 1974ൽ (എ.ഡി1663)ൽ പാത്രിയർക്കീസായ യേശു രണ്ടാമന്റെ കൈകൾ വച്ച് കിഴക്കിന്റെ മപ്രിയാനാ ആയി അഭിഷേകം ചെയ്യപ്പെട്ടു. അദ്ദേഹം മാർ മത്തായിയുടെ ദയറാ, മപ്രിയാനയുടെ ആസ്ഥാനമാക്കി. പാത്രിയർക്കീസുമാരായ ഗീവർഗ്ഗീസ് രണ്ടാമൻ (1687-1708) ഇസഹാക്ക്(1709-1724) എന്നിവർ ദയറാക്കാർ ആയിരുന്നപ്പോൾ അവർക്ക് ഇരുവർക്കും അദ്ദേഹം ഉപദേഷ്ടാവായിരുന്നു. ഇരുവരെയും അദ്ദേഹം 1669ൽ കശീശ്ശന്മാരാക്കി.... 1684ൽ മപ്രിയാ സ്ഥാനം ഉപേക്ഷിച്ച് മലബാറിലേയ്ക്ക് യാത്ര തിരിച്ചപ്പോൾ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ അബ്ദുൾ മശിഹാ രണ്ടാമന്റെ കൈവെപ്പോടുകൂടി അദ്ദേഹത്തിന്റെ പിൻഗാമിയായി" (പുറം 132-134)

നേരത്തേ മാർ യൂലിയോസ് നൽകിയ വിവരണത്തെക്കാൾ കൂടുതലായി ഒന്നും ഈ വിവരണത്തിലില്ല. മഞ്ഞനിക്കരയിൽ താമസിച്ച അദ്ദേഹത്തിന് ഈ കാര്യങ്ങളെല്ലാം കേട്ടുകേൾവിയിൽ നിന്ന് അറിയാമായിരുന്നു. ചില ലക്ഷ്യങ്ങൾ മുൻ നിർത്തിയാണ് ഈ വിവരണം അദ്ദേഹം തയ്യാറാക്കിയിട്ടുള്ളത്. എന്തൊക്കയാണ് ആ ലക്ഷ്യങ്ങൾ എന്നു നോക്കാം.

1. പാത്രിയർക്കീസിന്റെ കീഴ് സ്ഥാനിയാണ് മപ്രിയാനാ-അദ്ദേഹം പാത്രിയർക്കീസിന്റെ സുന്നഹദോസിലെ ഒരംഗം മാത്രമാണ്.
2. പത്രിയർക്കീസിനു മാത്രമേ വി. മൂറോൻ തൈലം കൂദാശ ചെയ്യുവാൻ അധികാരമുള്ളൂ. ശേഷം മെത്രാൻമാരെപോലെ മപ്രിയാനാ അതിൽ പങ്കെടുക്കുന്നു.
3. മെത്രാന്മാരില്ലാത്ത സങ്കടം മലങ്കര സഭ പാത്രിയർക്കീസിന് അറിയിക്കുന്നത് അദ്ദേഹം മലങ്കര സഭയുടെ മേലധികാരിയായതിനാലാണ്.

4. കത്തു മൂലമോ, നിവേദക സംഘം മൂലമോ പാത്രിയർക്കീസിനെ ബന്ധപ്പെടുവാൻ മാത്രം സുദൃഢമായ ബന്ധം അന്ത്യോഖ്യയും മലങ്കരയും തമ്മിൽ ഉണ്ടായിരുന്നു.
5. പാത്രിയർക്കീസ് നേരിട്ടോ മറ്റ് കീഴ്സ്ഥാനികളായ മപ്രിയാനായെയോ മെത്രാന്മാരെയോ അയച്ച് മലങ്കരയുടെ സങ്കടം പരിഹരിക്കും.

മലങ്കര സഭയിൽ പാത്രിയർക്കീസ് ഭാഗം അനുകൂലിക്കുന്ന 18 അക്കം ഹൂദായ കാനോനെ അനുകൂലിക്കും വിധമാണ് ഈ വിവരണം അടങ്ങിയ ചരിത്രം തയ്യാറാക്കിയിട്ടുള്ളത്. എന്നാൽ പാത്രിയർക്കീസ് തലവനായ അന്ത്യോഖ്യൻ സഭയിൽ പ്രചാരത്തിലിരിക്കുന്ന ഹൂദായ കാനോൻ ഇതിനെ അനുകൂലിക്കുന്നില്ല. സംശയമുള്ളവർ അന്ത്യോഖ്യൻ സുറിയാനി സഭയുടെ യൂറോപ്പ് മെത്രാസനത്തിന്റെ ചുമതല വഹിച്ചിരുന്ന ശീശക് യേശു മാർ യൂലിയോസ് മെത്രാപ്പോലീത്താ എ.ഡി 1986 മാർച്ച് 23ന് ഹോളണ്ടിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ച കാനോൻ ഗ്രന്ഥം പരിശോധിക്കട്ടെ. മൂറോനെപ്പറ്റിയുള്ള ഹൂദായകാനോന്റെ മൂന്നാം അദ്ധ്യായം അതിന്റെ 18 മുതൽ 22വരെയുള്ള പേജുകളിൽ 5 ഖണ്ഡികളിലായി കൊടുത്തിട്ടുണ്ട് അതിന്റെ 18-ാം പേജിൽ ഒന്നാം ഖണ്ഡികയുടെ അവസാനം 'ഹൂദായ' എന്ന ശീർഷകത്തിൽ പാത്രിയർക്കീസ്, കാതോലിക്കാ, മെത്രാപ്പോലീത്താ എന്നിവർക്ക് മൂറോൻ കൂദാശ ചെയ്യാമെന്ന് സംശയരഹിതമായ ഭാഷയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. 19-ാം പേജിലെ നാലാം ഖണ്ഡികയിൽ (20-ാം പേജിൽ ഇത് തുടരുന്നുണ്ട്) മൂറോൻ കൂദാശയുടെ പ്രധാന കാർമ്മികനെ റീശ്കൊഹനെ ( പ്രധാനാചാര്യൻ) എന്ന് മാത്രമാണ് വിശേഷിപ്പിച്ചിട്ടുള്ളത്.

(1986ൽ അന്ത്യോഖ്യൻ സുറിയാനി സഭയിൽ പ്രചാരത്തിലിരുന്ന ഹൂദായകാനോൻ അച്ചടിച്ച് പ്രസിദ്ധം ചെയുമെന്നോ അത് മലങ്കര സഭയിൽ പരിശോധിക്കപ്പെടുമെന്നോ യാക്കോബ് തൃതീയൻ പാത്രിയർക്കീസ് 1950കളിൽ പ്രതീക്ഷിച്ചിട്ടുണ്ടാവുകയില്ല. ഈ കാനോൻ പ്രചരിച്ചാൽ 18 അക്കം കാനോനിലെ കള്ളക്കളികൾ പ്രസിദ്ധമാകുമെന്നതിനാൽ ഈ അച്ചടിച്ച കാനോൻ ഉദയഗിരി സെമിനാരിയിൽ ബന്ധനത്തിലാണ്. ഇത് പുറത്ത് കാണിക്കാൻ കൊള്ളുകയില്ലാ എന്ന് സുറിയാനി ഭാഷ അറിയാമായിരുന്ന മാർക്കോസ് മാർ കൂറിലോസ് അറിയിച്ചതിനെ തുടർന്നാണ് ഹോളണ്ടു കാനോൻ ഇരുട്ടിലേക്ക് മാറ്റപ്പെട്ടത് പാത്രിയർക്കീസും കാതോലിക്കായും തമ്മിലുള്ള പരസ്പര സാഹോദര്യത്തെ ഉഭയസമ്മതത്തിലൂടെ പ്രഖ്യാപിച്ച യൗനായ 1180-ാം ആണ്ട് ശ്ബോത്ത് മാസത്തിൽ കപ്പർത്തുത്താ സുന്നഹദോസിൽ വച്ച് സ്വീകരിച്ച് പ്രഖ്യാപിച്ച 8 നിശ്ചയങ്ങളും പൗരോഹിത്യത്തിന്റെ നിയമങ്ങൾ വിവരിക്കുന്ന 7-ാം അദ്ധ്യായത്തിന്റെ ഒന്നാം ഖണ്ഡികയിൽ വിവരിച്ചിട്ടുണ്ട്. ഈ വിവരം ഹോളണ്ട് കാനോൻ 97,98 പേജുക

ളിൽ കാണാം ( 18 അക്ക ഹൂദായ കാനോനിൽ ഇത് പൂർണ്ണമായും വിട്ടു കളഞ്ഞിരിക്കുന്നു). പത്രോസ് ദ്വിതീയൻ 'ഗവേഷണം' നടത്തി രചിച്ച ഈ ചരിത്രത്തിന് വേണ്ടത്ര ചാരിത്ര്യശുദ്ധി ഇല്ലെന്ന് ഈ ഗ്രന്ഥകാരൻ കണ്ടെടുത്ത സമകാല രേഖകളുടെ പിൻബലത്തോടെ ഈ ഗ്രന്ഥത്തിൽ പിന്നീട് ചർച്ച ചെയ്യുന്നതാണ്.

## 10. മർത്തോമ്മ ക്രിസ്ത്യാനികൾ ബർണാദ് തോമ്മാ

കത്തോലിക്കാ സഭയുടെ ചരിത്രകാരൻ ആണ് ഫാ.ബർണാദ് തോമ്മാ. അദ്ദേഹം എഴുതിയ മലങ്കരസഭാ ചരിത്രത്തിന്റെ രണ്ടാം ഭാഗത്ത് ചരിത്രപുരുഷനെപ്പറ്റി താഴെ പറയും പ്രകാരം പ്രസ്താവിച്ചിട്ടുണ്ട്.

'17. അന്ത്രയോസിന്റെ മരണാനന്തരം അന്ത്യോഖ്യയിൽ നിന്ന് ബസ്സേലിയോസ്, യോഹന്നാൻ എന്ന് 2 യാക്കോബായ മെത്രാന്മാർ 1685ൽ മലയാളത്തിൽ വന്നു. ബസ്സേലിയോസ് കാതോലിക്കാ അഥവാ മപ്രിയാനാ സ്ഥാനിയും യോഹന്നാൻ മെത്രാനുമായിരുന്നുവെന്ന് മേൽ ലക്കത്തിൽ വിവരിച്ചിട്ടുള്ള 4-ാം മാർത്തോമ്മയുടെ ലേഖനത്തിൽ നിന്ന് നമുക്ക് മനസ്സിലാക്കാം അവരോടൊരുമിച്ച് രണ്ട് അർമ്മേനിയൻ ശെമ്മാശന്മാരും ഒരു യൗനായ ശെമ്മാശനും ഉണ്ടായിരുന്നു ബസ്സേലിയോസ് ഇവിടെ എത്തിയിട്ട് 12-ാം ദിവസം മരിക്കയും കോതമംഗലത്ത് ചെറിയ പള്ളിയിൽ സംസ്ക്കരിക്കപ്പെടുകയും ചെയ്തു' (16-ാം അദ്ധ്യായം 171-ാംപേജ് 2-ാം പുസ്തകം)

ഇട്ടൂപ്പ് റൈറ്ററുടെ പുസ്തകമാകാം ഫാ. തോമ്മാ ബർണാഡ് ആധാരമാക്കിയത്. അർമ്മീനിയ പട്ടക്കാരും ഗ്രീക്ക് പട്ടക്കാരനും പകരം ശെമ്മാശ്ശന്മാരെന്ന് ഭേദഗതി വരുത്തിയെന്നു മാത്രം.

## 11. ശീമക്കാരായ പിതാക്കന്മാർ പൗലൂസ് അപ്രേം റമ്പാൻ (1964)

മലങ്കര സഭയിൽ കക്ഷി വഴക്കുകൾക്ക് 1958ലെ സുപ്രീം കോടതി വിധിയുടെ പശ്ചാത്തലത്തിൽ അന്ത്യമുണ്ടാവുകയും പൗരസ്ത്യ കാതോലിക്കായും അന്ത്യോഖ്യാ പാത്രിയർക്കീസും പരസ്പര സ്വീകരണ കല്പനകൾ കൈമാറി. മലങ്കരസഭാ ഭരണഘടനയ്ക്ക് വിധേയമായി പാത്രിയർക്കീസ് ഭാഗത്തെ മെത്രാന്മാർ കാതോലിക്കേറ്റിൽ ലയിക്കുകയും ചെയ്ത കാലമായിരുന്നു അത്. മലങ്കര സഭയുടെ അസോസിയേഷൻ തെരെഞ്ഞെടുത്ത കാതോലിക്കാ സ്ഥാനാർത്ഥിയെ, ഔഗേൻമാർ തിമോത്തിയോസ് മെത്രാപ്പോലീത്തായെ, ഭരണഘടനയിലെ പ്രമാണമനുസരിച്ച് പാത്രിയർക്കീസ് യാക്കോബ് തൃതീയൻ പ്രധാന കാർമ്മികനായ മലങ്കരയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പൗരസ്ത്യ കാതോലിക്കാ ആയി വാഴിക്കുകയും ചെയ്ത ആ സമാധാനകാലത്ത് മഞ്ഞനിക്കര ദയറായിൽ ശുശ്രൂഷകനായി നിയോഗിക്കപ്പെട്ടയാൾ ആയിരുന്നു പൗലോസ് അപ്രേം

റമ്പാൻ അദ്ദേഹം സുറിയാനിയിൽ രചിച്ച ഗ്രന്ഥമാണ് മലങ്കര സന്ദർശിച്ച് ഭരിച്ച ശീമക്കാരായ പിതാക്കന്മാർ എന്ന ഗ്രന്ഥം. കോട്ടയം പഴയസെമിനാരിയിൽ മല്പാൻ ആയി പ്രവർത്തിച്ച ടി.ജെ അബ്രഹാം കത്തനാർ ആ ഗ്രന്ഥം മലയാളത്തിലേയ്ക്ക് വിവർത്തനം ചെയ്തിട്ടുണ്ട്. കാതോലിക്കാ സിംഹാസനം സഭാ യോജിപ്പിന്റെ ലഹരിയിലായിരുന്നു. സമാധാനത്തെ ശാശ്വതീകരിക്കുവാനോ രണ്ടായി നിന്നിരുന്ന കാലത്ത് കക്ഷി താൽപര്യത്തെ പ്രതി പുറപ്പെടുവിച്ച ചരിത്രങ്ങളുടെ നിജസ്ഥിതി വ്യക്തമാക്കുവാനോ ഒരു ശ്രമവും നടന്നില്ല. അനൈക്യത്തിന് കാരണമായി അഞ്ചു പതിറ്റാണ്ടുകാലം പാത്രിയർക്കീസിന് ഭാഗം ഉന്നയിച്ച് പോന്ന അവാസ്തവങ്ങളായ വാദമുഖങ്ങളെ സത്യസന്ധമായി നിഷേധിക്കുവാനോ, സത്യങ്ങളുടെ മുഖം അനാവരണം ചെയ്യുവാനോ കാര്യമായ ശ്രമങ്ങൾ എടുക്കാതിരുന്നതുമൂലം അകത്തെ മുറിവുകൾ ഉണങ്ങാതെയിരുന്നു. പാത്രിയർക്കീസ് വിഭാഗമാകട്ടെ ഐക്യത്തിന് വിരുദ്ധമായി പരസ്യനിലപാടുകൾ ഒന്നും എടുത്തില്ലെങ്കിലും അകത്തെ മുറിവുകൾ സജീവമായി നിലനിർത്തുന്നതിൽ ശ്രദ്ധിച്ചു. അത്തരം പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിച്ചിരുന്നത് മഞ്ഞനിക്കര ദയറായായിരുന്നു. പെട്ടി ആരുടെ കൈവശം ആയിരുന്നാലും താക്കോൽ തങ്ങളുടെ കൈവശമാണല്ലോ എന്ന ഉദാസീനവും മൂഢവുമായ അകർമ്മണ്യതിയിൽ ഓർത്തഡോക്സ് നേതൃത്വം അഭിരമിച്ചു. സഭായോജിപ്പിനെ സർവാത്മനാ സ്വാഗതം ചെയ്തിരുന്ന കൊച്ചിയുടെ പൗലൂസ് മാർ സേവേറിയോസ്, അങ്കമാലിയുടെ ഗീവർഗ്ഗീസ് മാർ ഗ്രിഗോറിയോസ് എന്നീ മെത്രാപ്പോലീത്തമാർ അന്തരിച്ചതോടെ പാത്രിയർക്കീസ് കക്ഷിയുടെ മുൻ കേന്ദ്രങ്ങൾക്ക് ഉന്മേഷമുണ്ടായി. ആ ഉന്മേഷത്തെ ഉദ്ദീപിപ്പിക്കുവാൻ മഞ്ഞനിക്കരാ ദയറാ എന്നും പ്രതിജ്ഞാബദ്ധമായിരുന്നു. അസംതൃപ്ത വിഭാഗത്തെ ഉദ്ദേശിച്ച് രചിക്കപ്പെട്ട ചരിത്രഗ്രന്ഥമാണ് 'ശീമക്കാരായ പിതാക്കന്മാർ'. അതിൽ മാർ ബസ്സേലിയോസിനെക്കുറിച്ച് നൽകുന്ന വിവരം താഴെ പറയും പ്രകാരമാണ്.

" 1683ൽ അർക്കദിയാക്കൂൻ തോമ്മാ ദ്വിതീയൻ അബ്ദദ് മശിഹാ പ്രഥമൻ പാത്രിയർക്കീസിന്, യൗസേഫ് എന്ന പേരായ ഒരു കച്ചവടക്കാരൻ വശം ഒരു അപേക്ഷ കൊടുത്തയച്ചു. അതിൽ മാർ ഗ്രീഗോറിയോസ് ലത്തീൻകാരുടെ അടിമയിൽ നിന്ന് തങ്ങളെ വിടുവിക്കുന്നതിന് പ്രദർശപ്പിച്ച ശുഷ്കാന്തിയെക്കുറിച്ചും, സ്വസഹോദരന്റെ നിര്യാണശേഷം അവരുടെ കൂടെ ചേരുന്നതിനു വേണ്ടി അവർ സഭാമക്കളെ എത്ര മാത്രം കഷ്ടപ്പെടുത്തി എന്നതിനെപ്പറ്റിയും കാണിക്കുകയും പ. പാത്രിയർക്കീസ് ബാവാ തിരുമേനിയോട് ഒരു മെത്രാപ്പോലീത്തായെയും സമർത്ഥന്മാരായ നാല് പണ്ഡിതന്മാരെയും (മല്പാന്മാർ) അയച്ചു കൊടുക്കുന്നതിന് അപേക്ഷിക്കുകയും ചെയ്തിരുന്നു.

അതേ വർഷം തന്നെ അപേക്ഷക്കത്ത് പാത്രിയർക്കീസിന് ലഭിച്ചു. അതിന്റെ ശേഷം മലങ്കരയിൽ നിന്നും ഒരു നിവേദകസംഘം മർദ്ദീൻ കുറുക്കുമ ദയറായിൽ പരിശുദ്ധ പാത്രിയർക്കീസിന്റെ അടുക്കൽ എത്തുകയും (മലങ്കരയ്ക്ക്) സഭയെ ഭരിക്കേണ്ടതിനും ആത്മീയ ദിഷ്ടതികൾ നിർവഹിച്ചുകൊടുക്കേണ്ടതിനുമായി എപ്പിസ്ക്കോപ്പമാരെ അയച്ചുകൊടുക്കേണ്ടതിന്റെ അത്യാവശ്യകതയെക്കുറിച്ച് ബോധിപ്പിക്കുകയും ചെയ്തു. ആ സമയത്ത് (1684) പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് വി. മൂറോൻ കൂദാശ ചെയ്യുകയും ഇന്ന് മൂസലിന് സമീപം 'കാരക്കോശ്' എന്ന് വിളിക്കപ്പെടുന്ന ബാക്കുദൈദക്കാരനായ കിഴക്കിന്റെ മപ്രിയാനയായ മാർ ബസ്സേലിയോസ് യൽദോയും പ.അന്ത്യോഖ്യ സിംഹാസനത്തിലെ ഭൂരിഭാഗം എപ്പിസ്ക്കോപ്പമാരും സന്നിഹിതരായിരിക്കുകയും ചെയ്തു. എപ്പിസ്ക്കോപ്പമാർ അവരവരുടെ ഇടവകകളിലേക്ക് തിരികെ പോകുന്നതിന് മുമ്പായി പ.പാത്രിയർക്കീസ് അവരുടെ സംഘത്തിൽ വെച്ച്, മലങ്കര സഭയുടെ ശോചനീയാവസ്ഥയെക്കുറിച്ച് അറിയിച്ചു. അപ്പോൾ മാർ ബസ്സേലിയോസ് യൽദോ, തന്റെ അവിടത്തെ ഭരണം ത്യജിച്ച് ഇടയനില്ലാത്ത ആടുകളെപോലെ കഷ്ടപ്പെടുന്ന മലങ്കരസഭയിലേക്ക് പോകുവാൻ ഒരുക്കമാണെന്ന് അറിയിച്ചു. പിതാക്കന്മാർ ആസകലം ഈ മഹാത്യാഗത്തെ പ്രശംസിച്ചു. അനന്തരം മാർ ബസ്സേലിയോസ് തന്റെ ആസ്ഥാനമായ മാർ മത്തായിയുടെ ദയറായിലേയ്ക്ക് വരികയും മലങ്കരയ്ക്കുള്ള യാത്രയ്ക്കൊരുങ്ങുകയും ചെയ്തു. 1685ൽ ആദ്ദേഹം തന്റെ സഹോദരൻ ആയ ജുമാ ആയോടും മാർ മത്തായിയുടെ ദയറായിലെയും മാർ ബഹനാമിന്റെ ദയറായിലേയും ദയറായക്കാരോടും - അവർ ജോക്കാ റമ്പാച്ചൻ, മത്തായി റമ്പാച്ചൻ മലങ്കര സഭയിലെ തന്റെ ഭരണത്തെ സഹായിക്കുവാനായി മാർ ഈവാനിയോസ് എന്ന പേരിൽ എപ്പിസ്ക്കോപ്പാസ്ഥാനം കൊടുത്ത ബാക്കുദയ്ദഗ്രാമക്കാരനായ ശമ്മോവിന്റെ പുത്രനായ ഹിദായത്തുള്ള ഈവാനിയോസ് എപ്പിസ്ക്കോപ്പാ എന്നിവർ ആയിരുന്നു - കൂടി ബെസ്രാ വഴി യാത്ര പുറപ്പെട്ടു. എന്നാൽ മലങ്കരയെത്തിയവർ യൽദോ മപ്രിയാനയും മത്തായി റമ്പാച്ചനും ഹിദായത്തുള്ള ഈവാനിയോസ് എപ്പിസ്ക്കോപ്പായും മാത്രമായിരുന്നുവെന്ന് 1720 ഈലൂൽ മാസം 25-ാം തിയ്യതി മാർത്തോമ്മാ നാലാമൻ പ.പാത്രിയർക്കീസ് ബാവാ തിരുമേനിക്കയച്ച കത്തിൽ നിന്നും നാം മനസ്സിലാക്കുന്നു

തലശ്ശേരിയിൽ എത്തിയപ്പോൾ, മലങ്കര അപ്പോഴും പോർച്ചുഗീസുകാരുടെ ഭരണത്തിലായിരിക്കുമെന്ന് ഭയപ്പെട്ടു -പക്ഷേ അത്, പോർച്ചുഗീസുകാരിൽ നിന്നും ലന്തക്കാർ അധികാരം കൈവശപ്പെടുത്തിയിരുന്നു- വേഷപ്രച്ഛന്നരായി കാൽനടയായി കാടുകളും മേടുകളും താണ്ടി കോതമംഗലത്തെത്തി.- അവരെ പള്ളിയിലേക്ക് വഴി കാണിച്ചത് ഒരു

പുറജാതിക്കാരനായിരുന്നു. അക്രൈസ്തവൻ ചെയ്ത ഉപകാരത്തെ കോതമംഗലത്തുകാർ കൃതജ്ഞതാപൂർവ്വം സ്മരിക്കുകയും, ഇന്നും കോതമംഗലം മാർത്തോമ്മാ ശ്ലീഹായുടെ പള്ളിയുടെ ഭണ്ഡാരത്തിൽ നിന്ന് ആ ഹൈന്ദവ കുടുംബത്തിന് ഭോഗം കൽപിച്ചു കൊടുക്കുകയും ചെയ്തുവരുന്നു.

ഈലൂൽ മാസം 14-ാം തിയ്യതി സ്ലീബാ പെരുന്നാൾ ദിവസം മപ്രിയാനാ, മാർ ഹിദായത്തുള്ള എപ്പിസ്ക്കോപ്പായെ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തിയതിന്റെ ശേഷം, അദ്ദേഹം കോതമംഗലത്ത് വന്നെത്തിയതിന്റെ 13-ാം ദിവസമായ ഈലൂൽ 19ന് കാലം ചെയ്തു. 20ന് കോതമംഗലത്ത് മാർത്തോമ്മൻ പള്ളിയുടെ മദ്ബഹായിൽ വലിയ ആഘോഷത്തോടുകൂടി സംസ്ക്കരിക്കപ്പെടുകയും ചെയ്തു." (പുറം 15-18).

മലങ്കര സഭയുടെ രക്ഷാകർതൃത്വം അന്ത്യോഖ്യൻ സഭയിൽ നിക്ഷിപ്തമായിരുന്നുവെന്ന് വായനക്കാരെ തെറ്റിദ്ധരിപ്പിക്കുവാൻ മുൻ എഴുത്തുകാരെപ്പോലെ അപ്രേം പൗലോസ് റമ്പാനും യത്നിച്ചിരിക്കുന്നു.

**12. ഇസഡ് എം. പാറോട്ട് മലങ്കര നസ്രാണികൾ (മൂന്നാം വാല്യം) 1967**

മലങ്കര സഭയുടെ ചരിത്രം വിശദമായി പരിശോധിക്കാൻ ശ്രമിച്ച ഗ്രന്ഥകാരനാണ് പാറേട്ട്. ആ ബൃഹത് ചരിത്രത്തിൽ മാർ ബസ്സേലിയോസ് ചരിത്രം കാണുന്നത് താഴെ പറയും പ്രകാരമാണ്; 1685മാർ ബസ്സേലിയോസ് കാതോലിക്കായും ഈവാനിയോസ് മെത്രാനും രണ്ട് അർമ്മേനിയൻ വൈദികരും മറ്റു ചിലരും കോതമംഗലത്ത് വന്നു. ഏത് രാജ്യത്ത് നിന്ന് വന്നു എന്നതിന് തെളിവുകളില്ല. മാർ ബസ്സേലിയോസ് രണ്ടാഴ്ച്ചക്കകം മരിച്ചു എന്നത് റോയൽ കോടതി ജഡ്ജ്മെന്റിൽ കാണുന്നു. (ഖണ്ഡിക 93,94)

കോതമംഗലത്ത് വന്ന ബസ്സേലിയോസ്, കാതോലിക്കോസ് ആയിരുന്നു എന്നും അദ്ദേഹത്തോടൊപ്പം ഈവാനിയോസ് എപ്പിസ്ക്കോപ്പായും രണ്ട് അർമ്മീനിയൻ വൈദികരും ഒരു യൗവനായ വൈദികനും ഉണ്ടായിരുന്നുവെന്നും ഇട്ടൂപ്പ് പറയുന്നു. ബസ്സേലിയോസ് കാതോലിക്കാ ആയിരുന്നു എന്നാണ് കോതമംഗലത്തും മറ്റും ഉള്ള ഇതിഹാസവും. കാതോലിക്കാ എന്നത് നെസ്തോറിയൻ സ്ഥാനമാണ്. അതിനു തുല്യമായി യാക്കോബായ സഭയിലെ സ്ഥാനം മപ്രിയാനാ ആണ് എന്ന് ഇ.എം.ഫിലിപ്പോസും എഴുതിയിട്ടുണ്ട് (പുറം162). ബസ്സേലിയോസും അദ്ദേഹത്തിന്റെ കൂടെ വന്നവരും പാത്രിയർക്കീസ് അയച്ചവരായിരുന്നു എന്നുള്ള പ്രസ്താവനക്ക് (പുറം161). പ്രാധാന്യം നൽകുന്നതിനായിരിക്കാം ഇ.എം. ഫിലിപ്പ് ബസ്സേലിയോസിന് മപ്രിയാനാ പദവി നൽകിയത് അർമ്മീനിയക്കാരായ വൈദികരും ഒരുമിച്ചു വന്ന കാതോലിക്കാ മപ്രിയാനാ ആയിരുന്നുവെന്ന് മറ്റാരും തന്നെ പറഞ്ഞതായി കണ്ടിട്ടില്ല. ബസ്സേലിയോസിനെയും ഈവാ

നിയോസിനെയും അന്ത്യോഖ്യയിലെ യാക്കോബായ പാത്രിയർക്കീസ് ആണ് അയച്ചതെന്ന് കാണിക്കാൻ തെളിവൊന്നുമില്ല (പുറം 21–22)

ചത്തത് കീചകനെങ്കിൽ കൊന്നത് ഭീമൻ തന്നെ എന്നത് നമ്മുടെ ഭാഷയിൽ അംഗീകാരം നേടിയ ഒരു പഴമൊഴിയാണ്. ബസ്സേലിയോസ് കാതോലിക്കാ ആണെങ്കിൽ അദ്ദേഹം നെസ്തോറിയൻ ആണെന്ന് ധ്വനിപ്പിക്കുന്ന പാറേട്ടിന്റെ വിവരണം ഈ പഴമൊഴിയെ ഓർമ്മിപ്പിക്കുന്നു. കാതോലിക്കായെ മപ്രിയാനാ എന്ന് ഇ.എം ഫിലിപ്പ് ചിത്രീകരിച്ചത് അദ്ദേഹത്തെ അന്ത്യോഖ്യാ പാത്രിയർക്കീസുമായി ബന്ധിപ്പിക്കാൻ തന്നെ. പാറേട്ടിന്റെ വ്യാഖ്യാനവും ബാലിശമാണെന്ന് ഈ പുസ്തകത്തിൽ പിന്നീട് നടത്തുന്ന ചർച്ചയിൽ വ്യക്തമാക്കുന്നതാണ്. അർമ്മീനിയക്കാരായ വൈദികർ ഇവരോടൊപ്പം ഉണ്ടായിരുന്നുവെന്ന് ഇട്ടൂപ്പ് റൈറ്റർ പ്രസ്താവിച്ചത് റോയൽ കോടതി വിധിയിൽ സ്വീകരിച്ചിട്ടുണ്ട്. ഇട്ടൂപ്പ് റൈറ്റർ ഈ പ്രസ്താവനയ്ക്ക് തെളിവുകൾ ഒന്നും നൽകിയിട്ടില്ല എങ്കിലും പിൽക്കാലത്ത് നമുക്ക് ലഭിച്ച രേഖകൾ ഈ അഭിപ്രായത്തെ പിൻതാങ്ങുന്നതായി പിന്നീട് വ്യക്തമാക്കുന്നതാണ്. രണ്ടാംമർത്തോമ്മയുടെ കത്ത്, നിവേദകസംഘം, മൂറോൻ കൂദാശ, മപ്രിയാനയുടെ രാജി, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നിയോഗം മുതലായ കഥകൾ പാറേട്ട് നിഷേധിക്കുന്നു എന്ന കാര്യം ശ്രദ്ധേയമാണ് പാറേട്ട് ഇത് നിഷേധിച്ചിട്ടും പിൽക്കാല ചരിത്രകാരന്മാർ തങ്ങളുടെ വ്യത്യസ്തമായ നിലപാടുകൾക്ക് ആധാരമായി എന്തെങ്കിലും രേഖകൾ ഹാജരാക്കാതെ മൗനം പാലിക്കുകയും ഐതിഹ്യങ്ങളെ ആവർത്തിക്കുകയും ചെയ്തിരിക്കുന്നത് കൗതുകകരവും പാറേട്ടിന്റെ നിഗമനങ്ങളെ ബലപ്പെടുത്തുന്നതുമാണ്

## 13. കണിയാംപറമ്പിൽ കുരിയൻ കോറെപ്പിസ്ക്കോപ്പാ സുറിയാനി സഭാ ചരിത്രവും വിശ്വാസ സത്യങ്ങളും (1982)

1970ൽ പുനർവിഭജിക്കപ്പെട്ട മലങ്കര സഭയിലെ അന്ത്യോഖ്യൻ കക്ഷിയെ ചരിത്ര രചനകൊണ്ട് ബലപ്പെടുത്തിയ വൈദിക ശ്രേഷ്ഠനാണ് ദീർഘായുഷ്മാനായ കണിയാമ്പറമ്പിൽ കുരിയൻ കോർ എപ്പിസ്ക്കോപ്പാ. തന്റെ ചരിത്രത്തിൽ മാർ ബസ്സേലിയോസിനെ അദ്ദേഹം അവതരിപ്പിച്ചതു കാണുക.

“ മാർ ഗ്രീഗോറിയോസും മാർത്തോമ്മ ഒന്നാമനും കൂടി വാഴിച്ച മാർത്തോമ്മ രണ്ടാമൻ പതിനാറ് വർഷക്കാലം സഭയെ നയിച്ചു. സൽസ്വഭാവിയായിരുന്ന അദ്ദേഹത്തിന്റെ നിര്യാണത്തിന് അല്പം മുമ്പാണ് പരിശുദ്ധമായ അന്ത്യോഖ്യാ സിംഹാസനത്തിന്റെ കീഴിൽ സത്യ വിശ്വാസം ഇവിടെ നിലനിർത്തുവാൻ അവർണ്ണനീയമായ ത്യാഗങ്ങൾ സഹിച്ചുകൊണ്ട് മാർ ബസ്സേലിയോസ് യൽദോ കാതോലിക്കാ ബാവായും അനുയായികളും മലങ്കരയിൽ എത്തിയത്. വന്നവരെപ്പറ്റിയുള്ള ഒരു ഏകദേശവിവരണം ഇവിടെ ആവശ്യമാണ്

1683ൽ മാർത്തോമ്മ രണ്ടാമൻ യൗസേഫ് എന്ന ആ വണിക്ക് ശ്രേഷ്ഠൻ വശം അന്ത്യോഖ്യായുടെ മോറാൻ അബ്ദേദ് മശിഹാ പ്രഥമൻ പാത്രിയർക്കീസിന് ഒരു അപേക്ഷ കൊടുത്തയച്ചു. അതിൽ മാർ ഗ്രീഗോറിയോസ് റോമാ സഭയിൽ നിന്നും തങ്ങളെ വിടർത്തിയെടുക്കുന്നതിൽ സഹിച്ച ത്യാഗങ്ങളെയും യാക്കോബായ വിശ്വാസികളെ വീണ്ടും റോമാ വിശ്വാസത്തിലാക്കുവാൻ പോർച്ചുഗീസുകാർ ചെയ്ത് കൊണ്ടിരിക്കുന്ന ഉപദ്രവങ്ങളേയും കുറിച്ച് വിശദീകരിച്ച ശേഷം മലങ്കരയിൽ സത്യവിശ്വാസം നിലനിർത്തുവാനായി ഒരു മെത്രാപ്പോലീത്തായെയും നാല് മല്പാന്മാരെയും അയച്ചുകൊടുക്കാണമെന്നുമായിരുന്നു അപേക്ഷയുടെ ഉള്ളടക്കം. ഈ അപേക്ഷക്ക് പുറമേ അതേ വർഷം തന്നെ മലങ്കരയിൽ നിന്നും ഒരു നിവേദക സംഘം മർദ്ദീൻ കൂർക്കുമ ദയറായിൽ പരിശുദ്ധ പാത്രിയർക്കീസിന്റെ അടുക്കൽ എത്തുകയും മലങ്കരയിൽ സത്യ വിശ്വാസവും വിശുദ്ധ പത്രോസിൽ നിന്നും കൈവെപ്പും നിലനിർത്തുന്നതിനായി മേൽപ്പട്ടക്കാരെ അയക്കണമെന്ന് നിവേദനം നടത്തുകയും ചെയ്തു. ആ സമയത്ത് 1684ൽ പ. പാത്രിയർക്കീസ് ബാവാ വിശുദ്ധ മൂറോൻ കൂദാശ ചെയ്യുകയും അതിൽ ഇന്ന് മൂസലിന് സമീപം " കർക്കോശ്" എന്ന് വിളിക്കുന്ന ബാക്കുദയ്ദക്കാരനായ കിഴക്കിന്റെ മഫ്രിയാനാ ബസ്സേലിയോസ് യൽദോയും പ. അന്ത്യോഖ്യൻ സിംഹാസനത്തിൻ കീഴുള്ള ഭൂരിഭാഗം എപ്പിസ്ക്കോപ്പാമാരും സംബന്ധിക്കുകയും ചെയ്തിരുന്നു. അവർ തിരികെ പോകുന്നതിനു മുമ്പായി പ. പാത്രിയർക്കീസ് മലങ്കരയിലെ സഭയുടെ ശോചനീയമായ അവസ്ഥയെക്കുറിച്ച് വികാരനിർഭരനായി പ്രസ്താവിച്ചു. അപ്പോൾ മാർ ബസ്സേലിയോസ്, തന്റെ അവിടത്തെ ഭരണം ഉപേക്ഷിച്ച് ഇടയനില്ലാത്ത ആടുകളുപ്പോലെ കഷ്ടപ്പെടുന്ന മലങ്കരയിലേക്ക് പോകുവാൻ ഒരുക്കമാണെന്ന് അറിയിച്ചു. പിതാക്കന്മാരെല്ലാം ആ മഹാത്യാഗത്തെ പ്രശംസിച്ചു. അനന്തരം മാർ ബസ്സേലിയോസ് തന്റെ ആസ്ഥാനമായ മാർ മത്തായിയുടെ ദയറായിലേക്ക് വരികയും മലങ്കര യാത്രക്ക് ഒരുങ്ങുകയുംചെയ്തു. 1685ൽ അദ്ദേഹം തന്റെ സഹോദരനായ ജുമാആയോടും മാർ മത്തായി ദയറായിലെയും മാർ ബഹനാം ദയറായിലെയും ദയറക്കാരോടും - അവർ ജോക്കോ റമ്പാൻ, മത്തായി റമ്പാൻ - മലങ്കരയിൽ ഭരണസംബന്ധമായിതന്നെ സഹായിക്കാനായി മാർ ഈവാനിയോസ് എന്ന പേരിൽ എപ്പിസ്ക്കോപ്പാ സ്ഥാനം കൊടുത്ത ബാക്കുദൈദാ ഗ്രാമക്കാരനായ ശമ്മോവിന്റെ പുത്രൻ ഹിദായത്തുള്ള ഈവാനിയോസ് എപ്പിസ്ക്കോപ്പാ എന്നിവരുമായി ബസ്രാവഴി പുറപ്പെട്ടു. പക്ഷേ മലങ്കരയിൽ എത്തിയവർ മാർ ബസ്സേലിയോസ് യൽദോ മഫ്രിയാനയും മത്തായി റമ്പാനും മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പായും മാത്രമായിരുന്നുവെന്ന് 1720 ഈലുൽ 25-ാം തിയ്യതി മാർത്തോമ്മാ നാലാമൻ പ. പാത്രി

യർക്കീസ്  ബാവായ്ക്ക് അയച്ച കത്തിൽ നിന്ന് നാം മനസ്സിലാക്കുന്നു. (ശ്രീമ. പിതാക്കന്മാർ 17) മാർബസ്സേലിയോസിന്റെ കൂടെ വന്നവർ മാർ ഈവാനിയോസും രണ്ടു അർമേനിയൻ വൈദികരും ഒരു യവനായ വൈദികനും ആയിരുന്നുവെന്ന് ഇട്ടൂപ്പ് റൈറ്റർ പറയുന്നത്. അന്ത്യോഖ്യാ സിംഹാസനത്തിലുള്ള മുൻ പറഞ്ഞ രേഖയുടെ വെളിച്ചത്തിൽ നിരർത്ഥക മായി തോന്നുന്നു.

.....തലശ്ശേരിയിൽ വന്നിറങ്ങിയ ബസ്സേലിയോസും സഹചരനും ശത്രുക്കളെ ഭയന്ന് വേഷംമാറി ജലമാർഗ്ഗം വരാൻ ധൈര്യപ്പെടാതെ കാടും മേടും കടന്ന് കോതമംഗലത്ത് വന്നു ചേരുകയാണുണ്ടായത്, കോതമംഗലം അക്കാലത്ത് പാണ്ടിയുമായുള്ള ഒരു പ്രാധാന വാണിജ്യ കേന്ദ്രമായിരുന്ന തിനാൽ മലമ്പാതകൾ ഉണ്ടായിരുന്നു. കന്നി 14ന് സ്ലീബാ പെരുന്നാൾ ദിവസം ബസ്സേലിയോസ്  ഈവാനിയോസ് ഹിദായത്തുള്ള എപ്പിസ്ക്കോ പ്പായെ മെത്രാപ്പോലീത്താ സ്ഥാനത്തേക്കുയർത്തി കോതമംഗലത്തെത്തി യതിന്റെ 13-ാം ദിവസം കന്നി 20-ാം തിയ്യതി വയോവൃദ്ധനായിരുന്ന മപ്രി യാനാ കാലം ചെയ്തു. ചെറിയ പള്ളിയിൽ കബറടക്കപ്പെട്ടു. (പുറം 152-153).

"ശ്രീമക്കാരായ പിതാക്കന്മാർ" എന്ന ആഖ്യാനം രചിച്ച അപ്രേം പൗലോസ് റമ്പാന്റെ വിവരണത്തെ ഔചിത്യബോധം കൂടാതെ കണിയാ മ്പറമ്പിൽ അച്ചൻ അന്ധമായി പിൻതുടർന്നു;

1. 1683ൽ മാർത്തോമ്മ രണ്ടാമൻ അന്ത്യോഖ്യ പാത്രിയർക്കീസിന് കത്തു കൊടുത്തയച്ചത് യൗസേഫ് എന്ന് പേരായ വണിക്ക് ശ്രേഷ്ഠൻ വഴിയാ യിരുന്നുവെന്ന് ആദ്യം പുതുതായി പറഞ്ഞ അപ്രേം പൗലോസ് റമ്പാൻ യാതൊരു ആധാരവും സൂചിപ്പിച്ചിട്ടില്ല എന്നിരിക്കെ ആ വിവരം കണി യാമ്പറമ്പിൽ അച്ചൻ പകർത്തിയത് ഔചിത്യമില്ലായ്മയല്ലേ?

2. പോർച്ചുഗീസുകാർ ചെയ്തുകൊണ്ടിരിക്കുന്ന ഉപദ്രവങ്ങളെ 1683ലെ കത്തിൽ രണ്ടാം മാർത്തോമ്മ വിവരിച്ചു എന്ന് മുകളിൽ കാണിച്ച പല ചരിത്രകാരന്മാരും എഴുതിയതിന്റെ അടിസ്ഥാനം എന്തെന്ന് അറിയുന്നില്ല.

3. പോർച്ചുഗീസുകാരെക്കുറിച്ചുള്ള ഭയം നിമിത്തം മാർ ബസ്സേലിയോസും മറ്റും വേഷ പ്രച്ഛന്നരായി കാടും മേടും താണ്ടി കാൽ നടയായി യാത്ര ചെയ്തുവെന്ന്  പല ചരിത്രകാരന്മാരെയും അനുകരിച്ച് കണിയാമ്പറമ്പിൽ അച്ചനും എഴുതിയിരിക്കുന്നത് നമ്മെ അത്ഭുതപ്പെടുത്തുന്നു. എന്താണ് സത്യം? "ഇതിനിടയിൽ 1663ൽ പോർച്ചുഗീസുകാരിൽ നിന്ന് കൊച്ചിക്കോട്ട ഡച്ച്കാർ പിടിച്ചെടുത്തു. സുറിയാനിക്കാരുടെ നിലവിളി ദൈവം കേട്ടു. ഒന്നര നൂറ്റാണ്ടോളമായി മലങ്കര സഭയിയെ അക്ഷരാർത്ഥത്തിൽ വേട്ടയാ ടിക്കൊണ്ടിരുന്ന പോർച്ചുഗീസുകാരുടെ അധികാരം അതോടെ അസ്തമി ച്ചു. ജസ്വീത്ത്, കർമ്മലീത്താ മിഷനറിമാരോടൊപ്പം ജോസഫ്

സെബസ്ത്യാനി മെത്രാനും ഡച്ച് ഉത്തരവനുസരിച്ച് ഇന്ത്യ വിടുവാൻ നിർബ ന്ധിതനായി ഗത്യന്തരമില്ലാതെ വന്നപ്പോൾ പറമ്പിൽ ചാണ്ടി കത്തനാരെ പിൻഗാമിയായി വാഴിച്ച് – ഇദ്ദേഹം അലക്സാണ്ടർ ഡികാമ്പോ എന്ന് അറി യപ്പെടുന്നു – ബിഷപ്പ് ജോസഫ് സെബസ്ത്യാനി കേരളം വിട്ടു." (ഫാ. ഡോ. ജോസഫ് ചീരൻ ഇന്ത്യൻ ഓർത്തഡോക്സ് സഭാ ചരിത്രം എ.ഡി 52 – 2007 പുറം 120)

പോർച്ചുഗീസുകാരിൽ അവസാനത്തെയാളും 1663ൽ കേരള ത്തോടു യാത്ര പറഞ്ഞു. അതിനുശേഷമാണ് 1665ൽ അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ് മലങ്കര സഭയിൽ വന്നത്. കേരളത്തിലുണ്ടായ ഈ മാറ്റം 2പതിറ്റാണ്ടു കഴിഞ്ഞിട്ടും 2–ാം മാർത്തോമ്മ അറിഞ്ഞില്ല എന്നാണോ മുകളിലെ ചരിത്രങ്ങൾ അർത്ഥമാക്കുന്നത്? തലശ്ശേരിയിൽ ഇറങ്ങിയ മാർ ബസ്സേലിയോസ് ശത്രുക്കളെ ഭയന്ന് വേഷ പ്രച്ഛന്നനായി സഞ്ചരിച്ചുവെന്ന് എഴുതുവാൻ എന്താണ് പ്രമാണം.? ചരിത്ര വിരുദ്ധമായ ഐതിഹ്യങ്ങളെ പരിശോധിക്കാതെ ചരിത്രത്തിന്റെ ഭാഗമാക്കിയപ്പോൾ സംഭവിച്ച സ്ഖലി തങ്ങൾ ആണിവ എന്നല്ലേ പറയേണ്ടത്?

4. വി. പത്രോസിൽ നിന്നുള്ള കൈവെപ്പ് നിലനിർത്തുവാനായി മേൽപ്പട്ട ക്കാരെ അയക്കുവാൻ മർത്തോമ്മ രണ്ടാമൻ പാത്രിയർക്കീസിന് എഴുതി എന്ന കണ്ടെത്തൽ. പൂർവ്വഗാമികൾ ആരും പുറപ്പെടുവിച്ചിട്ടില്ല അത് കണി യാമ്പറമ്പിലച്ചന്റെ തനതായ സംഭാവനയാണ്. 1970ന് ശേഷം ആണല്ലോ അന്ത്യോഖ്യാ പാത്രിയർക്കീസ് കക്ഷിക്കാർ പത്രോസിന്റെ ഏക സിംഹാ സന വാദം പുറപ്പെടുവിപ്പിച്ചത്. (ആ വാദം നേരത്തെ പുറപ്പെടുവിച്ച കത്തോലിക്കരുടെയും മലങ്കര റീത്ത്കാരുടെയും അവകാശ വാദങ്ങൾ ക്കെതിരെ മാർ ഈവാനിയോസ് റീത്ത് സഭ സ്ഥാപിച്ച 1930കാലത്ത് ഇന്നത്തെ ഓർത്തഡോക്സ് – യാക്കോബായ വിഭാഗങ്ങൾ പ്രതിവാദങ്ങൾ ഉന്നയിച്ച ചരിത്രം കണിയാമ്പറമ്പിലച്ചൻ സൗകര്യപൂർവ്വം വിസമരിച്ച താവാം. പത്രോസിന്റെ ഏക സിംഹാസനവാദത്തിന് അടിവരയിടുവാനുള്ള ശ്രമത്തിലാണ് മർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെയും പൗരോ ഹിത്യത്തിനെയും അന്ത്യോഖ്യായുടെ യാക്കോബ് തൃതീയൻ പാത്രി യർക്കീസ് നിഷേധിച്ചത്) ആ പശ്ചാത്തലത്തെ ബലപ്പെടുത്തുവാനാണ് 1683ലെ രണ്ടാം മാർത്തോമ്മയുടെതെന്ന് സങ്കല്പിക്കുന്ന കത്തിൽ പത്രോ സിൽ നിന്നുള്ള കൈവെപ്പ് കാലോചിതമായി ആധുനിക ചരിത്രകാരൻ കൂട്ടിച്ചേർത്തത്.

5. 1958ലെ സഭാ സംയോജനത്തോടെ അതുവരെയും രണ്ട് സംഘടനക ളായിരുന്ന സണ്ടേസ്ക്കൂൾ പ്രസ്ഥാനം O.S.S.A.E ( ഓർത്തഡോക്സ്

സിറിയൻ സണ്ടേസ്ക്കൂൾ അസോസിയേഷൻ ഓഫ് ദി ഈസ്റ്റ്) എന്ന പേരിൽ പുന:സംഘടിപ്പിക്കപ്പെട്ടു. പുന:സംഘടിപ്പിക്കപ്പെട്ട ഓർത്തഡോക്സ് സണ്ടേസ്ക്കൂൾ അസോസിയേഷന്റെ പ്രഥമ ഡയറക്ടർ ജനറലായി കണിയാമ്പറമ്പിലച്ചനെ സുന്നഹദോസ് നിയമിച്ചു. സഭ1970ൽ വീണ്ടും വിഭജിതമായപ്പോൾ ഓർത്തഡോക്സ് സഭയുടെ സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തിന്റെ ഡയറക്ടർ - ജനറൽ "യാക്കോബായസഭ" എന്നപേരിന്റെ പ്രചാരകരായി (പുറം 152). ചുരുങ്ങിയത് ചരിത്ര വിദ്യാർത്ഥികളെ ദുഃഖിപ്പിക്കുന്നില്ലേ?

6. മാർ ബസ്സേലിയോസിന്റെ കൂടെ രണ്ട് അർമ്മേനിയൻ വൈദികരും ഒരു ഈഗുപ്തനായ വൈദികനും മലങ്കരയിലെത്തി എന്ന് ഇട്ടൂപ്പ് റൈറ്ററുടെ നിലപാടിനെ കണിയാമ്പറമ്പിലച്ചൻ നിഷേധിക്കുന്നത്, അപ്രേം പൗലൂസ് റമ്പാൻ 'ശീമക്കാരായ പിതാക്കന്മാർ' എന്ന ഗ്രന്ഥത്തിൽ സൂചിപ്പിച്ച മാർത്തോമ്മാ നാലാമന്റെ കത്തിന്റെ പേരിലാണ്. അന്ത്യോഖ്യ സിംഹാസന രേഖയായി അവകാശപ്പെടുന്ന ആ കത്ത് ഭാവനാ വിലാസമാണെന്ന് ഈ ഗ്രന്ഥത്തിൽ പിന്നീട് നടത്തുന്ന ചർച്ചയിൽ വ്യക്തമാക്കുന്നതാണ്. പാത്രിയർക്കീസ് കക്ഷികൾ പൂർവ്വീക രേഖകൾ സൃഷ്ടിക്കുന്നതിൽ അതി വിദഗ്ദ്ധർ തന്നെ. 18 അക്ക കാനോൻ അവർ സൃഷ്ടിച്ചതിന്റെ തെളിവുകൾ ഈ ഗ്രന്ഥകാരൻ സൂക്ഷിക്കുന്നു. മറ്റൊരു രേഖ സൃഷ്ടിച്ചത് തന്റെ കൺമുമ്പിൽ വച്ചാണെന്ന് മഞ്ഞനിക്കരയിലെ സുറിയാനി മല്പാനായിരുന്ന ഫാ. ഡോ. വി.സി.ശാമുവേൽ വർണ്ണിച്ചത് താഴെകൊടുക്കുന്നു. "കേസിലെ (സമുദായകേസ്) ഒരു പ്രധാന വാദം അബ്ദുൾ മശിഹാ ബാവായെ സുറിയാനി സഭയുടെ മെത്രാന്മാർ ചേർന്ന് മുടക്കിയിരുന്നു എന്നതാണ്. ( മുടക്കപ്പെട്ട അബ്ദുൾ മശിഹാ മലങ്കരയിൽ സ്ഥാപിച്ച കാതോലിക്കേറ്റും അദ്ദേഹം വാഴിച്ച മെത്രാന്മാരും വ്യർത്ഥരാണ് എന്നു സ്ഥാപിക്കുവാൻ അബ്ദുൾ മശിഹാ പാത്രിയർക്കീസിന്റെ മുടക്ക് അംഗീകരിക്കപ്പെട്ടാലേ ഒക്കുകയുള്ളൂ.... ഫാ. ചീരൻ). മെത്രാന്മാർ ചേർന്ന് ഒപ്പിട്ടിട്ടുള്ള ഒരു രേഖയുടെ കോപ്പിയാണ് തെളിവായി ഹാജരാക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളത്. അത് ശരിയായ രേഖയാണെന്ന് സിറിയൻ നാടുകളിലെ ഒരു നോട്ടറി സാക്ഷ്യപ്പെടുത്തിയിരുന്നു. അതു കോടതിയിൽ കാണിച്ചാൽ വിജയം സുനിശ്ചിതമാണെന്നായിരുന്നു പാത്രിയർക്കീസ് കക്ഷിയുടെ ധാരണ. ഞാനും അങ്ങനെ തന്നെ വിചാരിച്ചിരുന്നു. എന്നാൽ കോടതി അത് അംഗീകരിക്കുകയില്ല എന്ന് വക്കീൽ വ്യക്തമാക്കി കാരണം അതിൽ ഒപ്പുവച്ച നോട്ടറി ഉദ്യോഗസ്ഥന് അത് സാക്ഷ്യപ്പെടുത്തുവാൻ തക്കവണ്ണം സുറിയാനി അറിഞ്ഞുകൂടായിരുന്നു എന്നത് തന്നെ. അതിനു പകരം മാർ യൂലിയോസ് മർദ്ദീനിൽ പോയപ്പോൾ സുന്നഹദോസ് റിക്കാർഡിൽ മൂല രേഖ കണ്ടുവെന്നും അത് നോക്കി എഴുതിയെടുത്ത കടലാസ് തെളിവായി കോടതിയിൽ ഹാജരാക്കാം എന്നും വക്കീൽ പറഞ്ഞു എന്നാൽ സത്യത്തിൽ

മാർ യൂലിയോസ് അങ്ങനെയൊരു കടലാസ് മർദ്ദീനിൽ വച്ച് എഴുതിയിരുന്നില്ല. നോട്ടറി ഉദ്യോഗസ്ഥൻ സാക്ഷ്യപ്പെടുത്തിയിരുന്നതും കോടതിയിൽ വിലപോവില്ലെന്ന് വക്കീൽ പറഞ്ഞതുമായ രേഖയിൽ നിന്ന് മാർ യൂലിയോസ് അത് എഴുതിയുണ്ടാക്കുന്നത് ഞാൻ കണ്ടിട്ടുള്ളതാണ്. ഈ സംഭവം എന്നെ വേദനിപ്പിച്ചു കാരണം അബ്ദുൾ മശിഹായുടെ സ്ഥാനം മുടക്കുമൂലം അസാധുവാണെന്ന് ഞാനും വിശ്വസിച്ചിരിന്നു അതിന് ആസ്പദമായ രേഖ സത്യസന്ധമല്ലെന്ന് എനിക്ക് മനസ്സിലായി. അത്രയും കാലം ഞാൻ പാത്രിയർക്കീസ് കക്ഷിയിൽ ഉറച്ചു നിന്നിരുന്നു. എന്നാൽ അവിടെ കണ്ട പ്രകടമായ അസത്യത്തെ അഭിമുഖീകരിക്കുവാൻ തന്നെ ഞാൻ തീരുമാനിച്ചു ( സ്വാനുഭവ വേദിയിൽ ഫാ. ഡോ. വി.സി.ശാമുവേൽ (1996) പുറം-24,25 പ്രസാധകർ: മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുണ്ടന്റ് മൂവ്മെന്റ് കോട്ടയം)

യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ഉൾപ്പെടെ പല ചരിത്രകാരന്മാരും കൈവശമുണ്ടെന്ന് അവകാശപ്പെടുന്ന രേഖകളെപ്പറ്റി കേൾക്കുമ്പോൾ രേഖാ നിർമ്മാണത്തിൽ മാർ യൂലിയോസ് പ്രകടിപ്പിച്ച കൗശലവും സത്യസന്ധതയില്ലായ്മയുമാണ് ഓർമ്മയിൽ വരുന്നത്.

### 14. ഡോ. ഡി. ബാബുപോൾ വെനി വിസി വിഡി (1982)

ആധുനിക കാലത്ത് 1970ലെ കക്ഷിവിഭജനത്തിന് ശേഷമാണെങ്കിലും മലങ്കര സഭാ ചരിത്ര പഠനത്തിലും രചനയിലും ആവേശപൂർവ്വം അത്യുത്സാഹം കാണിച്ച ഗവേഷകനും ഗ്രന്ഥകാരനുമാണ് ഡോ. ഡി ബാബുപോൾ. സാക്ക പ്രഥമൻ പാത്രിയർക്കീസിന്റെ ആരാധകൻ ആയ അദ്ദേഹം സക്കാ പ്രഥമന്റെ 1982ലെ മലങ്കര സഭാ സന്ദർശനവേളയിൽ അദ്ദേഹത്തോടൊപ്പം ദ്വിഭാഷിയും കേരള സംസ്ഥാന സർക്കാരിന്റെ ഔദ്യോഗിക പ്രതിനിധിയുമായി ഏതാണ്ട് 50ദിവസം ചിലവഴിക്കുവാൻ ഭാഗ്യം സിദ്ധിച്ച വ്യക്തിയാണ്. 1875- 77 കാലത്ത് മലങ്കര സഭയിൽ സന്ദർശനം നടത്തിയ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ദ്വിഭാഷിയായി കൂടെ സഞ്ചരിച്ചത് ചാത്തുരുത്തിൽ ഗീവർഗ്ഗീസ് മാർ ഗ്രീഗോറിയോസ് മെത്രപ്പോലീത്തായാണ്. അതിനു സമാന്തരവും സമാനവുമായ പദവിയും അംഗീകാരവുമാണ് 1982ൽ തനിക്ക് സക്കാ പ്രഥമൻ പാത്രിയർക്കീസിന്റെ ദ്വിഭാഷിയായി നിയോഗിക്കപ്പെട്ടപ്പോൾ ലഭിച്ചതെന്ന് അദ്ദേഹം അഭിമാനിച്ചിട്ടുണ്ട്. സക്കാബാവായുടെ സന്ദർശനത്തെ ശാശ്വതീകരിക്കുവാൻ സംസ്ഥാന സർക്കാരിന്റെ ചുമതലയിലാണെന്ന് തോന്നുന്നു. അദ്ദേഹം 1982ൽ ഒരു ഗ്രന്ഥം ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ചു: അതാണ് വെനി വിസി വിഡി. അതിന്റെ മൂന്നാമദ്ധ്യായം മലങ്കര സഭയുടെ ചരിത്രമാണ്. ആ അദ്ധ്യായത്തിൽ സെന്റ് തോമസ് മുതൽ ഏലിയാസ് തൃതീ

യൻ ബാവായെന്ന് അദ്ദേഹം ശീർഷകം നൽകിയിരിക്കുന്നു. ആ ഗ്രന്ഥ ത്തിന്റെ 16-17 പേജുകളിൽ യൽദോ മാർ ബസ്സേലിയോസിന്റെ ചിത്രവും ചരിത്രവും വരച്ച് കാട്ടുവാൻ യത്നിച്ചിരിക്കുന്നു. ഇംഗ്ലീഷിൽ അദ്ദേഹം നൽകിയ വിവരണം ഈ ഗ്രന്ഥകാരൻ സ്വതന്ത്രമായി വിവർത്തനം ചെയ്ത് താഴെ ചേർക്കുന്നു;

" മാർത്തോമ്മ രണ്ടാമൻ 16വർഷം (സഭയെ) ഭരിച്ചു. അന്ത്യോഖ്യാ പാത്രിയർക്കീസിനെ അഭിസംബോധന ചെയ്ത് ജോസഫ് എന്ന പേരായ ഒരു വ്യാപാരി മുഖേന അദ്ദേഹമയച്ച കത്തിൽ മലങ്കരയിലേക്ക് ഒരു മെത്രാപ്പോലീത്തായുടെയും നാല് മല്പാന്മാരുടെയും സേവനം അഭ്യർത്ഥിച്ചിരുന്നു. അതേ വർഷം മലങ്കരയിൽ നിന്ന് ഒരു നിവേദക സംഘം മർദ്ദീനിലെ കുർക്കുമ ദയറായിൽ വച്ച് പാത്രിയർക്കീസിനെ സന്ദർശിച്ച് തത്തുല്യമായ ഒരഭ്യർത്ഥന നടത്തി 1684ൽ പാത്രിയർക്കീസ് വി. മൂറോൻ കൂദാശ നടത്തി. മൂറോൻ കൂദാശയിൽ പൗരസ്ത്യ കാതോലിക്കാ യൽദോ ബസ്സേലിയോസും പങ്കെടുത്തിരുന്നു. ആ സമയത്ത് ഇന്ത്യൻ സഭയുടെ അവസ്ഥയെപ്പറ്റി പാത്രിയർക്കീസ് പ്രസ്താവിച്ചു. വൃദ്ധനായ യൽദോ ബസ്സേലിയോസ്. കാതോലിക്കാ സ്ഥാനം രാജിവെക്കുകയും ഇന്ത്യയിലേക്ക് പോകുവാനുള്ള സന്നദ്ധത അറിയിക്കുകയും ചെയ്തു

മാർ ബസ്സേലിയോസ് മൂസലിനടുത്തുള്ള കാരക്കോശ് സ്വദേശിയായിരുന്നു. സ്വസഹോദരൻ, രണ്ട് റമ്പാന്മാർ, മാർ ഈവാനിയോസ് ഹിദായത്തുള്ള എപ്പിസ്ക്കോപ്പാ എന്നിവർ അടങ്ങിയ സംഘം സൂറത്തിൽ എത്തി. കിഴക്ക് നിന്ന് കരവഴിയായി സഞ്ചരിച്ച് പടിഞ്ഞാറൻ പർവ്വത നിരകളെ മുറിച്ച് കടന്ന് കേരളത്തിലെത്തി സംഘം കോതമംഗലത്ത് എത്തിയപ്പോൾ കാതോലിക്കായും എപ്പിസ്ക്കോപ്പായും ഒരു റമ്പാനും മാത്രമേ അവശേഷിച്ചുള്ളൂ. അവർ കോതമംഗലത്ത് എത്തി ഒരാഴ്ച്ചക്കകം കാതോലിക്കോസ് മാർ ഈവാനിയോസിനെ ഒരു പൂർണ്ണ മെത്രാപ്പോലീത്തായായി ഉയർത്തി. കോതമംഗലത്ത് എത്തി 13-ാം നാൾ അദ്ദേഹം ദിവംഗതനായി. അദ്ദേഹത്തിന്റെ കോതമംഗലത്തുള്ള കബറിടം പരുമലയിൽ മാർ ഗ്രീഗോറിയോസിന്റെയും മഞ്ഞനിക്കരിയിൽ ഏലിയാസ് തൃതീയൻ ബാവായുടേയും കബറിടങ്ങൾ പോലെ വർഷംചെല്ലും തോറും പതിനായിരക്കണക്കിന് വിശ്വാസികളെ ആകർഷിക്കുന്നു" പുറം 16-17

ഒരു കാര്യം ഇവിടെ പരാമർശിക്കേണ്ടതുണ്ട്. പോർച്ചുഗീസുകാരെക്കുറിച്ചുള്ള ഭയം നിമിത്തം ഇവർ വേഷ പ്രച്ഛന്നരായി സഞ്ചരിച്ചു എന്ന് ഡോ, ബാബുപോൾ എഴുതിയിട്ടില്ല. അക്കാര്യത്തിൽ പൂർവ്വഗാമികളെ അദ്ദേഹം തിരുത്തിയിരിക്കുന്നു. മറ്റു വിവരങ്ങളിൽ അദ്ദേഹം യാതൊരു വ്യത്യാസവും വരുത്തിയിട്ടില്ല. മാർ യൂലിയോസ്, അപ്രേം പൗലോസ്

റമ്പാൻ, യാക്കോബ് തൃതീയൻ പാത്രിയർക്കീസ് തുടങ്ങിയവർ അന്ത്യോഖ്യാ സിംഹാസനത്തിൽ കാലാനുസൃതമായി ഫയൽ ചെയ്ത രേഖകളെ അടിസ്ഥാനമാക്കി എഴുതിയ 'സത്യങ്ങളെ'യും അതിന്റെ അടിസ്ഥാനത്തിൽ ആസ്ഥാനചരിത്ര പണ്ഡിതനായ കണിയാമ്പറമ്പിൽ അച്ചനും എഴുതിയ ചരിത്രവ്യാഖ്യാനത്തെയും കോതമംഗലത്തിന്റെ തൊട്ടടുത്ത് കുറുപ്പംപടി ഇടവകയിൽ പാത്രിയർക്കാ ഭക്തിയിൽ ജീവിച്ച ഒരു വൈദിക ശ്രേഷ്ഠന്റെ പുത്രനായി ജനിച്ച അദ്ദേഹത്തിന്ന് അവിശ്വസിക്കേണ്ട കാര്യമില്ലല്ലോ. അദ്ദേഹം മുമ്പേ ഗമിച്ച ഗോക്കളെ(പശുക്കളെ) പിൻതുടർന്ന് കാര്യങ്ങൾ ഇപ്രകാരം ഉപന്യസിച്ചു. ഒരു ഐ.എ.എസ് കാരൻ ഡോക്ടർ എഴുതിയ വിവരണത്തിന് ഏതായാലും സ്വീകാര്യത ജനം നൽകാതിരിക്കുകയില്ലല്ലോ. അദ്ദേഹം എഴുതിയ കാര്യങ്ങൾ ഇങ്ങനെ:

1. ജോസഫ് എന്ന വ്യാപാരി, മലങ്കരയിൽ മെത്രാനില്ല എന്ന് വിവരിക്കുന്ന മാർത്തോമ്മാ രണ്ടാമന്റെ കത്ത് പാത്രിയർക്കീസിന് കൈമാറി. (രണ്ടാം മാർത്തോമ്മ കൈവപ്പോടുകൂടി വാഴിക്കപ്പെട്ട് മെത്രാനാണെന്ന് സാക്ഷിച്ച ചരിത്രകാന്മാരോട് മാപ്പ്. മലങ്കരയിൽ മെത്രാനില്ല എന്ന് ഈ മെത്രാൻ പറയുന്ന സാക്ഷ്യം വിശ്വസിച്ചേ മതിയാകൂ- വിശ്വാസ കാര്യങ്ങളിൽ വിമർശനാത്മക സമീപനം പാടില്ല എന്നല്ലേ അഭിജ്ഞമതം?)

2. തത്തുല്യമായ ഒരപേക്ഷയുമായി ഒരു നിവേദക സംഘവും മർദ്ദീനിലെത്തി. കത്തിനെ ബലപ്പെടുത്തി (നിവേദക സംഘത്തിലെ അംഗങ്ങളുടെ പേരു വിവരം സിംഹാസന ഡയറിയിൽ ഉണ്ടാവും അടുത്ത ഒരു ചരിത്രത്തിൽ ആ പേരുകൾ നമുക്ക് അന്ത്യോഖ്യൻ വംശീയനായ ചരിത്രകാരൻ വെളിപ്പെടുത്തും. അതുവരെ നമുക്ക് കാത്തിരിക്കാം)

3. 1684ൽ പാത്രിയർക്കീസ് ബാവാ നടത്തിയ മൂറോൻ കൂദാശയിൽ പൗരസ്ത്യ കാതോലിക്കായും പങ്കെടുത്തു.( പാത്രിയർക്കീസിന്റെ കീഴിലുള്ള കാതോലിക്കായ്ക്ക് മേൽസ്ഥാനി നടത്തുന്ന ഈ ദിവ്യ ശുശ്രൂഷയിൽ പങ്കെടുക്കാതെ ഒഴിഞ്ഞു മാറി നിൽക്കുവാൻ കഴിയുകയില്ലല്ലോ. അദ്ദേഹത്തിന്റെ ഇടവകയിലേക്കുള്ള മൂറോൻ പാത്രിയർക്കീസിൽ നിന്ന് ഏറ്റുവാങ്ങുകയും ചെയ്യണമല്ലോ. കാതോലിക്കായ്ക്ക് മൂറോൻ കൂദാശ നടത്തുവാൻ അധികാരം ഇല്ലെന്ന് പാത്രിയർക്കീസ് പക്ഷം സ്വീകരിച്ച പതിനെട്ടക്കം ഹൂദായകാനോൻ.

4. ഇന്ത്യയിലെ ദുഃസ്ഥിതി ഇടയന്മാരുടെ വലിയ ഇടയൻ (വലിയ മുക്കുവന്റെ പിൻഗാമി) വെളിപ്പെടുത്തുന്നു.

5. മാർ ബസ്സേലിയോസ് തന്റെ കാതോലിക്കാ സ്ഥാനം രാജി വക്കുന്നു - കീഴ്സ്ഥാനി മേൽസ്ഥാനിക്കാണല്ലോ രാജി സമർപ്പിക്കേണ്ടത്.

6. വൃദ്ധൻ ആയ റിട്ടയേർഡ് കാതോലിക്കാ നാലുപേരോടുകൂടി യാത്ര തിരിക്കുന്നു.

7. സൂറത്തിൽ കപ്പലിറങ്ങുന്നു. തലശ്ശേരി തുറമുഖം അദ്ദേഹം ഒഴിവാക്കി യത് എന്തിനാണാവോ?

8. പർവ്വതനിരകളെ ഭേദിച്ച് അവർ കേരളത്തിലെത്തി ( കിഴക്കുദിച്ച സൂര്യൻ പർവ്വതനിരകളെ ഭേദിച്ച് ആണല്ലോ പടിഞ്ഞാറ് കടലിൽ താഴുന്നത്)

9. കേരളത്തിലെത്തിയത് മൂന്ന് പേർ മാത്രം (ആ രണ്ടുപേരുടെ അനന്തര ചരിത്രം നമുക്കറിയാം പാവം മത്തായി റമ്പാന്റെ കഥ ആരാണ് നമുക്ക് പറഞ്ഞു തരിക)

10. ഈവാനിയോസ് എപ്പിസ്ക്കോപ്പായ്ക്ക് ഒരാഴ്ച്ചക്കകം മെത്രാപ്പോ ലീത്താ സ്ഥാനം നൽകി. (മെത്രാപ്പോലീത്താ സ്ഥാനം നൽകിയ സ്താത്തി ക്കോൻ അന്ത്യോഖ്യയിൽ നിന്ന് കൊടുത്തയച്ചിട്ടുള്ളതാകാം. ആ വിവരം സിംഹാസന ഡയറിയിൽ രേഖപ്പെടുത്തിയിട്ടുമുണ്ടാകാം.!!)

11. 13-ാം ദിവസം അദ്ദേഹം ദിവംഗതനായി (അഭിപ്രായ വ്യത്യാസമില്ലാത്ത കാര്യം)

**15. ഡോ. ഡി ബാബുപോൾ ക്രൂദേദിൽ നിന്ന് ഒരു വിശുദ്ധൻ (1985)**

മലങ്കരസഭാ ചരിത്രം സംക്ഷേപിക്കുന്നതിന്റെ ഭാഗമായി "വെനി വിസി വിഡി" എന്ന ഗ്രന്ഥത്തിൽ മാർ ബസ്സേലിയോസിന്റെ ജീവ ചരിത്ര സംക്ഷേപം വരച്ചുകാട്ടിയ ഡോ. ബാബുപോൾ ഒരു ലഘുഗ്രന്ഥം കൊണ്ട് ബാവായുടെ നാമം കൂടുതൽ അനശ്വരമാക്കി. ഇംഗ്ലീഷിൽ രചിച്ച ഗ്രന്ഥ ത്തിന്റെ പേർ "എ സെയ്ന്റ് ഫ്രം കൂദേദ്" എന്നാണ് ബാവായെപ്പറ്റി മല യാള ഭാഷയിൽ ലഭ്യമായ വിവരങ്ങൾ ഇംഗ്ലീഷ് വായനക്കാർക്കായി സജ്ജ മാക്കി എന്നല്ലാതെ എന്തെങ്കിലും പുതിയ വിവരങ്ങൾ ഈ പുസ്തകം ഉൾക്കൊളുന്നില്ല യൽദോ ബാവായെപ്പറ്റിയും അദ്ദേഹത്തിന്റെ ആഗമന ത്തെപ്പറ്റിയും മലങ്കര സഭയിൽ പൊതുവെയും കോതമംഗലം പ്രദേശത്ത് സവിശേഷമായും പ്രചരിച്ചിട്ടുള്ള ഐതിഹ്യങ്ങളെയും അദ്ദേഹം ഈ പുസ്തകത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. കൂടെ വന്നവരിൽ ഹിദായത്തു ള്ളയെ ഈവാനിയോസ് എന്ന പേരിൽ യാത്രക്ക് മുമ്പേ വാഴിച്ചിരുന്നു എന്ന് ഒരു ഭാഗത്തും (പുറം. 38) കോതമംഗലത്ത് വന്ന ശേഷമാണ് വാഴി ച്ചതെന്ന് മറ്റൊരു ഭാഗത്തും (പുറം.42) പറയുന്നതിലെ വൈരുദ്ധ്യത്തിന്റെ കാരണം എന്തെന്ന് അറിയുന്നില്ല. മാർ ഈവാനിയോസിന്റെ നാമം ഹിദാ യത്തുള്ളയെന്ന് ആദ്യപരാമർശത്തിലും ഹദിയല്ല എന്ന് പീന്നീടുള്ള പരാ മർശത്തിലും വ്യത്യാസപ്പെട്ടതിന്റെ കാരണവും അറിയുന്നില്ല. ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ വന്ന അവസരത്തിൽ മാർ ബസ്സേ

ലിയോസ് ബാവായെ പരിശുദ്ധനായി പ്രഖ്യാപിച്ചില്ല എന്ന വേദനാജനകമായ സംഭവം നെടുന്തള്ളിൽ അച്ചൻ ഉദ്ധരിച്ചത് ഈ പുസ്തകത്തിൽ ചേർത്തിട്ടുണ്ട്.

കോതമംഗലം അങ്ങാടിയിലെ വ്യപാര കേന്ദ്രത്തിന്റെ ലഘു ചരിത്രവും കോതമംഗലത്ത് യഥാക്രമം 13-ാം നൂറ്റാണ്ടിലും 16-ാം നൂറ്റാണ്ടിന്റെ ആദ്യത്തിലുമായി ഉണ്ടായ രണ്ടു ദേവാലയങ്ങളെപ്പറ്റിയും ഈ പുസ്തകത്തിൽ ഏതാനും വാക്യങ്ങളിൽ പരാമർശിച്ചിട്ടുണ്ട്. സ്വന്തം ഭരണഘടനയുള്ള ചെറിയ പള്ളി പൗരസ്ത്യകാതോലിക്കായിലൂടെ അന്ത്യോഖ്യാസിംഹാസനത്തിനു കീഴിൽ വർത്തിക്കുന്നു എന്നും വ്യക്തമാക്കിയിട്ടുണ്ട്.

## 16. മലബാർ സ്വതന്ത്ര സുറിയാനി സഭ ഫാ. കെ.സി. വർഗ്ഗീസ് 1980കളിൽ. (ഇരുപതാം നൂറ്റാണ്ട്)

മലബാർ സ്വതന്ത്ര സുറിയാനി സഭയ്ക്ക് ( തൊഴിയൂർ സഭയ്ക്ക്) 1770 വരെ മലങ്കര സഭയുടേതിൽ നിന്ന് സ്വതന്ത്രമായ ഒരു ചരിത്രമില്ല. ആ സഭയുടെ ചരിത്രം ആദ്യമായി എഴുതിയത് 1980കളിൽ ഫാ. കെ.സി. വർഗ്ഗീസാണ് അദ്ദേഹത്തിന്റെ വിവരണം ഇപ്രകാരമാണ്; "പിന്നീട് മാർ ഗ്രീഗോറിയോസും മർത്തോമ്മാ ഒന്നാമനും ചേർന്ന് മർത്തോമ്മാ രണ്ടാമനെ വാഴിച്ചു. ഇദ്ദേഹത്തിന്റെ ഭരണകാലത്ത് മാർ ഗ്രീഗോറിയോസ് കാലം ചെയ്തപ്പോൾ 1685ൽ സിറിയയിൽ നിന്ന് മാർ ബസ്സേലിയോസ് യൽദോയും മാർ ഈവാനിയോസും മലങ്കരയിൽ എത്തിച്ചേർന്നു കുറച്ച് നാളുകൾക്കുള്ളിൽ മാർ ബസ്സേലിയോസ് കാലം ചെയ്തു. കോതമംഗലത്ത് അടക്കപ്പെട്ടു" (പുറം22). കൂടുതൽ വിവരങ്ങളൊന്നും ഇദ്ദേഹം നൽകുന്നില്ല. ' സിറിയയിൽ' നിന്ന് എന്ന് രേഖപ്പെടുത്തിയതിന് പ്രമാണങ്ങളും അദ്ദേഹം ഹാജരാക്കുന്നില്ല. കേട്ടുകേൾവിയെ ആധാരമാക്കി അപ്രകാരം എഴുതി എന്ന് വിചാരിക്കാനേ ന്യായം കാണുന്നുള്ളൂ-

## 17 ഡോ. ഗ്രീഗോറിയോസ് (ചീഫ് എഡിറ്റർ) മലങ്കരസഭ വിജ്ഞാനകോശം 1984 (ഇരുപതാം നൂറ്റാണ്ട്)

കോട്ടയം പഴയ സെമിനാരിയുടെ മുഖ്യ ചുമതലയിൽ സഭയിലെ അറിയിപ്പെടുന്ന എല്ലാ എഴുത്തുകാരെയും ഏകോപിപിച്ച് 1984ൽ തയ്യാറാക്കിയ 'മലങ്കരസഭാ വിജ്ഞാനകോശമാണ് ഇനിയും പരിശോധിക്കുന്നത്. (അമ്പത്തി ഏഴിലേറെ എഴുത്തുകാർ സമ്മേളിച്ച ഈ വിജ്ഞാനകോശത്തിന്റെ രചനയിൽ ഈ ഗ്രന്ഥകാരനും എളിയ പങ്ക് വഹിച്ചിട്ടുണ്ട്. ഡോ. കെ. എം തരകൻ, ഫാ. ടി.ജെ ജോഷ്വാ. ഫാ. ഡോ ജേക്കബ്കുര്യൻ തുടങ്ങിയ പ്രഗത്ഭമതികൾ ആണിതിന് നേതൃത്വം നൽകിയത്)

കോതമംഗലം ബാവാ എന്ന ശീർഷകത്തിൽ ആ റഫറൻസ് ഗ്രന്ഥത്തിൽ കാണുന്ന വിവരണം താഴെ ചേർക്കുന്നു. "മൂസലിന് സമീപം 'കൂദേദ്' (ഇന്നത്തെ കാർകോശ്) ഗ്രാമത്തിൽ 'ഹ്ദായി' കുടുബത്തിൽ ജനിച്ച യൽദോ മാർ ബസ്സേലിയോസ് മപ്രിയാനാ 1685 സെപ്തംബർ മാസം 18-ാം തിയ്യതി കോതമംഗലം ചെറിയ പള്ളിയിലെത്തി താമസിച്ചു. രോഗാതുരനായിത്തീർന്ന ഇദ്ദേഹം ആ മാസം 24-ാം തിയ്യതി തന്റെ കൂടെ വന്ന ഹദിയല്ലാ റമ്പാനെ, ഈവാനിയോസ് എന്ന നാമത്തിൽ മെത്രാനായി വാഴിച്ചു.രോഗം വർദ്ധിച്ചതിനെ തുടർന്ന് 93വയസ്സുണ്ടായിരുന്ന ബാവാ ആ മാസം 29-ാം തിയ്യതി കാലം ചെയ്തു. അടുത്ത ദിവസം കോതമംഗലം ചെറിയ പള്ളിയിൽ കബറടക്കുകയും ചെയ്തു......1947ൽ മലങ്കര സഭാ സുന്നഹദോസ് പ. പരുമല തിരുമേനിയോടൊപ്പം ഇദ്ദേഹത്തെയും പരിശുദ്ധനായി പ്രഖ്യാപിച്ചു (പുറം 272)

1. ഈ വിവരണത്തിൽ അദ്ദേഹം ഹ്ദായി കുടുംബത്തിൽ ജനിച്ചു എന്ന അവകാശത്തിന്റെ സ്രോതസ്സ് പക്ഷെ വെളിപ്പെടുത്തുന്നില്ല.

2. കൂടെ വന്ന ഹിദായത്തുള്ളയെ ഹദിയല്ല എന്ന് വ്യവഹരിച്ചിരിക്കുന്നു ഇതിന്റെയും പ്രമാണം വ്യക്തമാക്കപ്പെട്ടിട്ടില്ല.

3. റമ്പാനെ കോതമംഗലത്ത് വച്ച് മെത്രാനായി വാഴിച്ചു എന്ന പരാമർശത്തിന് ഐതിഹ്യമല്ലാതെ മറ്റെന്തെങ്കിലും ആധാരം സൂചിപ്പിച്ചിട്ടില്ല.

ചുരുക്കി പറഞ്ഞാൽ മലങ്കരസഭയുടെ ആധികാരിക രേഖയിൽ ചരിത്ര പുരുഷനെക്കുറിച്ച് രേഖപ്പെടുത്തിയ പല വിവരങ്ങളും ആധികാരികമെന്ന് പറയാനാവില്ല. കേട്ടുകേൾവികൾ മാത്രം പകർത്തിവച്ചാൽ അത് ഒരു പ്രമാണ രേഖ ആവുകയില്ലെന്ന് ആർക്കാണ് അറിയാതത്?

## 18. ഫാ. ഡോ. വി.സി. ശമുവേൽ സഭ വളരുന്നു (1981)

20-ാം നൂറ്റാണ്ടിൽ മലങ്കരസഭയിൽ ജീവിച്ചിരുന്ന വൈദികരിൽ പ്രതിഭകൊണ്ടും സുറിയാനി പാണ്ഡിത്യം കൊണ്ടും ഗവേഷണ വൈഭവം കൊണ്ടും അതുല്യൻ ആയിരുന്ന ഒരു മഹാത്മാവ് ആയിരുന്നു. ഗ്രന്ഥരചയിതാവും കോട്ടയം പഴയ സെമിനാരിയിലെ സഭാ ചരിത്ര വിഭാഗ തലവനും ആയിരുന്ന ഫാ.ഡോ.വി.സി ശമൂവേൽ. ക്രിസ്റ്റോളജിയെപ്പറ്റി അദ്ദേഹം നടത്തിയ ഗവേഷണങ്ങളും കണ്ടെത്തലുകളും കാൽസിഡോൺ സുന്നഹദോസിനെപ്പറ്റി അദ്ദേഹം നടത്തിയ അപഗ്രഥനങ്ങളും പ്രസിദ്ധമാണ്. മലങ്കര സഭാ ചരിത്രത്തെപ്പറ്റി ആഴമായ പഠനം നടത്തുവാൻ ആവശ്യമായ ഗവേഷണ സാമഗ്രികൾ കൈവശം ഉണ്ടായിരുന്നുവെങ്കിലും അവ വേണ്ടത്ര സമർത്ഥമായി ഉപയോഗിക്കുവാൻ അദ്ദേഹത്തിന് കഴിയാതെ പോയത് ദൗർഭാഗ്യകരമായിപ്പോയി. ദിവ്യബോധനം എന്ന അത്മായ

വേദശാസ്ത്ര പദ്ധതിക്ക് പുസ്കത രചന നടത്തുവാൻ ആവശ്യം നേരിട്ട പ്പോഴാണ് മലങ്കര സഭാ ചരിത്രം രണ്ടു ലഘു വാല്യങ്ങളായി അദ്ദേഹം പ്രസിദ്ധപ്പെടുത്തിയത്. അതിൽ ഒന്നാം വാല്യമാണ് 'സഭ വളരുന്നു'; രണ്ടാം വാല്യം 'ആധുനിക ഭാരത സഭ' ആണ്. തന്റെ അന്വേഷണ പരിധിയിൽ വരുന്ന ഏതൊരു വിഷയത്തെപ്പറ്റിയും കൂടുതൽ പരിശോധിച്ച് സമഗ്ര മായ അപഗ്രഥനം നടത്താറുള്ള ഗ്രന്ഥകാരൻ സഭാ ചരിത്ര വിഷയമായ മേലെഴുതിയ രണ്ടു ഗ്രന്ഥങ്ങളിലും ഉപരിപ്ലവമായ നിരീക്ഷണമാണ് നട ത്തിയിട്ടുള്ളത് എന്ന് നമ്മെ അത്ഭുതപ്പെടുത്തുന്നു. യൽദോ മാർ ബസ്സേ ലിയോസിനെപ്പറ്റി അദ്ദേഹം നടതത്തുന്ന നിരീക്ഷണം താഴെ ചേർക്കു ന്നു.

"1686ൽ മാർത്തോമ്മാ രണ്ടാമൻ നിര്യാതനായി. അദ്ദേഹത്തെ നിരണം പള്ളിയിൽ സംസ്ക്കരിച്ചു. അതിനകം 1685ൽ അന്ത്യോഖ്യാ സുറി യാനി സഭയിൽ മേൽപ്പട്ടക്കാരായിരുന്ന മാർ ബസ്സേലിയോസും ഈവാ നിയോസും കേരളത്തിൽ വന്നു.... ഇവരിൽ മാർ ബസ്സേലിയോസ് രണ്ടാഴ്ച്ചയിൽ കൂടുതൽ കേരളത്തിൽ ജീവിച്ചില്ല. അദ്ദേഹം ചരമമടഞ്ഞു കോതമംഗലത്ത് സംസ്ക്കരിക്കപ്പെട്ടു' (പുറം 162,163) "...............ഈ മേൽപ്പട്ട ക്കാർ അന്ത്യോഖ്യൻ സുറിയാനിക്കാർ ആയിരുന്നുവെന്നും അവരിൽ ബസ്സേലിയോസ് ഒരു മപ്രിയാനാ അഥവാ കാതോലിക്കോസ് എന്നുള്ള വസ്തുതകളെ ചോദ്യം ചെയ്യുന്ന ഇസഡ് എം.പാറേട്ടിന്റെ നിലപാട് (മല ങ്കര നസ്രാണികൾ വാല്യം മൂന്ന് 1976 - 21,22 വർഷങ്ങൾ) ഇവിടെ അവ ലംബിക്കുന്നില്ല എന്തിനാണ് അന്ന് സുറിയാനി സഭാധ്യക്ഷൻ ഒരു കാതോ ലിക്കോസിനെ മലങ്കരയിലേക്കയച്ചത്?..... അത് മലങ്കരയിൽ മേൽപ്പട്ട സ്ഥാനം നൽകി അത് മൂലം സഭയെ സ്വാധീനത്തിൽ വരുത്തുവാൻ ആയി രിക്കണം" (പുറം.169). ഫാ. ഡോ.വി.സി. ശാമുവേലും ഐതിഹ്യങ്ങളെ തേടിപ്പോയിരിക്കുന്നു. അദ്ദേഹം പറയുന്നു

1. മാർബസ്സേലിയോസ് അന്ത്യോഖ്യൻ സഭയിലെ ഒരു മേൽപ്പട്ടക്കാരൻ ആയിരുന്നു.
2. അദ്ദേഹത്തെ നിയോഗിച്ചത് അന്ത്യോഖ്യാ പാത്രിയർക്കീസാണ്
3. മലങ്കര സഭയെ സ്വാധീനിക്കുകയാവണം അന്ത്യോഖ്യാ പാത്രിയർക്കീ സിന്റെ ലക്ഷ്യം.

ഡപ്യൂട്ടേഷൻ, മൂറോൻ കൂദാശ, അതിൽ പ. യൽദോ ബാവാ യുടെ പങ്കാളിത്തം, കാതോലിക്കായുടെ രാജി, കൂടെ അനുയാത്ര ചെയ്ത വർ തുടങ്ങിയ കഥാ ഭാഗങ്ങൾ എല്ലാം യാക്കോബ് തൃതീയനോടൊപ്പം മഞ്ഞനിക്കരയിൽ സുറിയാനി മല്പാൻ ആയിരുന്ന അച്ചൻ തിരസ്ക്കരി ച്ചിരിക്കുന്നു. ചരിത്രപരമായി വേണ്ടത്ര തെളിവുകൾ ഇല്ലാത്തതിനാലാവ ണം അദ്ദേഹം അടിസ്ഥാന രഹിതങ്ങളായ അത്തരം കെട്ടുകഥകളെ തിര

സ്ക്കരിച്ചത്, ചരിത്ര രചനയിൽ യുക്തിബോധം അവശ്യം ആവശ്യമെന്ന് ചിന്തിച്ചിരുന്ന ആൾ ആയിരുന്നുവല്ലോ അദ്ദേഹം. യാക്കോബ് തൃതീയന്റെ ഗവേഷണം വസ്തുതകളെയും രേഖകളെയും മുൻ നിർത്തി ആയിരുന്നുവെങ്കിൽ ഒരു സഹപ്രവർത്തകൻ എന്ന നിലയിൽ ഫാ.ഡോ വി.സി ശമുവേൽ അത് ആദരവോടെ അംഗീകരിക്കുമായിരുന്നു

## 19. ഫാ.ടി.ഐ വർഗ്ഗീസ് " മലങ്കര - അന്ത്യേഖ്യൻ ബന്ധം പത്തൊമ്പതാം നൂറ്റാണ്ടിന്റെ സൃഷ്ടി (1997)

കോട്ടയം പഴയ സെമിനാരിയിൽ സഭാ ചരിത്ര വിഭാഗത്തിന്റെ ഇപ്പോഴത്തെ അദ്ധ്യക്ഷൻ ആണു ഗ്രന്ഥകർത്താവ്, അദേഹത്തിന്റെ ഡോക്ടറൽ തീസിസ് ആണ് ഈ ഗ്രന്ഥം എന്നത് പ്രത്യേകം എടുത്തുപറയേണ്ടതാണ് അദ്ദേഹത്തിന്റെ കണ്ടെത്തലുകൾക്ക് മുഖ്യമായും ആശ്രയിച്ചത് തന്റെ അദ്ധ്യാപകനും സഹപ്രവർത്തകനുമായിരുന്ന ഫാ.ഡോ. വി.സി ശമുവേലിന്റെ അഭിപ്രായങ്ങളെയാണ്. മാർ ബസ്സേലിയോസിനെപ്പറ്റി അദ്ദേഹത്തിന്റെ പുസ്തകത്തിൽ കാണുന്ന പരാമർശം കാണുക.

" ഗ്രിഗോറിയോസ് (1665ൽ വന്ന അബ്ദുൾ ജലീൽ) മലങ്കര സഭയുടെ ഭരണകാര്യങ്ങളിൽ ഒന്നും ഇടപെട്ടില്ല. എന്നാൽ തുടർന്നു വന്ന അന്ത്യോഖ്യൻ മെത്രാന്മാരുടെ സ്ഥിതി അതല്ലായിരുന്നു. 1685ൽ വന്ന രണ്ട് മെത്രാന്മാരിൽ ഒരാളെ കാതോലിക്കാ (മപ്രിയാനാ) സ്ഥാനം കൊടുത്താണ് പാത്രിയർക്കീസ് മലങ്കര സഭയിലക്ക് അയച്ചത് (ഡോ. സാമൂവേൽ സഭ വളരുന്നു പുറം 169) എന്തിന് ആ വിധം ഒരാളെ അയച്ചു? സംശയം തോന്നാവുന്നതാണ്.

മലങ്കര സഭയുടെ പൗരസ്ത്യ സുറിയാനി സഭയുമായുള്ള ചരിത്രപരമായ ബന്ധം മനസ്സിലാക്കിയ അന്ത്യോഖ്യാ പാത്രിയർക്കീസ് (അതായത് മലങ്കര സഭ പൗരസ്ത്യ സുറിയാനി സഭാ തലവനായ കാതോലിക്കായുടെ മേൽക്കോയ്മയിലാണ് നിലനിന്നിരുന്നത് എന്ന വസ്തുത) ഒരു മപ്രിയാനയെ വാഴിച്ച് മലങ്കര സഭയിലേക്ക് അയച്ചാൽ ആ സഭയെ ഭരണപരമായി തന്റെ സഭാ സംവിധാനത്തിൽ പ്രയാസം കൂടാതെ കൊണ്ടുവരുവാനും പിന്നീട് വിശ്വാസപരമായി കൂട്ടിച്ചേർക്കാനും അദ്ദേഹം വ്യാമോഹിച്ചു വിധി വൈപരീത്യമെന്ന് വിശേഷിപ്പിക്കട്ടെ അത് നടപ്പായില്ല. 1685ൽ വന്ന മപ്രിയാന കേരളത്തിൽ ആഗതനായി രണ്ടാഴ്ച്ചക്കുള്ളിൽ മരിച്ചു. അദ്ദേഹത്തെ കോതമംഗലത്ത് കബറടക്കി (പുറം 18). ഗുരുതരമായ ചില കാര്യങ്ങൾ ഈ ഗവേഷണപ്രബന്ധം അവതരിപ്പിക്കുന്നു.

1 മാർ ബസ്സേലിയോസിനെ അന്ത്യോഖ്യാ പാത്രിയർക്കീസാണ് മലങ്കരയിലേക്ക് അയച്ചത്

2. മാർ ബസ്സേലിയോസിനെ മപ്രിയാനാ ആയി വാഴിച്ചത് അന്ത്യോഖ്യാ പാത്രിയർക്കാസാണ്
3. മലങ്കര സഭയിലേക്ക് അയക്കുന്നതിന് തൊട്ടുമുമ്പാണ് മപ്രിയാനാ സ്ഥാനം നൽകിയത്
4. മലങ്കര സഭയെ സ്വന്തം വരുതിയിലാക്കലാണ് അദ്ദേഹത്തിന്റെ ഉന്നം.
5. പാത്രിയർക്കീസിന് മലങ്കര സഭാ ചരിത്രം നന്നായി അറിയാം.
6. പൗരസ്ത്യ സുറിയാനി സഭയുടെ കതോലിക്കാമാർ ആണ് മലങ്കര സഭയെ ഭരിച്ചിരുന്നത്

തെളിവുകൾ ഹാജരാക്കാതെ ഒരു ഗവേഷണ പ്രബന്ധത്തിൽ സിദ്ധാന്തങ്ങൾ എന്നപോലെ നിരാധാരമായ നിഗമനങ്ങൾ അവതരിപ്പിക്കുന്നത് ഗവേഷണപ്രബന്ധത്തെ ദുർബലമാക്കുകയേയുള്ളൂ. മാർ ബസ്സേലിയോസിനെ അന്ത്യോഖ്യാ പാത്രിയർക്കീസ് അയച്ചു എന്ന ഐതിഹ്യത്തിന്റെ സാധുത വിലയിരുത്താതെ അത് ഗവേഷകൻ അന്ധമായി പകർത്താമോ?. അന്ത്യോഖ്യാ പാത്രിയർക്കീസ് ബസ്സേലിയോസിനെ മപ്രിയാന ആയി വാഴിച്ചു എന്ന് ഗവേഷകൻ പ്രസ്താവിക്കുന്നതിന്റെ പ്രമാണം എന്താണ്?. അദ്ദേഹം മറ്റൊരു സമകാല രേഖകളും പരിശോധിച്ചതായി അവകാശപ്പെട്ടിട്ടില്ല. മുൻവിധികളും വെളിപാടുകളും വായിൽ വന്ന പാടെ വിളിച്ചുപറയുന്നത് ഉത്തമഗവേഷണം ആവില്ലല്ലോ. മലങ്കരസഭ പൗരസ്ത്യ സുറിയാനി സഭയുടെ കാതോലിക്കാമാരുടെ മേൽക്കോയ്മയിൽ ആയിരുന്നുവെന്ന് പൂർവ്വകാല ചരിത്രം ഒറ്റ വരിയിൽ സിദ്ധാന്തവൽക്കരിച്ചിട്ടുള്ളതും തെളിവുകളെ ആധാരമാക്കിയല്ല. ( പതിറ്റാണ്ടുകളായി വൈദിക സെമിനാരിയിൽ സഭാചരിത്രവിഭാഗത്തിന്റെ തലവനായി നൂറുകണക്കിന് വൈദികർക്ക് സഭാ ചരിത്രത്തിന്റെ ഹരിശ്രീ കുറിച്ച ഇദ്ദേഹം ഇത്ര ലാഘവമായാണ് ചരിത്ര വ്സതുതകളെ നിരീക്ഷിക്കുന്നത്. എന്ന ചിത്രം ചരിത്രത്തിന്റെ ചാരിത്ര്യത്തിന് ഗൗരവം കൽപിക്കുന്ന ചരിത്ര വിദ്യാർത്ഥികൾ ഭയപ്പെടാതിരിക്കുന്നതെങ്ങനെ?) ബസ്സേലിയോസിനെ മപ്രിയാനാ ആയി വാഴിച്ചത് പാത്രിയർക്കീസ് ആണ് എന്ന പ്രസ്താവനയ്ക്ക് ആധാരമായി ചേർത്ത അടിക്കുറിപ്പ് വി.സി.ശമുവേൽ അച്ചന്റെ "സഭ വളരുന്നു" എന്ന പുസ്തകത്തിലെ 169-ാം പേജിലെ വിവരണനമാണ്. ആ വാക്യം ഇപ്രകാരമാണ്; " എന്തിനാണ് അന്ന് അന്ത്യോഖ്യൻ സുറിയാനി സഭാധ്യക്ഷൻ കാതോലിക്കായേ മലങ്കരയിലേക്കയച്ചത്? ഈ വാക്യത്തിൽ പാത്രിയർക്കീസ് കാതോലിക്കോസിനെ മലങ്കരയിലേക്ക് അയച്ചു എന്നല്ലാതെ ബസ്സേലിയോസിന് കാതോലിക്കാ സ്ഥാനം നൽകിയത് അന്ത്യോഖ്യാ പാത്രിയർക്കീസ് ആണെന്ന് മനസ്സിലാക്കുന്നതെങ്ങനെ? ഇങ്ങനെ തന്റെ ഭാവനാ ശൂന്യതകൾക്ക് തെറ്റായ അടിക്കുറിപ്പുകൾ നൽകി ഗവേ

ഷണശില്പം പടുത്തുയർത്തുന്നത് സ്വന്തം രചനയെ പരിഹാസ്യമാക്കുകയും വിശ്വാസ്യതയെ കളങ്കപ്പെടുത്തുകയും ചെയ്യുമെന്ന് ഉത്തരവാദിത്തപ്പെട്ട സ്ഥാനങ്ങളിലിരുന്ന് ഗവേഷണം നടത്തുന്നവർ ശ്രദ്ധിക്കേണ്ടതല്ലേ? തെറ്റായ ഒരു പ്രസ്താവനയ്ക്ക് പ്രമാണമായി വന്ദ്യ ഗുരുനാഥന്റെ പുസ്തകത്തെ അടിക്കുറിപ്പായി ചേർക്കുന്ന പ്രവണതയുടെ ദുരുദ്ദ്യേശം സഭാ ചരിത്ര വിദ്യാർത്ഥികൾ തിരിച്ചറിയാതിരിക്കുമോ?.

മലങ്കര അന്ത്യോഖ്യാ ബന്ധം 19-ാം നൂറ്റാണ്ടിന്റെ സൃഷ്ടിയാണെന്നും അതിന്റെ മുഖ്യ ഉത്തരവാദി 1865മുതൽ 1909 വരെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ ആണെന്നുമുള്ള മുൻവിധി സ്ഥാപിച്ചെടുക്കുവാനുള്ള വ്യഗ്രത കൊണ്ടാകാം 17-ാം നൂറ്റാണ്ടിൽ നടന്ന ഈ സംഭവത്തെ അന്ത്യോഖ്യാ ബന്ധത്തിന്റെ പ്രാരംഭ അദ്ധ്യായമായി കാണുവാൻ കഴിയാതെപോയത്.

കാൽ നൂറ്റാണ്ടിൽ അധികമായി മലങ്കര സഭാ ചരിത്രത്തിൽ ഗൗരവപൂർണമായ ഗവേഷണ പഠനങ്ങൾ നടന്നിട്ടുണ്ട്. കുറഞ്ഞ പക്ഷം അരഡസൻ ഗ്രന്ഥങ്ങൾ എങ്കിലും പുതിയ ഗവേഷണങ്ങളുടെ ഫലങ്ങൾ ഉൾപെടുത്തി മലയാളത്തിലും ഇംഗ്ലീഷിലും ആയി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. അവയിൽ ഒന്നുപോലും ഈ ചരിത്രാദ്ധ്യാപകൻ തന്റെ ഗവേഷണത്തിന് ഉപയോഗിച്ചതായി പുസ്തകത്തിലെ ബിബ്ലിയോഗ്രാഫി വെളിപ്പെടുത്തുന്നില്ല തന്റെ വിഷയത്തിൽ അതതുകാലത്തെ ഗവേഷകർ കണ്ടെത്തുന്ന വസ്തുതകളെ വിമർശാത്മകമായി വിലയിരുത്തി തള്ളേണ്ടവ തള്ളിയും കൊള്ളേണ്ടവയെ ഉൾക്കൊണ്ടും തന്റെ വിജ്ഞാന ചക്രവാളത്തെ നിത്യവും നവീകരിക്കുവാൻ ചുമതലയുള്ള പോസ്റ്റ് ഗ്രാജുവേറ്റ് തലത്തിൽ സഭാ ചരിത്രം പഠിപ്പിക്കുന്ന ഒരു പ്രൊഫസർ മഹാഭാരതത്തിലെ ഗാന്ധാരിയെപോലെ കണ്ണുകളും തലച്ചോറിന്റെ വിവിധവാതായനങ്ങളും ഭദ്രമായി അടച്ചുപൂട്ടി ഗാന്ധാര രാജ്യത്ത് വെച്ച് താൻ നേടിയ "വിവരക്കേഷ്ണങ്ങള്'ുമായി ഹസ്തിനപുരം രാജധാനിയിൽ നൂറുകണക്കിന് ഭാവി രാജകുമാരന്മാരെ പരിശീലിപ്പിച്ചാൽ ഉണ്ടാകാവുന്ന ദുഃസ്ഥിതി ആർക്കും പ്രവചിക്കാവുന്നതേയുള്ളൂ. കുരുസഭയിൽ രാജാവ് ജാത്യാ അന്ധൻ, ഭർത്താവിന് ധർമ്മം ഓതേണ്ടവൾ കണ്ണുകെട്ടിയവൾ". കുരുക്ഷേത്ര യുദ്ധം ജയിക്കുന്നതെങ്ങനെ?.

## 20. ഡോ. സി.വി, ചെറിയാൻ ഓർത്തഡോക്സ് ക്രിസ്ത്യാനിറ്റി ഇൻ ഇന്ത്യ 2002

കേരളത്തിലെ അറിയപ്പെടുന്ന അക്കാദമിക്ക് ചരിത്ര പണ്ഡിതനായ ഡോ.സി.വി. ചെറിയാൻ ഇംഗ്ലീഷ് ഭാഷയിൽ രചിച്ച സഭാ ചരിത്രത്തിൽ ചരിത്രപുരുഷനെപ്പറ്റിയുള്ള വിവരണം കാണുക; " 1685ൽ യൽദോ മാർ

ബസ്സേലിയോസ് മപ്രിയാനയും ഹിദായത്തുള്ള മാർ ഈവാനിയോസ് മെത്രാനും ഇവിടെ എത്തി. മാർ ബസ്സേലിയോസ് ആഗമനത്തിന്റെ 13-ാം ദിവസം 1685 സെപ്തംബർ 29ന് ദിവംഗതനാവുകയും കോതമംഗലം പള്ളി യിൽ കബറടക്കപ്പെടുകയും ചെയ്തു" (പുറം 214,215)

ഗവേഷണബിരുദങ്ങളും, മികച്ച അക്കാദമിക്ക് പശ്ചാത്തലവും ഉള്ള പണ്ഡിതൻ ആണെങ്കിലും കോതമംഗലം ബാവായെപ്പറ്റി നിലവിലുള്ള ഐതിഹ്യങ്ങൾ പകർത്തുവാനല്ലാതെ തന്റെ തലമുറയിൽ ഗവേഷണ ത്തിന്റെ പിൻബലത്തോടെയും കണ്ടെടുക്കപ്പെട്ട രേഖകളുടെ അവതരണ ത്തോടെയും പ്രസിദ്ധീകൃതമായ പുതിയ സഭാ ചരിത്ര രചനകൾ അദ്ദേഹം വായിച്ചതായോ, ശ്രദ്ധിച്ചതായോ കാണുന്നില്ല. മാർ ബസ്സേലിയോസ് അന്ത്യോഖ്യൻ മേൽപ്പട്ടക്കാരൻ ആണെന്നോ അദ്ദേഹത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് അയച്ചു എന്നോ ഉള്ള ഐതീഹ്യ കഥകളെ അദ്ദേഹം സ്വീകരിച്ചിട്ടില്ല. മലങ്കര സഭയുടെ ചരിത്രം ഇംഗ്ലീഷ് വായനക്കാർക്ക് ലഭ്യ മാക്കുക എന്നതിലുപരിയായ ലക്ഷ്യമൊന്നും സൗമ്യപ്രകൃതിയായ അദ്ദേ ഹത്തിന് ഉണ്ടായിരുന്നില്ല എന്നു തോന്നുന്നു.

ഈ ഗ്രന്ഥകാരന്റെ ശ്രദ്ധയിൽപ്പെട്ടതും കൈവശത്തിലുള്ളതുമായ ഇരുപത് സഭാ ചരിത്രരേഖകളിൽ മാർ ബസ്സേലിയോസിനെപ്പറ്റി ലഭ്യമായ പരാമർശങ്ങൾ മുകളിൽ കൊടുത്തിട്ടുണ്ട്. ഈ പരാമർശങ്ങൾക്ക് വ്യക്തവും വിശ്വാസ്യവുമായ രേഖകൾ അല്ല, കിംവദന്തികളും ഐതി ഹ്യങ്ങളും വ്യാജരേഖകളുമാണ് എല്ലാവരും ഉപയോഗിച്ചിട്ടുള്ളത്. അവയെ ' സ്ഥാലീ പുലാക' ന്യായേന ഉദ്ധരിക്കുവാനാണ് ഇവിടെ ശ്രമിച്ചിട്ടുള്ളത്.

# സമകാലചരിത്രരേഖകളിലൂടെ

## അദ്ധ്യായം 2

ഈ പശ്ചാത്തലത്തിൽ ഈ ഗ്രന്ഥകാരൻ ഈ വിഷയത്തിൽ ചില അന്വേഷണങ്ങൾ നടത്തിയത് വിവരിക്കട്ടെ. ( ഈ ലേഖകൻ തൃശ്ശൂർ ജില്ലയിൽ പഴഞ്ഞി സെന്റ് മേരീസ് പള്ളി ഇടവകയിലെ അംഗമാണ്.നൂറ്റാണ്ടുകൾ പഴക്കമുള്ള ഈ പള്ളിയിൽ മുഖ്യപെരുന്നാളായി ആഘോഷിച്ചു വരുന്നത് " മുത്തപ്പന്റെ ഓർമ്മയാണ്. കോതമംഗലത്ത് കാലം ചെയ്ത മാർ ബസ്സേലിയോസ് കാതോലിക്കയെ ആണ് ഈ പ്രദേശത്തുകാർ ജാതി മതഭേദമെന്യേ പഴഞ്ഞിപ്പള്ളി മുത്തപ്പൻ എന്ന് വ്യാഖ്യാനിക്കുന്നത്. ബാല്യകാലം മുതൽ അദ്ദേഹത്തെക്കുറിച്ചുള്ള കഥകളും ഐതിഹ്യങ്ങളും കേട്ടറിയുവാൻ ഇടയായിട്ടുണ്ട്. ഇക്കഴിഞ്ഞ മൂന്ന് പതിറ്റാണ്ടിലേറെക്കാലമായി ഈ ഗ്രന്ഥകാരൻ നടത്തിവരുന്ന സഭാചരിത്രഗവേഷണങ്ങളിൽ മാർ ബസ്സേലിയോസ് ബാവായെ ചുറ്റിപ്പറ്റിയുള്ള പഠനത്തിന് ഊന്നൽ നൽകുവാൻ ഈ സാഹചര്യവും സ്വകാര്യപ്രേരണ ആയിരുന്നിട്ടുണ്ട്)

കൂറേ അന്വേഷണങ്ങളുടെ പ്രയത്നം വഴിയും അതിലേറെ യാദൃച്ഛികമായ കണ്ടെത്തൽ വഴിയും ഏതാനും സമകാല രേഖകൾ ഈ ഗ്രന്ഥകാരൻ കണ്ടെത്തിയിട്ടുണ്ട്. മിക്കരേഖകളും പല അവസരങ്ങളിലായി പ്രസിദ്ധീകരിച്ച സഭാ ചരിത്രഗ്രന്ഥങ്ങളിലൂടെ ഫോട്ടോകോപ്പിയായി അവതരിപ്പിച്ചിട്ടുണ്ട്. ഇവിടെ പരാമർശിക്കുന്ന രേഖകൾ അന്വേഷണ തൽപരരായ ഗവേഷകർക്കു മുമ്പിൽ വെളിപ്പെടുത്തുവാൻ തയ്യാറാണെന്ന് കൂടെ വ്യക്തമാക്കുന്നു. കണ്ടെടുത്ത രേഖകൾ പൗരസ്ത്യ സുറിയാനി, പാശ്ചാത്യ സുറിയാനി, അറബി, മലയാളം,എന്നീ ഭാഷകളിലുള്ള രേഖകളാണ്. അതത് ഭാഷകളിൽ വൈദഗ്ധ്യമുള്ള പണ്ഡിതരുടെ സഹായത്തോടെയാണ് രേഖകൾ അപഗ്രഥിക്കുവാൻ ശ്രമിച്ചിട്ടുള്ളത്. കണ്ടെത്തിയ മിക്ക രേഖകളും മാർ ബസ്സേലിയോസിനെപ്പറ്റി മുകളിൽ കാണിച്ച ഇരുപത് ഗ്രന്ഥങ്ങളിലുമായി സമാഹരിച്ച പാരമ്പര്യങ്ങളെയും ഐതിഹ്യങ്ങളെയും ബോധപൂർവ്വം സൃഷ്ടിച്ച ഭാവനാ പൂർണ്ണങ്ങളായ ചരിത്രാഭാസങ്ങളെയും നിരാകരിക്കുന്നവയാണ്.

**രേഖ** I ഏറ്റവും ഒടുവിൽ കണ്ടെത്തിയ രേഖയെപ്പറ്റി ആദ്യം പ്രസ്താവിച്ചുകൊള്ളട്ടെ. 30പേജുകളിലായി സുറിയാനിയിൽ പേജ് നമ്പർ രേഖപ്പെടുത്തി തയ്യാറാക്കിയ കൈയെഴുത്ത് കുർബാന തക്സാ ആണ് ഈ രേഖ. ഓരോ പേജിലും നമ്മുടെ കാൽപേജ് വലിപ്പത്തിലുള്ള രണ്ട് പത്തികൾ കാണുന്നുണ്ട്. നമ്മുടെ ഭാഷയിൽ 60പേജുള്ള പുസ്തകം എന്നു പറയാം. ഈ 60പേജ് എഴുതിയിട്ടുള്ളത് ഒരേ കയ്യക്ഷരത്തിലാണ്. അതുകൊണ്ട്

സൗകര്യത്തെ പ്രതി ഈ ഭാഗത്തിന് 'എ' എന്ന് പേര്‍ നല്‍കുകയാണ്. മാര്‍ യാക്കോബിന്റെയും മാര്‍ ഈവാനിയോസിന്റെയും ക്രമങ്ങളാണ് 'എ' ഭാഗത്തില്‍ പാശ്ചാത്യ സുറിയാനിയില്‍ പകര്‍ത്തിയിട്ടുള്ളത്. ഒടുവിലത്തെ പേജില്‍ യൗനായ വര്‍ഷം രണ്ടായിരത്തില്‍ മുളന്തുരുത്തിക്കാരന്‍ യാക്കോബ് കശ്ശീശായ്ക്ക് വേണ്ടി മാര്‍ ഈവാനിയോസിന്റെ കൈകളാല്‍ എഴുതപ്പെട്ടു എന്ന കുറിപ്പ് അതേ കയ്യക്ഷരത്തില്‍ എഴുതിയിട്ടുണ്ട്. സുറിയാനി പേജ് നമ്പര്‍ 25ല്‍ കൂടുതല്‍ വിശദമായ കൊളോഫോണ്‍ കൊടുത്തിട്ടുള്ളത് ഇപ്രകാരമാണ്. " നമ്മുടെ കര്‍ത്താവിന്റെ സഹോദരന്‍ സുവിശേഷകനായ മാര്‍ യാക്കോബിന്റെ അനാഫുറയും കുര്‍ബ്ബാന തക്സായും ഇവിടെ സമാപിക്കുന്നു - പാപിയും അരിഷ്ടനുമായ ഈവാനിയോസ് എപ്പിസ്ക്കോപ്പാ. യൗനായ വര്‍ഷം 2000ല്‍ കടമറ്റം പള്ളിയില്‍ വച്ച് എഴുതിയത്. മുളന്തുരുത്തിയിലെ യാക്കോബ് കശ്ശീശായുടെ അപേക്ഷ പ്രകാരം എഴുതിയത്. പിതാക്കന്മാരും സഹോദരങ്ങളും വാങ്ങിപ്പോയവരുമേ എനിക്ക് വേണ്ടി പ്രാര്‍ത്ഥിപ്പിന്‍. ഈ ഗ്രന്ഥം പകര്‍ത്തി എഴുതുവാന്‍ കാരണമായ മുളന്തുരുത്തിയിലെ യാക്കോബ് കശ്ശീശായും അദ്ദേഹത്തിന്റെ പിതാക്കന്മാരും കര്‍ത്താവില്‍ നിന്ന് വാഴ്‌വ് പ്രാപിക്കട്ടെ"

ഗ്രീക്ക് വര്‍ഷം 2000 ക്രിസ്തുവര്‍ഷമാകുമ്പോള്‍ 1689 എന്ന് കിട്ടും. കോതമംഗലത്ത് 1685ല്‍ കബറടങ്ങിയ മാര്‍ ബസ്സേലിയോസ് കാതോലിക്കായുടെ കൂടെവന്ന മാര്‍ ഈവാനിയോസ് കടമറ്റത്തു വച്ച് 1689ല്‍ പകര്‍ത്തി എഴുതിയ പാശ്ചാത്യ ലിപിയിലുള്ള ഈ കുര്‍ബ്ബാന തക്സാ സമകാല രേഖയാണെന്ന് അംഗീകരിക്കുവാന്‍ പ്രയാസമുണ്ടാകേണ്ടതില്ല.

മാര്‍ ഈവാനിയോസ് എഴുതിയ ആദ്യത്തെ മുപ്പത് (30 X 2 =60) പേജുകള്‍ തുടര്‍ന്ന് മറ്റൊരു കയ്യക്ഷരത്തില്‍ മാര്‍ ദിവന്നാസ്യോസിന്റെ അനാഫുറയും അതിന്റെ ഒടുവില്‍ വി. മാര്‍ക്കോസിന്റെ ഒരു ഏവന്‍ഗേലിയോന്‍ ഭാഗവും ഒരു പ്രുമിയോന്‍ - സദ്റായുമായി പതിമൂന്ന് പേജുകളും കാണുന്നുണ്ട്. ഈ ഭാഗത്തിന് വിഭാഗം 'ബി' എന്ന് പേര്‍ നല്‍കുകയാണ്. ഇതിന് ശേഷം നാലുപേജുകള്‍ ഒഴിച്ചിട്ടിരിക്കുന്നു. അതുകഴിഞ്ഞ് ഒടുവിലത്തെ മൂന്ന് പേജുകളിലായി പൗരസ്ത്യ സുറിയാനി ലിപിയില്‍ ഒരു രേഖ കിടപ്പുണ്ട്. യല്‍ദോ ബാവായെ ആവശ്യപ്പെട്ട് മലങ്കരയില്‍ നിന്ന് അയച്ച കത്തിനു മറുപടിയും മേല്‍പട്ടക്കാരെ അയക്കുന്നതിന്റെ വ്യവസ്ഥകളും ആ കത്തില്‍ വ്യക്തമാക്കിയിട്ടുണ്ട്. 'സി' വിഭാഗം എന്ന് ഈ ഗ്രന്ഥകാരന്‍ നാമകരണം ചെയ്ത ഈ കത്ത് ആണ് ഇവിടെ പ്രസ്കതമായ രേഖ;
ഈ മൂന്ന് വിഭാഗവും അടങ്ങിയ കുര്‍ബ്ബാന തക്സായുടെ മൂലരേഖ പൂര്‍ണ്ണമായി എറണാകുളം ജില്ലയില്‍ കണ്ടനാട് ഭദ്രാസനത്തില്‍ പിറമാടം ദയറായില്‍ സൂക്ഷിച്ചിട്ടുണ്ട്. കത്തോലിക്കാ സഭയിലെ ബഹു.പയ്യപ്പള്ളി

അച്ചന്റെ നേതൃത്വത്തിൽ അവിടത്തെ സുറിയാനി കൈയെഴുത്ത് രേഖകൾ ഡിജിറ്റിലൈസ് ചെയ്തതിനെ തുടർന്ന് ആ കുർബ്ബാന തക്സായുടെ ഫോട്ടോകോപ്പിരൂപം ഈ ഗ്രന്ഥകാരൻ ഉൾപ്പെടെ പലരുടെ കൈവശവും എത്തിയതായി അറിയാം. പ്രഥമ ദൃഷ്ടിയിൽത്തന്നെ ഈ കത്തിനെ മലങ്കര സഭയുടെ പതിനേഴാം നൂറ്റാണ്ടിലെ ചരിത്രവുമായി ബന്ധമുണ്ട്, മാർ ബസ്സേലിയോസ് മാർ ഈവാനിയോസ് എന്നിവരെയൊക്കെക്കുറിച്ചുള്ള സൂചനകൾ ഇതിലുണ്ട് എന്നും മനസ്സിലായിതിനെ തുടർന്ന് പൗരസ്ത്യ സുറിയാനി നന്നായി അറിയുന്ന ചിലരുടെ സഹായം തേടി എങ്കിലും ഒടുവിൽ ഓക്സ്ഫോർഡ് സർവകലാശാലയിൽ ഓറിയന്റൽ ഇൻസ്റ്റിറ്റൂട്ടിൽ പ്രൊഫസർ ആയി സേവനം അനുഷ്ഠിക്കുന്ന വിശ്വവിശ്രുതനും ബഹുഭാഷാ പണ്ഡിതനുമായ ഡോ. സെബാസ്റ്റ്യൻ ബ്രോക്കിന്റെ സഹായം തേടി. അങ്കമാലി ഫിസാറ്റ് എഞ്ചിനീയറിംഗ് കോളേജിൽ കമ്പ്യൂട്ടർ സയൻസ് വിഭാഗം തലവൻ ആയി ജോലി ചെയ്യുന്ന ഡോ. പ്രസാദ് ജോസഫ് മുഖേന നടത്തിയ ശ്രമം വിജയം കണ്ടു. ഏതാനും ആഴ്ചകൾക്കുള്ളിൽ എന്റെ മകൻകൂടെയായ ഡോ. പ്രസാദ് ജോസഫിന് ഡോ. ബ്രോക്ക് സുറിയാനി കത്തിന്റെ ഇംഗ്ലീഷ് പരിഭാഷ തയ്യാറാക്കി അയച്ച് കൊടുത്തു. അത്ഭുതമെന്ന് പറയട്ടെ. പ്രഥമദൃഷ്ടിയിൽ തോന്നിയ സംശയങ്ങളെ സ്ഥിരീകരിക്കുന്ന വിവരങ്ങൾ ആണ് ആ കത്തിൽ ഉണ്ടായിരുന്നത്. ഇംഗ്ലീഷ് ഭാഷയുടെ സ്വതന്ത്രവിവർത്തനം താഴെ ചേർക്കുന്നു;

**ഖണ്ഡിക 1**

(കത്തിലെ ഉള്ളടക്കത്തെ ഖണ്ഡികയായി തിരിച്ചതും അവയ്ക്ക് നമ്പർ നൽകിയതും സൗകര്യത്തെപ്രതി ഈ ഗ്രന്ഥകാരനാണ്)

തന്റെ ദാസന്മാരെയും തന്നെ ഭയപ്പെടുന്നവരെയും തന്റെ ശക്തിയുടെ പ്രഭാവത്താൽ എല്ലാ ഉപദ്രവങ്ങളിൽ നിന്നും നഷ്ടങ്ങളിൽ നിന്നും സംരക്ഷിച്ച് കാത്ത് സൂക്ഷിക്കുന്ന സർവ്വ ശക്തനായ കർത്താവിന്റെ നാമത്തിൽ, ആമ്മീൻ.

**ഖണ്ഡിക 2**

മശിഹായുടെ വിരുന്നിലേക്ക് ക്ഷണിക്കപ്പെട്ടവരും (മാമ്മൂദീസായുടെ) രാജകീയ അടയാളത്താൽ മുദ്ര കുത്തപ്പെട്ടവരും ക്രിസ്തീയ ആട്ടിൻ കൂട്ടത്തിൽ ഉൾപ്പെട്ടവരും സുവിശേഷത്തിലെ കല്പനകളെ പാലിക്കുന്നവരും ദൈവഭയത്തിൽ തികവുള്ളവരും സത്യവിശ്വാസത്തിൽ പൂർണ്ണരും പിതാവിനെ ബഹുമാനിക്കുകയും പുത്രനെ ആരാധിക്കുകയും വിശുദ്ധറൂഹായെ ഏറ്റുപറയുകയും കാതോലികവും അപ്പോസ്തോലികവുമായ സഭയുടെ അംഗങ്ങളും നന്മകളാൽ അലംകൃതരും ദൈവിക കാര്യങ്ങളിൽ ജ്ഞാനികളും(ക്രിസ്തുവുമായുള്ള) വിവാഹനിശ്ചയത്തിന്റെ

സൗരഭ്യത്താൽ ശോഭിക്കുന്നവളും സർവ്വ വിധ പരിമള പദാർത്ഥങ്ങളെക്കാളും സുഗന്ധതൈലങ്ങളെക്കാളും വിശിഷ്ടമായ വാസന പ്രസരിപ്പിക്കുന്നവളും ശ്ലൈഹികതയുടെ (അമൂല്യമായ) രത്നങ്ങൾകൊണ്ട് ആദരിക്കപ്പെടുന്നവളും പ്രവചനങ്ങൾ ആകുന്ന ആഭരണങ്ങളാൽ ഭൂഷിതയും (മാമ്മൂദീസായുടെ) ജലത്തിൽ നിന്ന് മഹത്വമുള്ള വസ്ത്രങ്ങൾ ധരിച്ച, ക്രിസിതുവിന്റെ അഭികാമ്യയായ മണവാട്ടിയും ആത്മീയ വസ്ത്രങ്ങൾകൊണ്ട് അലംകൃതയും സുകൃതനടപടികളാലും മഹത്വമുള്ള പരിപാകതയാലും സൗന്ദര്യം ഉള്ളവളുമായ തെരെഞ്ഞെടുക്കപ്പെട്ട സഭയ്ക്ക്,

**ഖണ്ഡിക 3**

ആദ്യമായി ഹിന്ദുദേശത്ത് മലബാറിലും അങ്കമാലിയിലുമുള്ള അഭിവന്ദ്യരും വിശുദ്ധരുമായി (കാണപ്പെടുന്ന) പ്രധാനാചാര്യന്മാരേ, പള്ളികളുടെ തലവന്മാരേ, വിജ്ഞാനികളും സമർത്ഥരും ആയ നഗരഭരണാധികാരികളേ, ഭൂവുടമകളും സമുദായനേതാക്കളുമേ, ദേവാലയങ്ങളിലെയും ആശ്രമങ്ങലിലെയും തലവന്മാരേ, വിശുദ്ധ മദ്ബഹാകളിൽ ശുശ്രൂഷകൾ നടത്തുന്നവരേ, ക്രിസ്തുവിനെ പ്രതി പീഡനങ്ങൾ സഹിക്കുന്ന വിവിധ സംഘങ്ങളുടെ നേതാക്കളേ, കരകളുടെയും ദ്വീപുകളുടെയും അധിപന്മാരേ, അഹറോനടുത്ത വന്ദ്യവൈദികരേ, ദേവാലയങ്ങളിലും ആശ്രമങ്ങളിലും ശുശ്രൂഷിക്കുന്ന വെടിപ്പുള്ള ശെമ്മാശന്മാരേ, ക്രിസ്തുയേശുവിലുള്ള സ്നേഹത്താൽ ബന്ധിക്കപ്പെട്ട ഏവരുമേ, വിദൂരസ്ഥരും സമീസ്ഥരുമേ, സമുദ്രയാത്ര ചെയ്യുന്നവരും തുറമുഖപ്രദേശങ്ങളിൽ വസിക്കുന്നവരും സമാധാനപ്രിയരും ആയി ഗ്രാമങ്ങളിലും നഗരങ്ങളിലും വസിക്കുന്നവരേ, കൊട്ടാരങ്ങളുടെ ഉടമകളേ, മഹത്വമുള്ള നേതാക്കളേ, പ്രഗത്ഭരായ വ്യക്തികളേ, പ്രഗത്ഭരായ കരകൗശല കലാകാരന്മാരേ, അനുഗൃഹീതരായ തൊഴിലാളികളേ, കരവാസികളേ, ബന്ധനസ്ഥരേ, പ്രവാസികളേ, പുരുഷന്മാരേ, സ്ത്രീകളേ, വൃദ്ധരും, യുവാക്കളും, വലിയവരും, ചെറിയവരും, ഞങ്ങളുടെ കുറവുകൾ നിമിത്തം വിട്ടുപോയവരുമായി, സ്വർഗ്ഗീയ കരുതലുകളാലും ഉപദ്രവങ്ങളിൽ നിന്നും നഷ്ടങ്ങളിൽ നിന്നും ദിവ്യപരിപാലനയിൽ സംരക്ഷിക്കപ്പെട്ടവരുമേ നിങ്ങളുടെ കുഞ്ഞുങ്ങളും, കുടുബങ്ങളും കെട്ടിടങ്ങളും വസ്തുവകകളും, അദ്ധ്വാനങ്ങളും കൈകളുടെ അദ്ധ്വാനങ്ങളും (ദൈവത്തിന്റെ കാവലിൽ) സുരക്ഷിതവും പരിപുഷ്ടവും ആയിത്തീരട്ടെ ആമ്മീൻ

**ഖണ്ഡിക 4**

സമാധാനത്തിന്റെ വിശുദ്ധ ചുംബനത്തിന് ശേഷം സഹോദരങ്ങളേ നിങ്ങളോരോരുത്തരെയും അഭിവാദ്യം ചെയ്തതിനു ശേഷം ഒരു കാര്യം വാത്സല്യമുള്ളവരേ നിങ്ങളോട് അറിയിക്കട്ടെ. ദൈവപരിപാലന

യിൽ സത്യമേൽപ്പട്ടക്കാരനായ അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ് നിങ്ങളുടെ അടുക്കലേക്ക് അയക്കപ്പെട്ടു എന്നാൽ നിങ്ങൾക്കുവേണ്ടി വന്ദ്യ മേൽപ്പട്ടക്കാരെ നിയമിച്ച് സ്ഥാപിക്കുവാൻ നിങ്ങൾക്ക് സാധിച്ചില്ല. ഇപ്പോൾ നിങ്ങൾ മൂന്ന് പ്രാവശ്യമായി അത്യാവശ്യത്തെ പ്രതി സന്ദേശം അയച്ചിരിക്കുന്നു. ക്രിസ്തു യേശുവിനെ പ്രതിയുള്ള സ്നേഹത്താൽ ഞങ്ങളുടെ പിതാക്കന്മാരെ പിതാവായ ബസ്സേലിയോസ് യൽദോ പാത്രിയർക്കീസിനെയും കൂടെയുള്ളവരെയും അയക്കുവാൻ ഞങ്ങൾ നിർബന്ധിതരാകുന്നു. അവർ നിങ്ങളോടൊത്ത് സ്ഥിരമായി താമസിക്കുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടില്ല. നിങ്ങളുടെ ആവശ്യങ്ങൾ നിറവേറ്റുമാറ് നിങ്ങൾക്കായി സത്യ എപ്പിസ്ക്കോപ്പന്മാരെയും മെത്രാപ്പോലീത്താമാരെയും അഭിഷേകം ചെയ്യേണ്ടതിനായിട്ടത്രേ. നിങ്ങളുടെ ആഗ്രഹങ്ങൾ നിറവേറ്റപ്പെട്ടതിന്റെ ശേഷം അവരെ ഞങ്ങളുടെ അടുക്കലേക്ക് തിരിച്ചയക്കണം. അനിശ്ചിതമായി അക്കാര്യം നീട്ടിക്കൊണ്ടുപോകരുത് 3വർഷം കഴിഞ്ഞ് അവരെ അയക്കണമെന്നാണ് ഞങ്ങളുടെ പ്രതീക്ഷ. നിങ്ങളുടെ അപേക്ഷകൾക്ക് ഞങ്ങൾ പ്രതികരണം നൽകിയത്പോലെ നിങ്ങൾക്കായി ഞങ്ങൾ നിശ്ചയിച്ച് അയക്കുന്ന നിക്ഷേപമായ ഈ പിതാക്കന്മാരെ തിരിച്ചയച്ച് നിങ്ങളും സമുചിതമായി പ്രതികരിക്കണം. നിങ്ങൾ അവരെ ബസ്രായിൽകൊണ്ടു വന്ന് ആ പ്രദേശത്തുള്ള വ്യാപാരികൾക്ക് അവരെ കൈമാറണം.

**ഖണ്ഡിക 5**

നിങ്ങൾ പൂർണസമാധാനത്തിൽ വസിക്കുവാൻ ഇടയാവട്ടെ. കർത്താവിന്റെ സമാധാനം നിങ്ങളോട് കൂടെ ഉണ്ടായിരിക്കട്ടെ. തന്റെ കൃപ നിങ്ങളുടെമേൽ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആമ്മീൻ.

**ഖണ്ഡിക 6**

വീണ്ടും മൂന്ന് വിശുദ്ധ സുന്നഹദോസുകളിലെ സത്യവിശ്വാസം സംബന്ധിച്ച് നിങ്ങളെ ഏതെങ്കിലും കാര്യങ്ങൾ പ്രബോധിപ്പിക്കുവാൻ ആവശ്യമുണ്ടെന്ന് ഞങ്ങൾ കരുതുന്നില്ല. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ കത്തിൽ നിങ്ങളുടെ സ്തുതി ചൊവ്വാകട്ടെ (ഓർത്തഡോക്സ്) വിശ്വാസത്തെപ്പറ്റി പ്രതിപാദിച്ചത് ഞങ്ങൾ ശ്രദ്ധിച്ചിരിക്കുന്നു.

**ഖണ്ഡിക 7**

മറിയ ദൈവത്തേ വഹിച്ചു എന്നും ക്രിസ്തുവിൽ ഒരു ആളത്വവും ഒരു സ്വഭാവവും പിതാവിന്റെയും റൂഹായുടേയും കൂടെ ഏകഹിതവും ആണെന്നും കാതോലികവും അപ്പോസ്തോലികവുമായ സഭാ പിതാക്കന്മാരുടെ വിശ്വാസം (കത്തിൽ) നിങ്ങൾ പ്രഖ്യാപിച്ചിരുന്നുവല്ലോ. നിങ്ങളുടെ പ്രാർത്ഥന ഞങ്ങൾക്ക് കോട്ടയായിരിക്കട്ടെ.

**ഖണ്ഡിക 8**

നമ്മുടെ കർത്താവായ യേശുക്രിസ്തു തന്റെ ബലമേറിയ വലതു കരത്താൽ നിങ്ങളെ കാത്തുകൊള്ളട്ടെ. ആയത് ദൈവവാഹകയായ മറിയാമ്മിന്റെയും എല്ലാ പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നേ ആമ്മീൻ

**ഖണ്ഡിക 9**

ബത്സയ്ദായ്ക്കും മൂസലിനും സമീപമുള്ള നിനുവയുടെയും ആതോറിന്റെയും പ്രദേശത്തുള്ള കൂദേദിൽ നിന്ന് ഗ്രീക്ക്വർഷം 1996 (എ.ഡി. 1684) ഒക്ടോബർ മാസം 7-ാം തിയ്യതി ഈ കത്ത് എഴുതപ്പെട്ടു.

*ഓക്സ്ഫോർഡ്,* *ഒപ്പ്*
*ജനുവരി 2014* *(വിവർത്തകൻ)* സെബാസ്റ്റ്യൻ *ബ്രോക്ക്*

ഈ ഗ്രന്ഥകാരൻ നൽകിയ നമ്പർ അനുസരിച്ച് കത്തിൽ നിന്ന് പ്രത്യക്ഷമായും പരോക്ഷമായും ശേഖരിക്കാവുന്ന വിവരങ്ങൾ താഴെ ചർച്ചക്കായി അവതരിപ്പിച്ചുകൊള്ളട്ടെ;

**ഖണ്ഡിക 1**

ഈ കത്ത് മലങ്കരയിൽ നിന്ന് സഹായം അഭ്യർത്ഥിച്ചുകൊണ്ട് എഴുതിയ കത്തിന്റെ പ്രതികരണമാണ്. ഏതെങ്കിലും മേൽപ്പട്ടക്കാർക്ക് ഈ കത്തിൽ പങ്കുണ്ടെന്ന് കത്തിന്റെ ശൈലി വെളിപ്പെടുത്തുന്നില്ല. മേൽപ്പട്ടക്കാർ എഴുതുന്ന കത്തുകളിൽ അക്കാലത്ത് പോലും തങ്ങളുടെ ഔദ്യോഗിക സ്ഥാനപ്പേരും മെത്രാസനത്തിന്റെ പേരും കത്തുകളുടെ ആരംഭഭാഗത്ത് ചേർക്കുക പതിവാണ് ഇത് തികച്ചും അനൗദ്യോഗികമായ ഒരു കത്തിടപാട് ആണെന്ന് ഗ്രഹിക്കേണ്ടിയിരിക്കുന്നു. കത്തിടപാടുകളുടെ മദ്ധ്യസ്ഥരായി ദൂതന്മാർ വശം കത്ത് കൊടുത്തയച്ചതിനാലാവാം കത്ത് എഴുതിയവരുടേ പേർ വെളിപ്പേടുത്തേണ്ട ആവശ്യം ഇല്ലാതെപോയത്. “സർവ്വ ശക്തനായ ദൈവത്തിന്റെ തിരുനാമത്തിൽ” എന്നു മാത്രമുള്ള ആരംഭവാക്യം ഒരു എപ്പിസ്ക്കോപ്പൽ ലേഖനത്തിന്റെ ശൈലി വെളിപ്പെടുത്തുന്നില്ല.

**ഖണ്ഡിക 2**

മലബാറിലെ സഭയെ ഔപചാരികമായ വിശേഷ പദങ്ങൾ കൊണ്ട് അഭിസംബോധന ചെയ്യുന്ന ഭാഗമാണിത്. ഇവിടെ നിന്ന് അയച്ച കത്തിൽ ഉപയോഗിച്ച വിശേഷണങ്ങൾ മറുപടിയിലും ആവർത്തിക്കപ്പെട്ടതാകാം.

**ഖണ്ഡിക 3**

മലങ്കര സഭാ ചരിത്രം ആഴത്തിൽ പഠന വിധേയമാക്കുന്നവർക്ക് ചിന്തയ്ക്കും ചർച്ചയ്ക്കും വക തരുന്ന ചില പരാമർശങ്ങൾ ഈ ഖണ്ഡികയിലുണ്ട്, അവയെ താഴെ അക്കമിട്ട് അവതരിപ്പിക്കുകയാണ്.

A ഹിന്ദുദേശത്ത് മലബാറിലുള്ള ഇടവകകളെ പൊതുവിലും അങ്കമാലി ഇടവകയെ വിശേഷിച്ചും ഈ ഖണ്ഡിക അഭിസംബോധന ചെയ്തിരിക്കുന്നു. ' അങ്കമാലി മുതലായ മലബാറിലുള്ള ഇടവകകൾ' എന്ന് അങ്ങോട്ടയച്ച കത്തിൽ എഴുതിയതിനാലാവാം ഈ സംബോധനയിൽ അങ്കമാലിയെ മാത്രം പരാമർശിച്ചത്. മാർത്തോമ്മാ രണ്ടാമൻ കാലം ചെയ്ത് 1686ലാണ്. അദ്ദേഹത്തെ മാർത്തോമ്മാ ഒന്നാമനും അബ്ദുൾ ജലീൽ ഗ്രീഗോറിയോസും കൂടെ വാഴിച്ചു എന്നും ഒന്നാം മർത്തോമ്മാ കാലം ചെയ്തതിനെ തുടർന്ന് 1670ൽ മലങ്കരസഭയുടെ ഭരണത്തിൽ പ്രവേശിച്ചു എന്നതുമാണ് സർവ്വ സഭാ ചരിത്രകാരന്മാരും ഏകാഭിപ്രായമായി രേഖപ്പെടുത്തിയിട്ടുള്ളത്. ഈ നിരീക്ഷണം ശരിയെങ്കിൽ സാധുവായ കൈവപ്പ് രണ്ടാമൻ മാർത്തോമ്മയ്ക്ക് ഉള്ളത്കൊണ്ട് ഒരു വിദേശ സഹായം മലങ്കര സഭ അഭ്യർത്ഥിപ്പാൻ സാഹചര്യമില്ല. ഇവിടെ രണ്ടുകാര്യങ്ങൾ അനുമാനിക്കുവാൻ വകയുണ്ട്.

ഒന്ന് മലങ്കര സഭ മുഴുവനും കൂടി തിരഞ്ഞെടുത്താണ് ഒന്നാം മർത്തോമ്മാ മെത്രാനായി സ്വീകരിക്കപ്പെട്ടത്. അദ്ദേഹമാകട്ടെ ഒരു തെരെഞ്ഞെടുപ്പിന്റെയും പിൻബലമില്ലാതെ തന്റെ കുടുംബക്കാരനായ ഒരു പകലോമറ്റം വൈദികനെ പിൻഗാമിയായി നിയമിച്ചു. നിരണം മുതലായി തെക്കൻ പ്രദേശത്തുള്ള ഇടവകകൾ ഈ വാഴ്ച്ചയെ അംഗീകരിച്ചു എങ്കിലും മാർത്തോമ്മാ രണ്ടാമൻ സഭയിലെ വടക്കൻ ഇടവകൾക്ക് സ്വീകാര്യനായിരുന്നില്ല. തന്മൂലം വടക്കൻ ഇടവകകളിൽ കേന്ദ്രസ്ഥാനം ഉണ്ടായിരുന്ന അങ്കമാലിക്കാരുടെ നേതൃത്വത്തിൽ വിദേശ മെത്രാന്മാർക്കായി സഹായം അഭ്യർത്ഥിച്ചു. മലങ്കര സഭയെ മുഴുവൻ പ്രതിനിധീകരിക്കുന്ന രേഖകളിൽ അങ്കമാലി-നിരണം ഇടവകകൾ എന്നാണ് പരാമർശിക്കപ്പെട്ടിരുന്നത്. അങ്കമാലി വടക്കൻ ഇടവകകളെയും നിരണം തെക്കൻ ഇടവകകളെയും പ്രതിനിധികരിച്ചിരുന്നു.മാർത്തോമ്മായെ മെത്രാനായി അംഗീകരിച്ച തെക്കൻ ഇടവകകൾക്ക് പുതിയ ഒരു മെത്രാന്റെ ആവശ്യമില്ലായിരുന്നു. അതുകൊണ്ടാകാം അങ്കമാലി മുതലായ വടക്കൻ ഇടവകകൾ തങ്ങൾക്ക് സ്വീകാര്യനായ ഒരു മെത്രാനുവേണ്ടി അന്വേഷണം ആരംഭിച്ചത്. വടക്കൻ ഇടവകകളിൽ 1672വരെയും അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിന്റെ സേവനം ലഭ്യമായിരുന്നതിനാൽ അതിന്റെ ശേഷം 1671 കഴിഞ്ഞാകാം അങ്കമാലി മുതലായ വടക്കൻ ഇടവകകൾ ഒരു മെത്രാനുവേണ്ടി

യുള്ള ശ്രമം ആരംഭിച്ചത്. ഈ അഭ്യൂഹത്തെ അസ്വീകാര്യമായി കാണുന്നവർ, മാർത്തോമ്മാ രണ്ടാമൻ സർവർക്കും സ്വീകാര്യനായി മെത്രാനായി സഭ ഭരിക്കുമ്പോൾ അങ്കമാലി മുതലായ മലബാറിലെ ഇടവകകൾ എന്തിനാണ് ഒരു വിദേശ സഭാധ്യക്ഷന്നായി അന്വേഷണം നടത്തിയത്? എന്ന ചോദ്യത്തിന് തൃപ്തികരവും യുക്തിപൂർവവുമായ ഉത്തരം നൽകേണ്ടതല്ലേ?

രണ്ടാമത്തെ അഭ്യൂഹം ഒന്നാം മാർത്തോമ്മാ അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിൽ നിന്ന് പുനരഭിഷേകം പ്രാപിക്കുന്നതിന് പകരം പരസ്പരധാരണയോടെ യോജിച്ച് ഭരണം നടത്തുകയാണ് ഉണ്ടായത്. ഈ യോജിച്ച ഭരണം റോമ്മൻ എതിരാളികളുടെ വിമർശനം ഇല്ലാതാക്കുവാൻ സഹായിച്ചുവെങ്കിലും ഒന്നാം മർത്തോമ്മയുടെ കൈവെപ്പിന്റെ സാധുതയെ ചൊല്ലിയുള്ള ആശങ്കകൾ അപ്രത്യക്ഷമായിരുന്നില്ല. മാർ ഗ്രീഗോറിയോസ് ജീവിച്ചിരുന്നതിനാൽ പൗരോഹിത്യപരമായ അവരുടെ ആവശ്യങ്ങൾ യഥേഷ്ടം നിർവഹിക്കപ്പെട്ടു. എന്നാൽ 1671ൽ മാർ ഗ്രീഗോറിയോസ് അന്തരിച്ചതിനാൽ കാര്യങ്ങൾക്ക് മാറ്റം വന്നു. അതോടെ വിദേശത്തേക്ക് അവർ സഹായാഭ്യർത്ഥന അയക്കുവാൻ ആരംഭിച്ചു.

B കത്ത് ഇവിടെ നിന്ന് അയക്കുന്ന കാലത്ത് മാർത്തോമ്മാ രണ്ടാമൻ ഇവിടെ ഭരണത്തിലിരിക്കുന്നതിനാലാണ് കത്തെഴുതിയത് രണ്ടാം മാർത്തോമ്മാ ആണെന്ന അഭ്യൂഹത്തിന്റെ അടിസ്ഥാനത്തിൽ മുൻചരിത്രകാരന്മാർ ചരിത്രം എഴുതിയത്. ഈ കത്തിൽ ഒരിടത്തുപോലും അന്ത്യോഖ്യായുടെയോ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെയോ പേർ പരാമർശിച്ചിട്ടില്ല എന്നത് മുൻ ചരിത്രകാരന്മാരുടെ അഭ്യൂഹങ്ങളെ നിഷേധിക്കുകയും തിരസ്ക്കരിക്കുകയും ചെയ്യാൻ നമ്മെ പ്രേരിപ്പിക്കുന്നില്ലേ?

C അങ്കമാലിയിലും മറ്റു പള്ളികളിലുമുള്ള പ്രധാനാചാര്യന്മാരെ ഈ കത്ത് അഭിസംബോധന ചെയ്യുന്നു. സുറിയാനി കത്തിലെ 'റീശായ് കൊഹനെ ഹ്സായോ' എന്ന പദങ്ങളെ ഡോ. സെബാസ്റ്റ്യൻ ബ്രോക്ക് ഇംഗ്ലീഷിലേക്ക് വിവർത്തനം ചെയ്തത് Reverend and Holy head Priests എന്നാണ്. മലങ്കര സഭയിൽ മെത്രാന്മാരുടെ അഭാവത്തിൽ സഹായം തേടി എഴുതിയ കത്തിൽ ഇവിടെ പ്രധാനാചാര്യന്മാർ എന്ന് വിശേഷിപ്പിക്കത്തക്ക സ്ഥാനികൾ - അവരെ മെത്രാന്മാർ എന്നല്ല ആചാര്യപ്രമുഖർ എന്നാണ് വിശേഷിപ്പിച്ചതെന്ന് പ്രത്യേകം ശ്രദ്ധിക്കുക - ഇവിടത്തെ പ്രധാന ദേവാലയങ്ങളിൽ ഉണ്ടെന്ന സൂചന അക്കാലത്തെ മറ്റു ചില കത്തുകളിലെ പരാമർശങ്ങളുമായി ബന്ധപ്പെടുത്തുമ്പോൾ ചില നിഗമനങ്ങളിലെത്തുവാൻ നമ്മെ സഹായിക്കുന്നു. ആരാണീ ഇടവകതലത്തിൽ അന്നുണ്ടായിരുന്ന ആചാര്യ പ്രമുഖന്മാർ?

തോമ്മാ അർക്കദിയക്കോൻ (പിന്നീട് ഒന്നാം മാർത്തോമ്മാ) 1647ൽ റോമ്മിലേക്കയച്ച കത്തിൽ ഇവിടെയുള്ള സ്ഥാനികളിൽ, 'ഹിന്ദുദേശത്തെ അർക്കദിയക്കോനും പ്രധാന ഇടവകകളിലെ (മറഈസോ) പേറെദ്‌യൂത്തെന്മാരും മുഴുവൻ കശ്ശീശന്മാരും അങ്ങയെ അഭിവാദ്യം ചെയ്യുന്നു.' എന്ന തലവാചകം കാണുന്നുണ്ട്. 1665ൽ വന്ന അബ്ദുൾ ജലീൽ ഗ്രീഗോറിയോസ് കണ്ടനാട്, അങ്കമാലി, മുളന്തുരുത്തി മുതലായ പ്രധാന ഇടവകകൾക്കയച്ച ലേഖനത്തിൽ, ആമുഖ വാക്യത്തിൽ ഗീവർഗ്ഗീസ്, യാക്കോബ് എന്നീ കശ്ശീശന്മാർക്ക് മുമ്പായി ആ ഇടവകകളിലെ പേറെദ്‌യൂത്തെന്മാരെ അഭിസംബോധന ചെയ്തിരിക്കുന്നു. 17-ം നൂറ്റാണ്ടിൽ മലങ്കരസഭയിലെ 'മറഈസോ' എന്ന് വിശേഷിപ്പിക്കാവുന്ന പ്രധാന ഇടവകകളിൽ പേറെദ്‌യൂത്താ' എന്ന പേരിലുള്ള അധ്യക്ഷസ്ഥാനികൾ ഉണ്ടായിരുന്നു എന്ന രേഖകളുടെ അടിസ്ഥാനത്തിൽ പരിശോധിച്ചാൽ ഇവിടെ ചർച്ച ചെയ്യുന്ന കത്തിൽ പരാമർശിക്കപ്പെട്ട ' റീശായ് കൊഹനെ ഹ്സായോ' അഥവാ Reverend and Holy head Priests ഈ പേറെദ്‌യൂത്തെന്മാർ ആണെന്ന് നിസംശയം പറയാം.

ആരാണീ പേറെദ്‌യൂത്താ? മലങ്കര സഭാ ചരിത്രകാരന്മാർ നാളിതുവരെ മലങ്കരസഭാചരിത്രത്തിന്റെ വീഥികളിലോ ഇടനാഴികകളിലോ പേറെദ്‌യൂത്താ എന്ന സ്ഥാനിയെ കണ്ടതായി ഭാവിച്ചിട്ടില്ല. അർക്കദിയാക്കോൻ എന്ന സ്ഥാനംപോലെ പേറെദ്‌യൂത്താ സംജ്ഞയും പേർഷ്യൻ സഭാ സംസർഗ്ഗത്തിന്റെ സംഭാവനയാണ്. 'മപ്രിയാനായുടെ ധാതുരൂപമായ് 'മ്ഫ്രേ' തന്നെയാണ്. പേറെദ് യൂത്തായുടെയും ധാതു - വർദ്ധിപ്പിക്കുന്നവൻ, ഫലദായകൻ എന്നർത്ഥം. സഭ അനുവദിച്ചാൽ കശ്ശീശന്മാരെയും ശെമ്മാശന്മാരെയും പട്ടം കെട്ടുവാൻ പേറെദ്‌യൂത്തെന്മാർക്ക് അധികാരമുള്ളതായി അൻസീറാ സുന്നഹദോസ് നിശ്ചയങ്ങളിൽ കാണുന്നുണ്ട്.

ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് എഴുതിയത് കാണുക; "മാർത്തോമ്മാ ശ്ലീഹാ പട്ടം കൊടുത്ത പുരോഹിതസ്ഥാനികൾ, മറ്റുപുരോഹിത സ്ഥാനികൾക്ക് കൈവെപ്പ് നൽകുവാൻ അധികാരമുള്ള സ്ഥാനികൾ ആയിരുന്നു. കഹനുസായുടെ നൽവരം ലഭിച്ചവരെ കശ്ശീശാ എന്നും എപ്പിസ്ക്കോപ്പാ എന്നും അഭിസംബോദന ചെയ്തിരുന്നത് അവരുടെ നൽവരത്തെ മുൻനിർത്തിയല്ല, അവരുടെ അധികാര വ്യാപ്തിയെ മുൻനിർത്തിയായിരുന്നു. കശ്ശീശാ ഒരു പ്രാദേശിക ഇടവകയുടെ അധ്യക്ഷനും എപ്പിസ്ക്കോപ്പാ (മേൽനോട്ടക്കാരൻ) ഒരു വിസ്തൃത ദേശത്തിന്റെ മേലന്വേഷണക്കാരനും ആയിരുന്നു. ഈ പശ്ചാത്തലത്തിലാണ് വി. പൗലൂസ് രണ്ടു പദങ്ങളും (കശ്ശീശാ, എപ്പിസ്ക്കോപ്പാ) പര്യായാർത്ഥത്തിൽ ഉപയോഗിച്ചിട്ടുള്ളത്. രണ്ടു വിഭാഗങ്ങളുടെയും നൽവരം കഹനുസാ തന്നെ" (സ്നേഹം, സ്വാതന്ത്ര്യം, പുതിയമാനവികത- സോഫിയാ ബുക്ക്സ് 2000 പുറം 553) വി. പൗലുസിന്റെ ഇടയലേഖനങ്ങൾ എന്ന് പ്രസിദ്ധമായ തീമോ

ത്തിയോസ് (ഒന്നാം ലേഖനം) 4ന്റെ 14ലും 5ന്റെ 22ലും തീമോത്തിയോസിനെ മൂപ്പൻ (കശീശാ) എന്നും മറ്റു ഭാഗങ്ങളിൽ അധ്യക്ഷൻ (എപ്പിസ്ക്കോപ്പാ) എന്നും വിശേഷിപ്പിച്ച കാര്യമാണ് ഡോ.ഗ്രീഗോറിയോസ് ഇവിടെ പരാമർശിക്കുന്നത്.

മാർത്തോമ്മാ ശ്ലീഹാ മാത്രമല്ല എല്ലാ ശ്ലീഹന്മാരും അവരവർ സ്ഥാപിച്ചസഭയിൽ ആദ്യം പട്ടംകെട്ടുവാൻ നിയമിച്ച കശ്ശീശന്മാർ കൈവെപ്പ് നൽകുവാൻ അധികാരവും നൽവരവും ഉള്ള എപ്പിസ്ക്കോപ്പമാർ തന്നെയാണ്. തന്മൂലമാണ് മെത്രാന്മാർ എന്ന് ആദ്യകാലത്ത് പലസ്ഥലങ്ങളിലും അവർ വിളിക്കപ്പെട്ടിരുന്നില്ലെങ്കിലും അവരുടെ കൈവെപ്പിന് സാധുത്വം ലഭിക്കുന്നത്. അലക്സാന്ത്രിയൻ സഭയിൽ എ.ഡി 4-ാം നൂറ്റാണ്ടിൽ പോലും 12 പേർ അടങ്ങിയ പട്ടക്കാരുടെ കൗൺസിലാണ് മേല്പട്ടക്കാരെ വാഴിച്ചിരുന്നതെന്നും നിഖ്യസുന്നഹദോസിൽ അലക്സാന്ത്രിയ സഭയെ പ്രതിനിധീകരിച്ച ബിഷപ്പ് അലക്സാണ്ടർ അപ്രകാരം പട്ടക്കാരുടെ കൈവെപ്പോടെ സാധുവായി. വാഴിക്കപ്പെട്ട മെത്രാൻ ആയിരുന്നുവെന്നും അലക്സാണ്ട്റിയൻ രേഖകളിൽ ഈ ഗ്രന്ഥകാരൻ നിരീക്ഷിച്ചിട്ടുണ്ട്. ഇക്കാര്യം ഫാ. ഡോ.വി.സി.ശമുവേൽ “ സഭ വളരുന്നു” എന്ന തന്റെ ഗ്രന്ഥത്തിൽ സ്ഥിരീകരിച്ചിട്ടുണ്ട്. അദ്ദേഹം എഴുതുന്നു...

“ പട്ടക്കാർ മാത്രം ചേർന്ന് മേൽപ്പട്ടക്കാരെ വാഴിക്കുന്ന സംഭവങ്ങൾ ക്രൈസ്തവ സഭയുടെ ആദിമനൂറ്റാണ്ടുകളിൽ ഉണ്ടായിട്ടുണ്ട് ഉദാഹരണമായി അന്ന് സഭയുടെ സുപ്രസിദ്ധ കേന്ദ്രമായിരുന്ന അലക്സാണ്ടറിയായിൽ ബിഷപ്പുമാരെ വാഴിച്ചത് അവിടത്തെ പട്ടക്കാരുടെ കൗൺസിൽ ആയിരുന്നു എന്നതിന് അനിഷേധ്യമായ തെളിവുകൾ നമുക്ക് ലഭ്യമാണ്.... ബിഷപ്പുമാരെ വാഴിക്കുന്നത് സംബന്ധിച്ചുള്ള നിയമം ആദ്യമായി ആവിഷ്ക്കരിച്ചത് 325ൽ നടന്ന നിഖ്യാ സുന്നഹദോസായിരുന്നു. ആ സുന്നഹദോസിൽ പങ്കുകൊണ്ട അലക്സാണ്ട്റിയൻ സഭാ അധ്യക്ഷൻ ആയിരുന്ന അലക്സാണ്ടറിനെപോലും എപ്പിസ്ക്കോപ്പാ സ്ഥാനത്ത് അവരോധിച്ചത് അവിടത്തെ പട്ടക്കാരുടെ കൗൺസിലായിരുന്നു(പുറം143)

നിഖ്യാസുന്നഹദോസിന്റെ പരിധിയിൽപെടാത്തതും (റോമൻ സാമ്രാജ്യത്തിലെ മെത്രാന്മാരെയാണ് നിഖ്യാ സുന്നഹദോസിലേക്ക് കുസ്തന്തീനോസ് ചക്രവർത്തി ക്ഷണിച്ചതെന്ന് ഓർക്കുമല്ലോ) നിഖ്യാനിശ്ചയങ്ങൾ പ്രാവർത്തികമാകാതിരുന്നതുമായ കേരള സഭ മാർത്തോമ്മാ ശ്ലീഹായിൽ നിന്ന് ലഭിച്ച ‘കൈവെപ്പ്’ പാരമ്പര്യം തുടർന്നു. ആ പതിവിനെ ആരും ചോദ്യം ചെയ്തിരുന്നില്ല. ഒരിടവകയിലുള്ള വൈദികരുടെ അധ്യക്ഷൻ ഇടവകയിലേക്കാവശ്യമായ കശ്ശീശന്മാരേയും ശെമ്മാശന്മാരേയും പട്ടം കൊടുത്ത് നിയമിച്ചിരുന്നു. കത്തനാർമാരുടെ തലവൻ കത്ത

നാരച്ചൻ എന്ന് വിളിക്കപ്പെട്ടു. 'അച്ചൻ' എന്നശബ്ദത്തിന് തലവൻ, യജമാനൻ എന്നിങ്ങനെ അർത്ഥങ്ങൾ മലയാളത്തിലുണ്ടായിരുന്നു. 1811ലെ ആദ്യത്തെ മലയാളം ബൈബിൾ വിവർത്തനം സുറിയാനിയിൽ നിന്ന് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ, കായകുളം ഫിലിപ്പോസ് റമ്പാൻ മുതൽ പേർ ചേർന്ന് തയ്യാറാക്കിയതിൽ, 'യജമാനൻ' എന്ന് നാം ഇപ്പോൾ വിവർത്തനം ചെയ്യുന്ന പദത്തെ 'അച്ചൻ' എന്നാണ് വിവർത്തനം ചെയ്തിടുള്ളത്. വീട്ടുയജമാനനെ 'വീട്ടച്ചൻ' എന്നാണ് വിവർത്തനം ചെയ്തിട്ടുള്ളത്. നിരണം ഗ്രന്ഥവരിയിൽ ആറാം മാർത്തോമ്മാ, ഏഴാം മാർത്തോമ്മാ, എട്ടാം മാർത്തോമ്മാ എന്നിവരെ ' അച്ചൻ ' എന്ന് പ്രതിപാദിച്ചിട്ടുണ്ട്. 1816ൽ നിര്യാതനായ കോട്ടയം പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമനെ സ്വന്തം നാട്ടുകാർ ' കാലം ചെയ്ത അച്ചൻ' എന്നാണ് ഇപ്പോഴും പരാമർശിക്കുന്നത്.

മലങ്കരസഭയിൽ പട്ടം കൊടയും മറ്റും നടത്തിയിരുന്ന കത്തനാരച്ചനെ പേർഷ്യൻ സഭയുമായുള്ള സംസർഗ്ഗകാലത്ത് പേർഷ്യൻ സഭയിൽ കശ്ശീശായ്ക്കു മുകളിൽ നിലവിലിരുന്ന ' പേറെദ് യൂത്താ' എന്ന പദം കൊണ്ട് വ്യവഹരിക്കാൻ തുടങ്ങി; ജാതിക്ക് കർത്തവ്യൻ അർക്കദിയോക്കോൻ എന്ന് പരാമർശിക്കാൻ തുടങ്ങിയതും സമാന്തരമായ പശ്ചാത്തലത്തിലാണ്. 1653ൽ അന്നത്തെ തോമ്മാ അർക്കദിയാക്കോൻ മെത്രാനായതോടെ അർക്കദിയാക്കോൻ മെത്രാനിൽ ലയിച്ചു. പേറെദ്യൂത്താ കുറെക്കാലം കൂടി കാലത്തെ അതിജീവിച്ചു. പേറെദ്യൂത്തായുടെ കൈവെപ്പ് അധികാരവും മെത്രാനിൽ ലയിച്ചതോടെ ആ പദവിക്ക് കർത്തവ്യങ്ങൾ ഒന്നുമില്ലാതെയായി 18-ാം നൂറ്റാണ്ടു മുതൽ പേറെദ്യൂത്താ അപ്രത്യക്ഷമായി 17-ാം നൂറ്റാണ്ടുകളിലെ ചില രേഖകളിൽ മാത്രം പേറെദ്യൂത്തായെക്കാണാം. പേറെദ്യൂത്തായുടെ പിൽക്കാല പതിപ്പായി കോറെപ്പിസ്ക്കോപ്പായെ അന്ത്യോഖ്യൻ പിതാക്കന്മാർ പുനർജീവിപ്പിച്ചു. മെത്രാൻ അധികാരപ്പെടുത്തിയാൽ അവർക്ക് കശ്ശീശന്മാരെ നിയമിക്കാം ഇത് എ.ഡി 314ൽ ചേർന്ന അൻസീറാ സിനഡ് കാനോനിൽ കാണുന്നു.(നമ്പർ 13 ചേടിയത്ത് ആദിമസഭാ പിതാക്കന്മാർ പുറം 365)

**ഖണ്ഡിക 4**

ഈ ഖണ്ഡിക മുതൽക്കാണ് ഗൗരവമായ കാര്യങ്ങൾ ചർച്ച ചെയ്യുന്നത്. ചില കാര്യങ്ങൾ നമ്മുടെ സഭാ ചരിത്ര ചർച്ചയിൽ പ്രത്യേക ശ്രദ്ധ അർഹിക്കുന്നു.

A 1665ൽ മലങ്കരയിൽ വന്ന അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിനെ പറ്റിയുള്ള പരാമർശം ആണ് ഒന്നാമത്തെ കാര്യം. അദ്ദേഹത്തെ മേൽപ്പട്ടക്കാരൻ എന്ന് മാത്രമാണ് വിശേഷിപ്പിച്ചിട്ടുള്ളത്: ഊർശ്ലേമിന്റെ

പാത്രിയർക്കീസ് എന്ന വിശേഷണം കത്തിലില്ല. തൊഴിയൂരിൽ നിന്ന് ഈ ഗ്രന്ഥകാരൻ പതിറ്റാണ്ടുകൾക്ക് മുമ്പേ കണ്ടെടുത്ത അദ്ദേഹത്തിന്റെ സ്താത്തിക്കോനെ പറ്റിയുള്ള ചർച്ചയിൽ അദ്ദേഹം മെത്രാപ്പോലീത്താ ആണെന്നും ഊർശ്ലേം പാത്രിയർക്കീസ് ഹൂദായകാനോൻ പ്രകാരം കൈസറിയായിലെ മെത്രാപ്പോലീത്തായുടെ മേലധികാരത്തിന് വിധേയനായ എപ്പിസ്ക്കോപ്പാ മാത്രമാണെന്നും ഈ ഗ്രന്ഥകാരൻ വ്യക്തമാക്കിയിരുന്നു.

B അദ്ദേഹത്തിൽ നിന്ന് മേൽപ്പട്ടസ്ഥാനം സ്വീകരിക്കുവാൻ മലങ്കര സഭയ്ക്ക് കഴിഞ്ഞില്ല. അങ്ങോട്ടയച്ച കത്തിൽ നിന്നാവണം ഈ വസ്തുത ഈ കത്തിന്റെ എഴുത്തുകാരൻ ഗ്രഹിച്ചത്. ഒന്നാം മാർത്തോമ്മയുടെ സ്ഥാനം മാർ ഗ്രീഗോറിയോസ് കൈവെപ്പ് നൽകി ക്രമീകരിച്ചു എന്ന് ഡോ. കുര്യൻ തോമസിനെപ്പോലെയുള്ള ഗ്രന്ഥകാരൻമാർ പറയുന്നതിന് അടിസ്ഥാനമില്ല. ഫാ. ഡോ. വി.സി.ശമുവേൽ എഴുതുന്നു " മർത്തോമ്മായുടെ സ്ഥാനം മാർ ഗ്രീഗോറിയോസ് സ്ഥിരീകരിച്ചു എന്നും ഇല്ലെന്നും അഭിപ്രായപ്പെടുന്ന ചരിത്രകാരന്മാരുണ്ട് എന്നാൽ ഇല്ലെന്നു വാദിക്കുവാൻ തെളിവൊന്നും ഇല്ലെന്നതാണ് പരമാർത്ഥം. ആറുകൊല്ലങ്ങളോളം സഹകരിച്ചു പ്രവർത്തിച്ചു എന്നത് സ്ഥിരീകരിച്ചു എന്നതിന് മതിയായ തെളിവാണ് (പുറം 153 സഭാ വാല്യം)

മെത്രാൻ സ്ഥാനം അദ്ദേഹത്തിൽ നിന്ന് മലങ്കര സഭ സ്വീകരിച്ചില്ല എന്നാണ് ഈ കത്ത് വെളിപ്പെടുത്തുന്ന സമകാല സാക്ഷ്യം. 12 പേറെദ്യൂത്തെമാർ ചേർന്ന് അപ്പോസ്തോലിക ശൈലിയിൽ പട്ടം കൊടുത്ത് നിയമിച്ച, സഭയുടെ അംഗീകാരമുള്ള ഒന്നാം മാർത്തോമ്മയ്ക്ക് പുനരഭിഷേകം നൽകുന്നത്, പരിശുദ്ധാത്മാവിന് വിരുദ്ധമായ പാപമായി കാനോൻജ്ഞാനിയായ മാർ ഗ്രീഗോറിയോസ് കരുതിയതായിരിക്കാം. നടക്കാത്ത സംഭവത്തിന് തെളിവുകൾ സ്വാഭാവികമല്ല. നടന്ന സംഭവങ്ങൾക്കാണ് തെളിവുണ്ടാകേണ്ടത്.

C മലങ്കര സഭയിൽ നിന്ന് മേൽപ്പട്ടക്കാരെ ആവശ്യപ്പെട്ടുകൊണ്ട് 3 കത്തുകൾ അയച്ചിരുന്നു. മർത്തോമ്മാ രണ്ടാമൻ ഒരു കത്തയച്ചു എന്നും ആ കത്ത് അന്ത്യോഖ്യാ പാത്രിയർക്കിസിന്റെ അടുക്കൽ ജോസഫ് എന്ന വ്യാപാരി എത്തിച്ചുകൊടുത്തുവെന്നും നാം നേരത്തെ കേട്ട ചരിത്ര പരാമർശങ്ങളെ ഈ രേഖ നിഷേധിക്കുന്നു. ഈ കത്ത് അന്ത്യോഖ്യാ പാത്രിയർക്കീസിനെപ്പറ്റി യാതൊരു പരാമർശവും നടത്തുന്നില്ല. 1671ൽ മാർ ഗ്രീഗോറിയോസ് കാലം ചെയ്തതിനു ശേഷം 13 കൊല്ലങ്ങൾക്കിടയിൽ ആണ് 3 കത്തുകൾ (കൊച്ചിയിൽ നിന്ന്) ദൂതന്മാർ വശം അയച്ചത് മാർ ഗ്രീഗോറിയോസ് പട്ടം കൊടുത്ത വൈദികർ കൂദാശ അനുഷ്ഠാനങ്ങൾക്ക് അവശേഷിച്ചിരുന്നതിനാൽ മലങ്കര സഭയിൽ വൈദിക ക്ഷാമം അനുഭവ

പ്പെട്ടിരിക്കുകയില്ല. എന്നാൽ വൈദികർ ഒരോരുത്തരായി അന്തരിച്ചതോടെ അവർ പരിഭ്രാന്തരായിട്ടുണ്ടാകാം. അതാകാം തുടരെ തുടരെ കത്തയക്കാൻ അവരെ പ്രേരിപ്പിച്ച സാഹചര്യം.

D മാർ ബസ്സേലിയോസിനെ കത്തിൽ പാത്രിയർക്കിസ് എന്നാണ് പരാമർശിച്ചിട്ടുള്ളത്. പാത്രിയർക്കീസിനെ അയച്ചു തരണം എന്ന അഭ്യർത്ഥനയെ തൃപ്തിപെടുത്തുവാനാവാം അദ്ദേഹത്തെ അപ്രകാരം വിശേഷിപ്പിച്ചത്. സഭാ അധ്യക്ഷതയിലോ നൽവരത്തിലോ ഇരു സ്ഥാനികളും തുല്യരാണെന്ന തിരിച്ചറിവാകാം അവരെ അപ്രകാരം എഴുതുവാൻ പ്രേരിപ്പിച്ചത്, അന്ത്യോഖ്യാ സഭയിലെ അധ്യക്ഷൻ ഒരു കാരണവശാലും കാതോലിക്കായെയോ മപ്രിയാനയെയോ പാത്രിയർക്കീസ് എന്ന് വിശേഷിപ്പിക്കുകയില്ലാ എന്നത് നിശ്ചയമാണ്. അതിനാൽ മാർ ബസ്സേലിയോസ് കാതോലിക്കായെ മലങ്കരയിലേക്ക് അയച്ചത് അന്ത്യോഖ്യാ പാത്രിയർക്കീസ് അല്ലാ എന്ന് ഈ കത്ത് നിസംശയം തെളിയിക്കുന്നു. പേർഷ്യൻ സഭയിൽ കാതോലിക്കായെ പാത്രിയർക്കീസ് എന്നാണ് സർവ്വ സാധാരണമായി വ്യവഹരിക്കാറുഉള്ളത്. സെലൂക്യയിലെ കാതോലിക്കാസ്ഥാപനമാണല്ലോ പിൽക്കാലത്ത് ബാബിലോൺ പാത്രിയർക്കീസ് സ്ഥാപനമായി അറിയപ്പെടുന്നത്. നമ്മുടെ കത്തിലെ മറ്റുതെളിവുകൾ വച്ച് ഈ കത്ത് തയ്യാറാക്കിയതും മാർ ബസ്സേലിയോസിനെ അയച്ചതും ആയ ജോലി ഏറ്റെടുത്ത് വിജയകരമായി നിവർത്തിച്ചത് ഇറാഖ് പ്രദേശത്ത് നെസ്തോറിയൻ സഭാംഗങ്ങളായ വ്യാപാരികളായിരിക്കണം. മലങ്കര സഭയിൽ നിന്ന് വ്യാപാരികൾ കൊണ്ടു വന്ന കത്തുകളിൽ വിവരിച്ച വിധമുള്ള വിശ്വാസം പുലർത്തുന്ന കാതോലിക്കായെ അവർ മലങ്കരയിലേക്ക് നിയോഗിച്ചതാകാം. മാർ ഈവാനിയോസിന്റെ കാര്യം കത്തിൽ സൂചിപ്പിച്ചിട്ടില്ല. എന്നാൽ കൂടെയുള്ളവരെയും അയക്കുന്നുവെന്ന പ്രയോഗത്തിൽ ഒരു സംഘം അദ്ദേഹത്തോടൊപ്പം മലങ്കരയിലേക്ക് യാത്ര തിരിച്ചു എന്നത് തീർച്ചയാണ്. കൊച്ചിയിൽ നിന്ന് മലങ്കര സഭയുടെ കത്തുകൾ കൊണ്ടു വന്ന കൊച്ചി, തലശ്ശേരി തുടങ്ങിയ മലബാറിലെ തുറമുഖങ്ങളിൽ നിന്നും വ്യാപാരാർത്ഥം യാത്ര ചെയ്ത് പരിചയമുള്ളവരെ ആയിരിക്കാം കൂടെ അയച്ചത് പരിചയക്കുറവിന്റെ കാര്യമൊന്നും കത്തിൽ സൂചിപ്പിക്കുന്നതേയില്ലാ എന്നത് ശ്രദ്ധിക്കേണ്ട കാര്യമാണ്.

E മാർ ബസ്സേലിയോസിനെ മലങ്കരയിലക്കയച്ചത് ഒരു കടുത്ത വ്യവസ്ഥയിലാണെന്ന് കത്ത് വ്യക്തമക്കുന്നു മാർ ബസ്സേലിയോസും സംഘവും മലങ്കരയിൽ സ്ഥിരമായിക്കഴിയാൻ ഉദ്ദേശിക്കപ്പെട്ടിട്ടില്ല. ആവശ്യത്തിന് മേൽപ്പട്ടക്കാരെ വാഴിച്ചു കഴിഞ്ഞാൽ അവരെ തിരിച്ചയക്കേണം . കത്തിൽ അനുവദിച്ച കാലാവധി മൂന്ന് വർഷമാണ്. 1684 ഒക്ടോബറിൽ ആണ് ഈ കത്തെഴുതുന്നത്. സംഘം മലങ്കരയിലെത്തിയത് 1685 ഒക്ടോ

ബറിൽ അപ്പോൾ യാത്രയ്ക്ക് ഒരു കൊല്ലമെന്ന് അവർ കണക്കുകൂട്ടിയിട്ടുണ്ടാകാം. അങ്ങോട്ടുമിങ്ങോട്ടുമുള്ള യാത്രക്കായി രണ്ട് വർഷം. ആവശ്യത്തിന് മേൽപ്പട്ടക്കാരെ വാഴിക്കാനും മറ്റുമായി ഒരു വർഷം അതാകാം മൂന്ന് വർഷമെന്ന വ്യവസ്ഥയുടെ അടിസ്ഥാനം.

മലങ്കര സഭയുടെതായി ഇവിടെ നിന്ന് അയച്ച കത്തിൽ പ്രഖ്യാപിച്ച വിശ്വാസമുള്ള അർമ്മീനിയൻ - ഗ്രീക്ക് വൈദികരെ കൂടെ അയച്ചു എന്ന് ഇട്ടൂപ്പ് റൈറ്റർ പറഞ്ഞത് സത്യമാകാം. ഇട്ടൂപ്പ് സഭാ ചരിത്ര രചനയ്ക്ക് ഉപോയോഗിച്ച ഒരു കയ്യെഴുത്ത് സഭാ ചരിത്രത്തിലും മാർ ബസ്സേലിയോസിനൊപ്പം അർമ്മീനിയൻ യവനായ വൈദികർ ഉണ്ടായിരുന്നതായി പ്രസ്താവിച്ചിട്ടുണ്ട്. ആ കയ്യെഴുത്ത് ഗ്രന്ഥത്തിൽ നിന്നാണ് കണ്ടനാട് പടിയോല ഉൾപ്പെട്ട മലങ്കര സഭാ ചരിത്ര ഗ്രന്ഥങ്ങളിൽ കാണാത്ത പല രേഖകളും ഇട്ടൂപ്പ് റൈറ്റർ ശേഖരിച്ചത്. മറ്റാരും അത് ഒരിക്കലും കാണാൻ ഇടവരികയില്ല എന്ന വിശ്വാസം മൂലമാകാം തന്റെ നവീകരണ വിശ്വാസങ്ങൾക്കും താൽപര്യങ്ങൾക്കും അനുസൃതമായി കണ്ടനാട് പടിയോലയെ അദ്ദേഹം പരിഷ്ക്കരിച്ചത് (കണ്ടനാട് പടിയോലയിൽ ഇട്ടൂപ്പ് റൈറ്റർ വരുത്തിയ പരിഷ്ക്കാരങ്ങൾ ഒരു താരതമ്യ പഠനത്തിലൂടെ ഇന്ത്യൻ ഓർത്തഡോക്സ് സഭ ചരിത്രവും സംസ്ക്കാരവും എന്ന ഗ്രന്ഥം (പുറം 428-438) വിശദമായി പരിശോധിച്ചിട്ടുണ്ട്.) മാർ ബസ്സേലിയോസ് അക്കാലത്ത് അർമ്മീനിയിൻ - കോപിറ്റിക്ക് സഭകളുടെ സംരക്ഷണത്തിലായിരുന്നുവെന്ന് സാക്ഷിക്കുന്ന വേറെയും രേഖകൾ ഈ ചർച്ചയിൽ പിന്നീട് വെളിപ്പെടുത്തുന്നതാണ്.

F കോതമംഗലം മാർ ബസ്സേലിയോസിനെ മലബാറിലെ ആവശ്യങ്ങൾ സാധിച്ചു കഴിഞ്ഞാൽ മൂന്ന് വർഷങ്ങൾക്കുള്ളിൽ ബസ്രായിലെ വ്യാപാരികൾക്ക് കൈമാറിക്കൊള്ളണം എന്ന് കത്ത് കർശനമായി വ്യവസ്ഥ ചെയ്തിരിക്കുന്നു കരാറിൽ ഏർപ്പെട്ടിരിക്കുന്നത്. ബസ്രായിലെ വ്യാപാരികൾ മുഖേനയാണെന്ന് ഇവിടെ വ്യക്തമാകുന്നു. ഇവിടെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെയോ അദ്ദേഹത്തിന്റെ സ്ഥാനപതികളുടെയോ യാതൊരു പരാമർശങ്ങളും നൽകിയിട്ടില്ല. ബസ്സേലിയോസ് ഒരു നിക്ഷേപമാണെന്നും അത് തിരികെ തരുന്നതിൽ കച്ചവടക്കാർ അവശ്യം പാലിക്കേണ്ടുന്ന സത്യസന്ധതയും ന്യായദീക്ഷയുംപുലർത്തുവാൻ കത്ത് മലങ്കരസഭയോട് പൊതുവിലും അങ്കമാലിക്കാരോട് സവിശേഷമായും ആവശ്യപ്പെട്ടിരിക്കുന്നു.

**ഖണ്ഡിക 5**

മലങ്കരയിലെ സഭയ്ക്ക് സമാധാനം ആശംസിക്കുന്നു. ഏതെങ്കിലും ഒരു സഭാധ്യക്ഷന്റെ അനുഗ്രഹങ്ങൾ വാരിവിതറുന്ന ശൈലി ഇവിടെ കാണുന്നില്ല. മിതഭാഷികളും മിതവ്യയക്കാരും ആയ വ്യാപാരികളുടെ വാചംയമിത്വം ഈ ഖണ്ഡികയിൽ പ്രകടമാണ്.

**ഖണ്ഡിക 7**

മറിയം തെയോടോക്കോസ് ആണ്, ക്രിസ്തുവിൽ ഒരു ആളത്വവും സ്വഭാവവുമേഉള്ളു ത്രിത്വത്തിലെ ഇതര ആളത്വങ്ങളോടൊപ്പം ക്രിസ്തുവിൽ ഒരു ഹിതമേ ഉള്ളൂ, കാതോലികവും ശ്ലൈഹികവുമായ സഭയുടെ പിതാക്കന്മാരുടെ വിശ്വാസം കത്ത് ആവർത്തിച്ച് അനുസ്മരിക്കുന്നു. ഇരു സ്വഭാവക്കാരായ കത്തോലിക്കരോ ക്രിസ്തുവിന്റെ ജന്മനാൽ ഉള്ള ദൈവത്വത്തെ നിഷേധിക്കുന്ന നെസ്തോറിയക്കാരോ അല്ല കത്തിന്റെ ലേഖകർ എന്ന് ഈ വിശ്വാസ പ്രഖ്യാപനം വ്യക്തമാക്കുന്നു.

**ഖണ്ഡിക 8**

ആശിർവാദത്തിലും കത്ത് മിതത്വം പാലിച്ചിരിക്കുന്നത് ശ്രദ്ധേയം

**ഖണ്ഡിക 9**

ഈ ഖണ്ഡികയാണ് കത്തിനെ ഏറെ ശ്രദ്ധേയമാക്കുന്നത്. ബത് സയ്ദാ, മൂസൽ, നിനുവാ, ആതോർ എന്നിങ്ങനെ ഇറാഖ് നഗരങ്ങളുടെ സമീപത്തുള്ള കൂദെയ്ദിൽ നിന്നാണ് ഈ കത്ത് എഴുതപ്പെട്ടത്. കൂദെയ്ദ് മറ്റു ചരിത്രകാരന്മാർ പ്രതിപാദിച്ചതുപോലെ അദ്ദേഹത്തിന്റെ ജന്മസ്ഥലമാണോ എന്ന് ഈ ഗ്രന്ഥകാരന് തീർച്ചയില്ല. എന്നാൽ അദ്ദേഹത്തിന് കൂദേയ്ദുമായി അടുത്ത ബന്ധമുണ്ടെന്ന് കാണിക്കുന്ന പലരേഖകൾ പിന്നീട് ചർച്ചയിൽ വെളിപ്പെടുത്തുന്നതാണ്. ഒരു കാര്യം തീർച്ച മാർ ബസ്സേലിയോസുമായി ബന്ധപ്പെട്ട് മർത്തോമ്മാ രണ്ടാമൻ അന്ത്യോഖ്യാ പാത്രിയർക്കീസിന് കത്തയച്ചിട്ടില്ല. 1684ലെ മൂറോൻ കൂദാശയുമായി മാർ ബസ്സേലിയോസിന്റെ മലബാർ യാത്രയ്ക്ക് യാതൊരു ബന്ധവുമില്ല. അതെല്ലാം 20-ാം നൂറ്റാണ്ടിലെ പാത്രിയർക്കീസ്താൽപര്യങ്ങളെ മുൻനിർത്തി പാത്രിയർക്കീസ് അനുഭാവികൾ കോതമംഗലത്തും മറ്റുമായി കെട്ടിച്ചമച്ച വെറും ഐതിഹ്യങ്ങളാണ്

**രേഖ II** മേൽ ചർച്ചയിൽ വെളിപ്പെടുത്തിയ കത്ത് കണ്ടെത്തിയ, കൂർബ്ബാന തക്സായാണ് ഇവിടെ ചർച്ചക്ക് വിഷയമാകുന്ന രണ്ടാമത്തെ രേഖ. മാർ ബസ്സേലിയോസിനോടൊപ്പം മലങ്കര സഭയിൽ വന്ന ആൾ എന്ന നിലയിൽ മാർ ഈവാനിയോസ് സ്വന്തം കൈകളാൽ പകർത്തി എഴുതിയ ഈ കുർബ്ബാന തക്സാ സമകാലീന രേഖ എന്ന നിലയിൽ ഈ ചർച്ചയിൽ വിലപ്പെട്ട രേഖയാണ്. പാത്രിയർക്കീസ് ഭാഗത്തെ മേൽപട്ടക്കാരുടെ നിയന്ത്രണത്തിലുള്ള പിറമാടം ദയറായിൽ സൂക്ഷിച്ചിരിക്കുന്ന ഈ കൈയെഴുത്ത് കുർബ്ബാന തക്സാ ആരെങ്കിലും ഇതിനു മുമ്പ് ഗവേഷണരീത്യാ വിലയിരുത്തിയതായി അറിവില്ല. ബസ്സേലിയോസിന്റെ ചരിത്ര ചർച്ചയിലെന്നപോലെ മലങ്കര സുറിയാനി സഭയുടെ ആരാധനാപാരമ്പര്യത്തെപ്പറ്റിയുള്ള പഠനത്തിലും ഈ കൈയെഴുത്ത് തക്സായ്ക്ക് വൻ പ്രസക്തിയാണുള്ളത്. ആദ്യം മാർ ബസ്സേലിയോസ് ചരിത്രത്തിലെ പ്രസക്തി പരിശോധിക്കാം.

ഐതിഹ്യങ്ങൾ മിക്കപ്പോഴും ഏകാഭിപ്രായമായി രേഖപ്പെടുത്തിയിട്ടുള്ളത് മാർ ബസ്സേലിയോസ് മാർ ഈവാനിയോസിനെ കോതമംഗലത്ത് വന്നശേഷം മെത്രാപ്പോലീത്താ ആയി പൂർത്തികരിച്ചു എന്നാണ്. സ്ഥാനാഭിഷേകം നടന്ന തിയ്യതി പോലും മിക്ക ചരിത്രകാരന്മാരും കൃത്യമായി രേഖപ്പെടുത്തിയിട്ടുണ്ട്. 'മാർ ബസ്സേലിയോസ് കാതോലിക്കായുടെ എല്ലാ ചലനങ്ങളെയും റിമോട്ട് കൺട്രോൾ ഉപയോഗിച്ചാലെന്നപോലെ നിയന്ത്രിക്കുകയും ചലനങ്ങളുടെ വിശദാംശങ്ങൾപോലും കൃത്യമായി രേഖപ്പെടുത്തുകയും ചെയ്യുന്ന' അന്ത്യോഖ്യൻ ഡയറിയെ ആസ്പദമാക്കി ചരിത്രം രചിച്ച യാക്കോബ് തൃതീയൻ പാത്രിയർക്കീസും അന്ത്യോഖ്യൻ റമ്പാൻ അപ്രേം പൗലോസും ഇക്കാര്യത്തിൽ മുൻനിരക്കാരാണ്. മാർ ഈവാനിയോസ് ഇക്കാര്യങ്ങൾ നൽകുന്ന സാക്ഷ്യം എന്താണ്.?

1. ഈ പുസ്തകം പകർത്തിയെഴുതിയത് ബസ്സേലിയോസ് അന്തരിച്ചിട്ട് നാല് വർഷം കഴിഞ്ഞാണ് (ഗ്രീക്കു വർഷം 2000 – എ.ഡി.1689ൽ)

2. 1689ൽ അദ്ദേഹം സ്വന്തം പേർ എഴുതിയത് ഈയാവാനീസ് എപ്പിസ്ക്കോപ്പാ എന്നാണ്.

1685ൽ മാർ ബസ്സേലിയോസ് ഇദ്ദേഹത്തെ മെത്രാപ്പോലീത്താ ആക്കി എന്ന കോതമംഗലം പാരമ്പര്യം സത്യമായിരുന്നുവെങ്കിൽ മാർ ഈവാനിയോസ് തന്റെ സ്ഥാനപ്പേർ മെത്രാപ്പോലീത്താ എന്ന് ചേർക്കുമായിരുന്നില്ലേ? മാർ ഈവാനിയോസ് ജീവപര്യന്തം എപ്പിസ്ക്കോപ്പാ ആയിരുന്നു. എപ്പിസ്ക്കോപ്പായും മെത്രാപ്പോലീത്തായും മേൽപ്പട്ടസ്ഥാനങ്ങൾ തന്നെ. സാധാരണക്കാർ രണ്ടു സ്ഥാനങ്ങളെയും പര്യായപദങ്ങൾ എന്നപോലെ ഉപയോഗിക്കാറുണ്ട്. എന്നാൽ എപ്പിസ്ക്കോപ്പാ ഒരു പ്രാദേശിക ഇടവകയുടെ അധ്യക്ഷനും മെത്രപ്പോലീത്താ ഒരു പ്രവിശ്യയുടെ അധ്യക്ഷനുമാണ്. എപ്പിസ്ക്കോപ്പാ കേവലം സുന്നഹദോസ് അംഗം മാത്രമായിരിക്കുമ്പോൾ മെത്രോപ്പോലീത്താ പ്രവശ്യയിലെ സുന്നഹദോസിന്റെ അധ്യക്ഷനും. ആ നിലയിൽ മേൽപ്പട്ടക്കാരനെ വാഴിക്കുവാനും വി. മൂറോൻ കൂദാശ ചെയ്യുവാനും കാനോനികമായി അധികാരപ്പെട്ട സ്ഥാനിയുമാണ്. എപ്പിസ്ക്കോപ്പായ്ക്ക് കശ്ശീശന്മാരെയും ശെമ്മാശന്മാരെയും അല്ലാതെ മേൽപ്പട്ടക്കാരെ വാഴിക്കുവാൻ സാധാരണനിലയിൽ കാനോനികമായി അനുവാദമില്ല ഇക്കാര്യത്തിൽ മെത്രാപ്പോലീത്തായുടെയും എപ്പിസ്ക്കോപ്പായുടേയും അധികാര പരിധികൾ അവരുടെ സ്താത്തിക്കോനിൽ പ്രത്യേകം രേഖപ്പെടുത്തിയിരിക്കും മാത്രവുമല്ല, എപ്പിസ്ക്കോപ്പായുടെയും മെത്രാപ്പോലീത്തായുടേയും മേൽ പട്ടം കൊട സമയത്ത് സുന്നഹദോസിന്റെ പ്രധാന കാർമ്മികൻ നടത്തുന്ന പരിശുദ്ധാത്മാവിളിയുടെ (ക്രൊയ്ത്തോ ദ്റുഹോ കാദീശോ) പ്രാർത്ഥന വ്യത്യസ്തമാണ്. സാധാ

രണക്കാർ ഈ വ്യത്യാസങ്ങൾ അറിയുന്നവർ അല്ലെങ്കിലും മാർ ഈവാനിയോസിനെപ്പോലുള്ള കാനോൻ വിദഗ്ദ്ധന്മാർ ഈ സൂക്ഷ്മ വ്യത്യാസങ്ങൾ അറിയാതെ ഇരിക്കുകയില്ല. അങ്ങനെയുള്ള അദ്ദഹം സ്വന്തം സ്ഥാനപ്പേർ മെത്രാപ്പോലീത്താ എന്ന് എഴുതാതിരിക്കേ, അദ്ദേഹം ഒരിക്കലും മെത്രാപ്പോലീത്താ സ്ഥാനം പ്രാപിച്ചിട്ടില്ല എന്ന് തന്നെയല്ലേ അർത്ഥമാക്കേണ്ടത്? ഇക്കാര്യത്തിൽ കോതമംഗലം ഐതിഹ്യങ്ങളും ആ ഐതിഹ്യങ്ങളെ പരിശോധനയും വിവേചനയും കൂടാതെ ചരിത്രത്തിന്റെ ഭാഗമാക്കിയവരും അറിഞ്ഞോ അറിയാതെയോ ചരിത്രത്തിന്റെ മുഖം വിരൂപവും വികൃതവും ആക്കുകയാണ് ചെയ്തിരിക്കുന്നത്. ഏന്ന് ദുഃഖത്തോടെയാണെങ്കിലും പറയേണ്ടതല്ലേ? ഭാവി ചരിത്രം മുൻകാലത്ത് പറ്റിയ ഈ അബദ്ധം തിരുത്തുമെന്ന് നാം പ്രത്യാശിക്കുക.

### 3. മാർ ഈവാനിയോസിന്റെ വ്യക്തി നാമം എന്താണ്

കാലക്രമത്തിൽ ഇവിടെ നൽകിയ ആദ്യത്തെ 20 ചരിത്രങ്ങളിൽ ആദ്യത്തെ ഏഴിലും മാർ ഈവാനിയോസിന്റെ വ്യക്തി നാമം രേഖപ്പെടുത്തിയിട്ടില്ല; ഈവാനിയോസ് എന്ന് മാത്രമേ രേഖപ്പെടുത്തിയിട്ടുള്ളൂ. 27-7-1948ൽ ഏലിയാസ് മാർ യൂലിയോസ് നെടുന്തള്ളിൽ അച്ചന് എഴുതിയ കത്തിലാണ് മാർ ഈവാനിയോസിന്റെ വ്യക്തി നാമം അറിഞ്ഞിടത്തോളം ആദ്യമായി പ്രത്യക്ഷപ്പെടുന്നത്. മാർ ഈവാനിയോസിന്റെ കാലം കഴിഞ്ഞ് രണ്ടര നൂറ്റാണ്ടിനു ശേഷം മാർ യൂലിയോസിന് ഈ വിവിരം എവിടെ നിന്ന് കിട്ടിയെന്ന് അദ്ദേഹം വ്യക്തമാക്കിയിട്ടില്ല. 1951നോടടുത്ത് യാക്കോബ് തൃതീയൻ പാത്രിയർക്കീസ് എഴുതിയ സഭാ ചരിത്രത്തിൽ ഹദിയല്ല എന്ന പേർ ഹിദായത്തുള്ള എന്ന് വ്യത്യാസപ്പെടുത്തിയിരിക്കുന്നു. പേരുമാറ്റത്തിന്റെ അടിസ്ഥാനമെന്തെന്ന് ആ ഗവേഷണ രചനയായി വാഴ്ത്തപ്പെട്ട പുസ്തകത്തിലും വ്യക്തമാക്കുവാൻ ശ്രമം നടന്നിട്ടില്ല.

എന്തായാലും താൻ പകർത്തി എഴുതിയ കുർബ്ബാന തക്സായുടെ കൊളോഫോണിൽ അദ്ദേഹം തന്റെ സ്ഥാനനാമം അല്ലാതെ വ്യക്തിനാമം എഴുതിയിട്ടില്ല എന്നത് ശ്രദ്ധേയമാണ്. ഇവിടെ പ്രസ്കതമായ മറ്റൊരു ചരിത്ര സംഭവം സമാനമായി തോന്നുന്നതിനാൽ കുറിച്ചു കൊള്ളട്ടെ. തൊഴിയൂർ സഭയുടെ സ്ഥാപകനായി അറിയപ്പെടുന്ന കൂറിലോസ് വൈദികവിദ്യാർത്ഥി ആയിരിക്കുമ്പോൾ കുരിയൻ എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. അദ്ദേഹത്തിന് കശ്ശീശാ പട്ടം നൽകിയപ്പോൾ കുരിയൻ എന്ന പേരിനെ യൗവനശൈലിയിൽ കൂറിലോസ് കശ്ശീശാ എന്നാണ് ഇവിടത്തെ പതിവുകൾ വേണ്ടത്ര പരിചയമില്ലാത്ത ശക്രള്ള കാതോലിക്കാ (1751) പ്രഖ്യാപിച്ചത് അദ്ദേഹം സ്വന്തം പേർ കൂറിലോസ് കശ്ശീശാ എന്ന് പലഭാഗത്തും എഴുതിയ കൊളോഫോൺ ഉള്ള കുർബ്ബാന തക്സാ ഈ ഗ്രന്ഥ

കാരൻ നിരീക്ഷിച്ചിട്ടുണ്ട്. സ്വന്തം കൈപ്പടയിൽ പൗരസ്ത്യ സുറിയാനിയിലെഴുതിയ ഈ കുർബ്ബാന തക്സായുടെ ഒറിജിനൽ കോട്ടയം സീറിയിൽ ഉണ്ട്; ഫോട്ടോ കോപ്പി ഈഗ്രന്ഥകരന്റെ കൈവശമുണ്ട്. പിന്നീട് അദ്ദേഹം മെത്രാൻ സ്ഥാനം അവകാശപ്പെട്ട കാലത്തും മാർ കൂറിലോസ് എന്നേ അറിയപ്പെട്ടിരുന്നുള്ളൂ. എന്നാൽ വ്യക്തി നാമം എഴുതാതിരിക്കുന്നത് പോരായ്മയാണെന്ന് കരുതി അദ്ദേഹത്തിന്റെ പിൻമുറക്കാരായ ഈ തലമുറയിലെ ചില ചരിത്രകാരന്മാർ അദ്ദേഹം അന്തരിച്ചിട്ട് ഏതാണ്ട് മൂന്ന് നൂറ്റാണ്ടുകൾക്ക് ശേഷം അദ്ദേഹത്തിന്റെ വ്യക്തി നാമം 'കണ്ടുപിടിച്ച്' അബ്രഹാം കൂറിലോസ് എന്ന് എഴുതിത്തുടങ്ങിയിട്ടുണ്ട്.

മാർ ഈവാനിയോസിന്റെ നാമം യോഹന്നാൻ എന്നായിരിക്കുമോ? ഈ യോഹന്നാൻ എന്ന പേര് മെത്രാൻ സ്ഥാനം നൽകിയപ്പോൾ ഈയാവാനിയോസ് എന്ന് പ്രഖ്യാപിച്ചതാകുമോ? സ്ഥാന നാമത്തോടൊപ്പം വ്യക്തി നാമം ചേർക്കുന്ന ശൈലിയാണ് പൗരസ്ത്യ പിതാക്കന്മാർ പിൻതുടർന്നതായി കണ്ടിട്ടുള്ളത്. വ്യക്തി നാമം കൂടാതെ സ്ഥാനനാമം കൊണ്ട് മാത്രം ഒരാളെ മറ്റുള്ളവരിൽ നിന്ന് വേർ തിരിച്ചറിയാൻ സാധിക്കാത്തതുകൊണ്ടാണ്. അനിവാര്യമായും വ്യക്തിനാമം ചേർക്കുന്നത്. മാർ ഈവാനിയോസിന്റെ കാര്യത്തിൽ മറ്റൊരു വ്യക്തി നാമം ഇല്ലാത്തതിനാൽ യോഹന്നാന്റെ യൗനായ രൂപമായ ഈയാവാനീസ് എന്ന് അറിയപ്പെടാൻ ഇടയായതാകുമോ.? ഏതായാലും ഹദിയല്ലായ്ക്കും ഹിദായത്തുള്ളയ്ക്കും സമകാല രേഖകൾ ഇനിയും കണ്ടെത്തേണ്ടിയിരിക്കുന്നു.

സുറിയാനി പാരമ്പര്യത്തിലുള്ള സഭാ സാഹിത്യത്തിന്റെ ചർച്ചയിലും മാർ ഈവാനിയോസിന്റെ കുർബ്ബാന ത്കസാ പ്രസക്തമാകുന്നുണ്ട്. കുർബ്ബാന തക്സാ പൂർണ്ണ രൂപത്തിൽ മാർ ഈവാനിയോസ് 1689ൽ പകർത്തി എഴുതിയിരിക്കുന്നു. ഇതിനെക്കാൾ പഴക്കം കൂടിയ കുർബ്ബാന തക്സാകളുടെ കൈയെഴുത്ത് പ്രതികൾ മലങ്കരസഭയിൽ ഉള്ളതായി ആരും രേഖപ്പെടുത്തിയിട്ടില്ല. (ഈ ഗ്രന്ഥകാരന്റെ പരിമിതമായ പരിചയവും പഠനവും ആണ് ഇക്കാര്യത്തിൽ അവലംബമാക്കിയിട്ടുള്ളത്.) പിന്നീട് മലങ്കരസഭയിൽ പ്രത്യക്ഷപ്പെട്ട കൈയെഴുത്ത് പ്രതികളുടെ മൂലകൃതി എന്ന സ്ഥാനം 1689ലെ പകർപ്പിന് അവകാശപ്പെട്ടതാണ്.കുറഞ്ഞ പക്ഷം 1846ൽ യൂയാക്കീം മാർ കൂറിലോസ് മലങ്കരയിൽ വന്ന് അന്ത്യോഖ്യൻ ക്രമങ്ങൾ പരിചയപ്പെടുത്തുന്നത്വരെയെങ്കിലും നമ്മുടെ പാരമ്പര്യത്തിൽ സാർവത്രികമായി ഉണ്ടായിരുന്നത് 1689ലെ മാർ ഈവാനിയോസിന്റെ പകർപ്പാണ്. യൂയാക്കിം മാർ ഈവാനിയോസ് പരിചയപ്പെടുത്തിയ അന്ത്യോഖ്യൻ തക്സായിൽ നിന്നും 1689ലെ തക്സാ പുലർത്തുന്ന വ്യത്യസ്തതകൾ ഇവിടെ വ്യക്തമാക്കിക്കൊള്ളട്ടെ.

സഭകളുടെ മാതാവായ യെരുശലേമിൽ വച്ചാണ് കുർബ്ബാന തക്സായുടെ ആദ്യമൂലരൂപം തയ്യാറാക്കപ്പെട്ടത് കർത്താവിന്റെ സഹോദരൻ യാക്കോബിന്റെ പേരിൽ നമ്മുടെ മൂല തക്സാ അറിയപ്പെടുന്നത് എങ്കിലും യാക്കോബിന്റെ കാലത്ത് അത് ഇന്നത്തെ രൂപത്തിൽ തയ്യാറാക്കപ്പെട്ടിരുന്നതായി നാം ആരും ശഠിക്കുന്നില്ലല്ലോ ആ മൂല രൂപം പല സഭകളും പല ഘട്ടത്തിൽ പരിഷ്ക്കരിച്ചാണ് പിൽക്കാല തക്സാകൾ രൂപം കൊണ്ടത് ആ അർത്ഥത്തിൽ നമ്മുടെ തക്സായുടെ മൂല രൂപം അന്ത്യോഖ്യൻ അനാഫുറായാണെന്ന് പറയുന്നത് ഭാഗികമായേ ശരിയാവുകയുള്ളൂ. അന്ത്യോഖ്യൻ ബന്ധത്തിന് മുമ്പ് യാക്കോബിന്റെ തക്സാ മാർ ബസ്സേലിയോസും മാർ ഈവാനിയോസും നമുക്ക് പരിചയപ്പെടുത്തി തന്നിട്ടുണ്ട്. അവയ്ക്കും അന്ത്യോഖ്യൻ രൂപത്തിനും ധാരാളം സാമ്യമുണ്ടായത് അവയുടെ യെരുശലേം പൈതൃകം മൂലമാണെന്ന് അംഗീകരിക്കേണ്ടതുണ്ട്. അന്ത്യോഖ്യൻ എന്ന് നാം ഇന്ന് വിശേഷിപ്പിക്കുന്ന ക്രമത്തിൽ നിന്ന് ഏതെല്ലാം കാര്യങ്ങളിലാണ് മാർ ഈവാനിയോസിന്റെ തക്സാ വ്യത്യസ്തമാകുന്നതെന്ന് നമുക്ക് പരിശോധിക്കാം. ഈവാനിയോസും ഈയാവാനിയോസും ഒരാൾ തന്നെയെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

A പട്ടക്കാരൻ മദ്ബഹായിലേക്ക് പ്രവേശിക്കുമ്പോൾ പടിഞ്ഞാറോട്ട് തിരിഞ്ഞ് ജീവനുള്ളതും പരിശുദ്ധവുമായ ബലി സഭയ്ക്ക് മുഴുവനും വേണ്ടി അർപ്പിക്കുവാൻ ഞാൻ യോഗ്യനായി തീരേണ്ടതിന് എനിക്ക് വേണ്ടി പ്രാർത്ഥിക്കേണമെ" എന്ന ശുബ്ക്കോനോ വാക്യം ഈ തക്സായിൽ കാണുന്നില്ല എന്ന വ്യത്യാസം പഠനീയമായിരിക്കുന്നു.

B അപ്പ വീഞ്ഞുകളിൽ ആദ്യം ക്രമീകരിച്ച് വയ്ക്കുന്നത് കാസാ ആണെന്ന പ്രത്യേകതയുമുണ്ട്.

C തുയോബോയിൽ കാസാ പീലാസകളെ ശോശപ്പാകൊണ്ട് മൂടിയ ശേഷം പ്രുമിയോനും സെദ്റായും ചൊല്ലി ധൂപാർപ്പണം നടത്തിയതിന്റെ ഉപസംഹാര വാക്യങ്ങൾ ഈ തക്സായിലും കാണുന്നു. എന്നാൽ ധൂപം ഒതുക്കി പിടിച്ച് ദർഗായിൽ കേറി നിന്ന് കിഴക്ക് ദൈവമാതാവിന്റെ നാമത്തിലും പടിഞ്ഞാറ് നിബിയന്മാരുടെയും ശ്ലീഹന്മാരുടെയും സഹദേന്മാരുടെയും വടക്ക് ഭാഗത്ത് നീതിമാന്മാരുടെയും മല്പാന്മാരുടേയും തെക്കുഭാഗത്ത് സഭയുടെയും സകല സഭാ മക്കളുടെയും നാമം ചൊല്ലി ധൂപാർപ്പണം ചെയ്ത്. മുദ്രണം ചെയ്യുന്നത് അതിന് ശേഷമാണ്.

D ധൂപക്കുറ്റി വാഴ്വിന് മുമ്പ് "ദൈവത്തിൽ നിന്ന് കടങ്ങളുടെ പരിഹാരവും......" ഇത്യാദി ആശംസ കഴിഞ്ഞ് ബലഹീനനും പാപിയുമായ ദാസനാകുന്ന ഞാൻ ഇപ്രകാരം കീർത്തിച്ചു ചൊല്ലുന്നു എന്ന വാക്യമില്ല തൽസ്ഥാനത്ത് ഒരു സമാധാന ആശംസയും ഒരു റൂശ്മായും

കാണുന്നു എന്നത് ഒരു പ്രത്യേകതയായി പഠിക്കേണ്ടതുണ്ട്. കാണുക; നിങ്ങളെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ, ദൈവ പുത്രന്റെ മോചനം നിങ്ങളുടെ ആത്മാക്കളുടെ മേലും നിങ്ങളുടെ പിതാക്കന്മാരുടെയും സഹോദരങ്ങളുടെയും പ്രഭുക്കന്മാരുടെയും ഗുരുക്കന്മാരുടെയും മരിച്ചവരുടെയും ആത്മാക്കളുടെമേലും വിശുദ്ധ സഭയുടെ മക്കളായ വിശ്വാസികളായ വാങ്ങിപ്പോയവരുടെ ആത്മാക്കളുടെയുംമേൽ രണ്ട് ലോകങ്ങളിലും വസിക്കുമാറാകട്ടെ."

പള്ളിയിൽ സന്നിഹിതരായ, മാമ്മൂദീസാ ഏറ്റിട്ടില്ലാത്ത വേദപഠിതാക്കളെ പിരിച്ചുവിടുവാൻ നടത്തുന്ന ഈ ആശീർവാദം സെറാപ്പിയോന്റെയും മറ്റും പുരാതന തക്സാകളിൽ കാണുന്നുണ്ട്.

(നാം ഇപ്പോൾ ഉപയോഗിക്കുന്ന തക്സായിൽ ഈ നിർദ്ദേശമില്ലെങ്കിലും ധൂപക്കുറ്റി വാഴ്ത്തും മുമ്പ് ചില പട്ടക്കാരും മേൽപ്പട്ടക്കാരും കാർമ്മിക വാക്യം ഉച്ചരിക്കാതെ ജനങ്ങളുടെ നേരെ തിരിഞ്ഞ് ഒരു തവണ റൂശ്മാ ചെയ്യുന്നത് ഈ പ്രാചീന പാരമ്പര്യവും മലങ്കരയിൽ നിലനിന്നിരുന്നതിന്റെ അവശിഷ്ടമാകാം. അന്ത്യോഖ്യൻ തക്സായിൽ ഈ നടപടികൾ കാണുന്നില്ല.

E ഇതു കഴിഞ്ഞ് ധൂപം വാഴ്ത്തുന്ന കാർമ്മിക വാക്യങ്ങൾ വ്യത്യസ്തത കൊണ്ട് പ്രത്യേകം ശ്രദ്ധേയവും പഠനീയവുമാണ്.

പരിശുദ്ധനായ പിതാവേ ശുദ്ധീകരിക്കേണമെ. പരിശുദ്ധനായ പുത്രാ ശുദ്ധീകരിക്കേണമെ. ജീവനും വിശുദ്ധിയും ഉള്ള റൂഹാ ശുദ്ധീകരിക്കേണമെ എന്നാണ് ധൂപക്കുറ്റിയുടെ മേലുളളവാക്യങ്ങൾ. ഈ നടപടിക്കു ശേഷം ശൂദ്ധീകൃതമായ ധൂപം ജനങ്ങളുടെ നേരെ വീശി വിശ്വാസ പഠിതാക്കളെ പുറത്താക്കി ദേവാലയത്തെ മുഴുവനും ശുദ്ധീകരിക്കുന്ന അനുഷ്ഠാനമാണ് പിന്നീട് നടക്കുന്നത് എന്നതിനാൽ ഈ വാക്യം സമുചിതവും അർത്ഥ സമ്പുഷ്ടവുമാണ്. 'കാദീശ്' എന്ന സുറിയാനി പദം പകർത്തിയവർക്ക് പറ്റിയ അബദ്ധമാണ് 'കാദേശ്' എന്ന പദത്തിനെ 'കാദീശ്' ആക്കിയത്.

F ഒന്നാം തുബ്ദേൻ ശുശ്രൂഷക്കാരൻ വായിക്കുമ്പോൾ കാർമ്മികൻ ചൊല്ലുന്ന രഹസ്യ പ്രാർത്ഥനയിൽ ഇഗ്നാത്തിയോസ്, ബസ്സേലിയോസ്, ഗ്രീഗോറിയോസ്, എന്നിങ്ങനെ മൂന്ന് പാത്രിയർക്കീസ്മാരെയും പ്രാദേശിക എപ്പിസ്ക്കോപ്പായെയും കാശീശന്മാരെയും ശെമ്മാശന്മാരെയും ഓർക്കുന്നതാണ് അന്ത്യോഖ്യൻ തക്സാ സ്വീകരിച്ചതിന്റെ ശേഷം നമ്മുടെ ക്രമീകരണം. എന്നാൽ മലങ്കര സഭയിൽ ഉപയോഗിക്കുവാനായി മാർ ഈവാനിയോസ് പകർത്തി എഴുതിയ ഈ തക്സായിൽ രണ്ട് പാത്രിയർക്കിസ്മാരേയും പ്രാദേശിക എപ്പിസ്ക്കോപ്പായേയും കശീശന്മാരെയും ശെമ്മാശ

ന്മാരെയും ആണ് ഓർക്കുവാൻ നിർദേശിച്ചിട്ടുള്ളത്. അതിൽ തന്നെ പാത്രിയർക്കീസ്മാരുടെ ആരുടെയും പേരുകൾ – സ്ഥാന നാമമോ വ്യക്തി നാമമോ സ്വീകരിച്ചിട്ടില്ല.

മാർ ബസ്സേലിയോസിന്റെയും മാർ ഈവാനിയോസിന്റെയും മലങ്കര സഭയുടെയും പരിചയത്തിലും ഭരണത്തിലും അന്ത്യോഖ്യാ പാത്രിയർക്കീസിന് എന്തെങ്കിലും സ്ഥാനമുണ്ടായിരുന്നെങ്കിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് ഉൾപ്പെടെ മൂന്ന് പാത്രിയർക്കാസ്മാരുടെ പേരുകൾ മാർ ഈവാനിയോസ് ചേർക്കുമായിരുന്നില്ലേ? ആരാണ് മലങ്കര സഭയിൽ ഓർക്കപ്പെടണമെന്ന് മാർ ഈവാനിയോസ് ഉദ്ദേശിച്ച പാത്രിയർക്കീസുമാർ? അവർ മലങ്കരയിൽ അന്നോളം പരിചയമുള്ള ബസ്സേലിയോസ് കാതോലിക്കായും ഊർശ്ലേമിന്റെ ഗ്രിഗോറിയോസ് പാത്രിയർക്കീസും ആണ് എന്നല്ലേ അനുമാനിക്കേണ്ടത്?. മലങ്കര സഭയിൽ യൂയാക്കീം കൂറിലോസ് വരുന്നതിനു മുമ്പ് ഉപയോഗിച്ചിരുന്ന ആണ്ടു തക്സാകളിലെ ലൂത്തിനിയാകളിലും രണ്ടു പാത്രിയർക്കീസുമാരെ മാത്രമേ ഓർക്കുവാൻ നിർദ്ദേശമുള്ളൂ. ദനഹാ, പെന്തിക്കോസ്തി തുടങ്ങിയ ക്രമങ്ങൾ പരിശോധിച്ചാൽ ഇത് ബോധ്യമാകും എന്തുകൊണ്ടാണ് അപ്പോഴും പാത്രിയർക്കിസന്മാരുടെ സ്ഥാനങ്ങളിൽ ബസ്സേലിയോസ്, ഗ്രിഗോറിയോസ് എന്നീ സ്ഥിര നാമങ്ങൾ ചേർക്കാത്തത് എന്ന സംശയം ശേഷിക്കുന്നു. അതത് കാലത്ത് സഭ സ്വീകരിക്കുന്ന പാത്രിയർക്കീസ്മാരുടെ പേരുകൾ യഥേഷ്ടം ഉപയോഗിക്കുവാനുള്ള സ്വാതന്ത്ര്യമാണ് അതിൽ കാണേണ്ടത്.

G ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ ബർ സ്ലീബിയുടെ വിശ്വാസപ്രമാണവും ( ഹോക്കാനോ ശാറീറോയീസ്...) മാർ യാക്കോബിന്റെ അപേക്ഷയും (ആബോദ്കുശ്ത്തോ...) അജ്ഞാത കർത്തൃകമായ മൂന്ന് വാക്യങ്ങളും (ആത്തുമശിഹോ....) ഈ തക്സായിലും കാണുന്നു . എന്നാൽ ഒരോന്നുകഴിയുമ്പോൾ ഫ്രോസോ (വേറൊന്ന്) എന്ന ശീർഷകം കിടപ്പുണ്ട്. ഈ മൂന്നിൽ ഏതെങ്കിലും ഒന്ന് നടത്തിയാൽ മതി. പഴയ എഴുത്തുക്രമങ്ങളിലെല്ലാം ഈ 'ഫ്രോസോ' ഈ ഗ്രന്ഥകാരൻ നിരീക്ഷിച്ചിട്ടുണ്ട്. എന്നാൽ ക്രമങ്ങൾ അച്ചടിക്കപ്പെട്ടപ്പോൾ 'ഫ്രോസോ' അറിഞ്ഞോ അറിയാതെയോ അപ്രത്യക്ഷമായി. അപ്പോൾ മൂന്നും ഉപയോഗിച്ചു തുടങ്ങി. ആദ്യത്തേതിൽ ഖണ്ഡനക്രിയകളും രണ്ടാമത്തേതിൽ സമർപ്പണവും മൂന്നാമത്തേതിൽ മിശ്രണവും എന്ന നിർദ്ദേശങ്ങൾ രൂപപ്പെട്ടു; തദനുസൃതമായ ക്രിയകളും.

H കുക്കിലിയോനുകൾ ( ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും) ചൊല്ലുന്ന സ്ഥാനത്ത് 'ബക്യംതെ' എന്ന് ആരംഭിക്കുന്ന ഗാനമാണ് നൽകിയിട്ടുള്ളത്. ഊർശ്ലേമിൽ രൂപമെടുത്ത മാർ യാക്കോബിന്റെ തക്സാ മാർ ഈവാനിയോസ് അംഗമായ സഭയുടെ ഉപയോഗത്തിൽ വരുത്തിയപ്പോൾ അന്ത്യോഖ്യയിലെ ശിൽപത്തിലില്ലാത്ത എട്ടോളം വ്യത്യാസങ്ങൾ കാണുന്നു. എന്നാണ്

ഈ അന്വേഷണം വ്യക്തമാക്കുന്നത്. മാർ ബസ്സേലിയോസിനെയും മാർ ഈവാനിയോസിനെയും അന്ത്യോഖ്യൻ പശ്ചാത്തലത്തിൽ അന്ധമായി വിശേഷിപ്പിക്കുന്നവർ ഈ വ്യത്യാസം ഗ്രഹിക്കേണ്ടതല്ലേ.?

**രേഖ** III മുളന്തുരുത്തിയിലെ ഒരു യാക്കോബ് കശ്ശീശായുടെ അഭ്യർത്ഥന പ്രകാരമാണ് താൻ തക്സാ പകർത്തിയെഴുതുന്നതെന്ന് മാർ ഈവാനിയോസ് കൊളേഫോണിലെ കുറിപ്പിൽ വ്യക്തമാക്കിയിട്ടുണ്ട്. ആരാണ് മുളന്തുരുത്തിയിലെ ഈ യാക്കോബ് കശ്ശീശാ? അദ്ദേഹത്തോട് മാർ ഈവാനിയോസിന് ഇത്ര വലിയ കടപ്പാട് ഉണ്ടായതെങ്ങനെ? ഈ വക ചോദ്യങ്ങൾക്കുത്തരം നൽകുന്ന രേഖയാണ് ഇനിയും വെളിപ്പെടുത്തുന്നത്.

മുളന്തുരുത്തി പള്ളി വികാരിയായിരുന്ന എം.എം ജെയ്ക്കബ് അച്ചന്റെ (പിന്നീട് യാക്കോബ് മാർ പോളിക്കാർപ്പോസ്) ഗ്രന്ഥശേഖരത്തിൽ നിന്ന് ഇതെഴുതുന്ന ആൾ കണ്ടെടുത്ത ചില രേഖകൾ ഈ വിഷയത്തെപ്പറ്റി അഭൂതപൂർവ്വമായ വിവരങ്ങൾ നൽകുന്നു. ഈ പിതാക്കന്മാരുടെ വരവിനെക്കുറിച്ചുള്ള വിവരങ്ങൾ പ്രതിപാദിക്കുന്ന ഒരു ഡയറിക്കുറിപ്പാണ് ഒരു പ്രധാന രേഖ. 1993ലെ മാതൃഭൂമി ദിനപത്രത്തിന്റെ (തൃശ്ശൂർ) ഒന്നാം പേജിൽ ആഗസ്റ്റ് 4 (ബുധൻ) പരാമർശരേഖയുടെ പൂർണ്ണഫോട്ടോ സഹിതം "സഭാ ചരിത്രത്തിലേക്ക് വെളിച്ചം വീശുന്ന രേഖ കണ്ടെത്തി" എന്ന ശീർഷകത്തിൽ രണ്ടുകോളം വാർത്ത പ്രസിദ്ധീകരിച്ചത് താഴെ ചേർക്കുന്നു.

## സഭാ ചരിത്രത്തിലേക്ക് വെളിച്ചം വീശുന്ന രേഖ കണ്ടെത്തി

**സ്റ്റാഫ് റിപ്പോർട്ടർ**

**തൃശ്ശൂർ**

മലങ്കര സുറിയാനി സഭയിലെ ഓർത്തഡോക്സ് യാക്കോബായ വിഭാഗങ്ങൾ ഒരുപോലെ വിശുദ്ധനായി അംഗീകരിച്ച് വണങ്ങുന്ന 'കോതമംഗലംബാവാ' യൽദോ ബസ്സേലിയോസ് മപ്രിയാനയുടെ കേരള സന്ദർശനത്തിന്റെ യഥാർത്ഥ ചരിത്ര പശ്ചാത്തലത്തിലേക്ക് വെളിച്ചം വീശുന്ന അമൂല്യമായ ചരിത്രരേഖ കണ്ടെത്തി. നിലവിലുള്ള ഐതിഹ്യാധിഷ്ഠിതമായ വിശ്വാസങ്ങളുടെ സാധുത ചോദ്യം ചെയ്യുന്നതാണ് ഈ രേഖ.

കേരളത്തിൽ നിന്ന് 17-ാം നൂറ്റാണ്ടിൽ സിറിയായിലെത്തിയ സഭാനിവേദക സംഘത്തിന്റെ അഭ്യർത്ഥനയനുസരിച്ച് (സംഘത്തോടൊപ്പം?) അന്നത്തെ (അന്ത്യോഖ്യാ) പാത്രിയർക്കീസ് യൽദോ ബസ്സേലിയോസ് ബാവായെയും മാർ ഈവാനിയോസിനെയും കേരളത്തിലേക്കയച്ചു എന്നാണ് സഭാ ചരിത്രങ്ങളിൽ രേഖപ്പെടുത്തിയിട്ടുള്ളത്. നൂറ്റാണ്ടുകളായി മലങ്കര സുറിയാനി സഭ ഔദ്യോഗികമായി അംഗീകരിച്ചിട്ടുള്ള ഈ വിശ്വാസത്തിന്റെ സാധുതയാണ് സഭാ ചരിത്രഗവേഷകൻ ആയ ഫാ. ജോസഫ് ചീരൻ കണ്ടെത്തിയ രേഖ ചോദ്യം ചെയ്യുന്നത്.

സുറിയാനി ഭാഷയിൽ എഴുതപ്പെട്ട ഒരു പ്രാർത്ഥന പുസ്തകത്തിന്റെ മുഖക്കുറിപ്പായി മലങ്കര വികാരിയായിരുന്ന കളപ്പുരക്കൽ ചാക്കോ കത്തനാർ കുറിച്ചിട്ടതാണ് സഭാ ചരിത്രത്തിൽ അമൂല്യമായേക്കാവുന്ന ഈ രേഖ.

യൽദോ ബസ്സേലിയോസ് മപ്രിയാനയും മാർ ഈവാനിയോസും അർമ്മീനിയൻ വ്യാപാരികളോടൊപ്പമാണ്. കേരളത്തിലെത്തിയതെന്ന് ഈ രേഖ വ്യക്തമാക്കുന്നു. ഒരു വ്യപാരക്കരാറിന്റെ അടിസ്ഥാനത്തിൽ, യാത്ര ചെലവ് നൽകാൻപോലും കഴിയാത്ത അവസ്ഥയിലാണ് ഇരുവരും കേരളത്തിലെത്തിയതെന്നും  ഈ രേഖ സാക്ഷ്യപ്പെടുത്തുന്നു. അർമ്മീനിയൻ വ്യാപാരികളോടൊപ്പം ഇരുവരും ആദ്യം കോതമംഗലത്തും പിന്നീട് മുളന്തുരുത്തിയിലും ആണ് വന്നുചേർന്നത്.

യൽദോ മപ്രിയാനയും മാർ ഈവാനിയോസും അളവറ്റ ധനവുമായാണ് കേരളത്തിൽ വന്നതെന്നും ആ ധനം ഉപയോഗിച്ചാണ് കേരളത്തിലെ പല പ്രമുഖ പള്ളികളും പണിതെന്നും സഭാ ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ ധാരണ പുതിയ രേഖ പൊളിച്ചെഴുതുന്നു.

മുളന്തുരുത്തി പള്ളിയുടെ വികാരിയായിരുന്ന കൊച്ചി ഭദ്രാസന സഹായ മെത്രാപ്പോലീത്താ യാക്കോബ് മാർ പോളിക്കർപ്പോസിന്റെ ഗ്രന്ഥശേഖരത്തിൻ നിന്നാണ് ആലുവാ യു.സി കോളേജ് അദ്ധ്യാപകനും, പഴഞ്ഞി സ്വദേശിയും, പെരുന്തുരുത്തി - കോട്ടോൽ ഓർത്തഡോക്സ് പള്ളികളുടെ വികാരിയുമായ ഫാ.ജോസഫ് ചീരൻ പരാമർശ രേഖ കണ്ടെത്തിയത്. രേഖയുടെ ചുരുക്കം ഇപ്രകാരമാണ്;

കൊല്ലം എണ്ണൂറ്റി അറുപതാമത് മപ്രിയാനയും മാർ ഈവാനിയോസും വന്നപ്പോൾ അവരെ കൊണ്ടുവന്ന അറിവാസും,കുത്തന്തീനും എന്ന രണ്ട് അർമ്മീനിയക്കാർ ചെലവിട്ട് കൊണ്ടു വന്ന പണ്ടം 26-ാം തിയ്യതി കൊടുക്കായ്ക കൊണ്ട്, ദേശക്കാർ കുറിച്ച് കുറിച്ച് (അവധികുറിപ്പ്) പോകുന്നതല്ലാതെ പണം കിട്ടുകയില്ലെന്ന് ആ കച്ചോടക്കാർ കണ്ടപ്പോൾ മുളന്തുരുത്തി പള്ളിയുടെ പൂമത്തിന്റെ (പൂമുഖത്തിന്റെ) എറയ്ക്ക്(ഇറയഭാഗത്ത്) വെട്ടി ഒരു നാൽ വിരൽ മരം കണ്ടിച്ചപ്പോൾ (കൂടെപേരാമെന്ന് പറഞ്ഞ് മാർ ഈവാനിയോസ് കൂടെ ഇറങ്ങിപ്പോയി. അപ്രകാരം കളപ്പുരക്കൽ ചാക്കോ കത്തനാർ കേട്ടപ്പോൾ ഓടിച്ചെന്ന് കച്ചോടക്കാർക്ക് കയ്യേറ്റ്  (ഉത്തരവാദിത്വം ഏറ്റെടുത്ത്) തിരിച്ച് കൊണ്ടു വന്ന് പള്ളിയിലിരുത്തി. പീടികതോറും നടന്ന് ഉള്ള പണ്ടപ്പാടുകളും (ആഭരണങ്ങളും) പണ്ടവും പെണ്ണുങ്ങളുടെ കാതിലയും തളയും കൂടെ വാങ്ങിച്ച് പണയം വച്ച് കച്ചവടക്കാരുടെ കടവും വീട്ടി; മലങ്കര വികാരി എന്ന് കല്പിച്ച് സാധനവും (കല്പന) കൊടുത്ത് പള്ളികളിൽ ഒക്കെയും നടന്ന് കണക്ക്കേട്ട് പണം ഉണ്ടാക്കി കൊടുത്ത് പണയപ്പാടുകൾ അവരവരുടേത് എടുപ്പിച്ച് കൊടുത്ത കളപ്പുരക്കൽ ചാക്കോ കത്തനാർക്ക് തമ്പുരാൻ മനഗുണം ചെയ്യും”

കോതമംഗലത്ത് കബറടക്കിയിട്ടുള്ള യൽദോ ബസ്സേലിയോസ് മപ്രിയാനയും മുളന്തുരുത്തി പള്ളിയിൽ അന്ത്യ വിശ്രമം കൊള്ളുന്ന മാർ ഈവാനിയോസുമാണ് രേഖകളിൽ പരാമർശിക്കപ്പെടുന്നവർ

കേരള സഭ അക്കാലത്ത് സിറിയൻ പാത്രിയർക്കീസിന്റെ കീഴിലാകയാൽ കീഴ് വഴക്കമനുസരിച്ച് കേരള സഭയിലേക്ക് സിറിയായിൽ നിന്ന് മെത്രാന്മാരെ അയക്കുന്നതിന്റെ ഭാഗമായിട്ടാണ് ഇവരെ കേരളത്തിലേക്കയച്ചതെന്നാണ് സഭാ ചരിത്രത്തിൽ പറയുന്നത്, പക്ഷേ പരാമർശ രേഖ ഈ നിഗമനത്തിന്റെ സാധുത ചോദ്യം ചെയ്യുന്നു.

മാർ ഈവാനിയോസ് പേർഷ്യൻ സാമ്രാജ്യത്തിൽപ്പെട്ട (ഇന്നത്തെ ഇറാഖ്) നിനുവാ സ്വദേശിയാണെന്ന് 1686ൽ അദ്ദേഹം കടമറ്റം പള്ളിയിൽ വച്ച് എഴുതിയ ഒരു രേഖയിൽ കാണാം; മപ്രിയാനാ പേർഷ്യൻ സഭയുടെ ഔദ്യോഗിക തലവനുമാണ്. ഈ സാഹചര്യത്തിൽ 1685ൽ കേരളത്തിലെത്തിയ രണ്ടുപേർക്കും സിറിയായിലെ സഭയുടെ അധികൃതരുമായി ബന്ധമുണ്ടായിരുന്നിരിക്കാൻ ഇടയില്ലെന്നാണ് ഫാ. ചീരൻ കരുതുന്നത്.

ഇട്ടൂപ്പ് റൈറ്റർ, ഇ.എം ഫിലിപ്പ്, കണിയാമ്പറമ്പിൽ അച്ചൻ എന്നിവർ രചിച്ച കോതമംഗലം ബാവായുടെ ജീവ ചരിത്ര ഗ്രന്ഥങ്ങളിലും സിറിയൻ പാത്രിയർക്കീസിന്റെ  പ്രതിനിധികളാണ് ഇരുവരും എന്ന് വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്.

1751ൽ കേരളത്തിലെത്തിയ വിദേശ സഭാധ്യക്ഷന്മാരായ മൂന്ന്പേർ അർമ്മീനിയൻ സഭാധ്യക്ഷന്മാർ ആയിരുന്നുവെന്ന് അവരുടെ സമകാലിനൻ ആയിരുന്ന കരിയാറ്റിൽ യൗസേഫ് മല്പാൻ 'വേദതർക്കം' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ള കാര്യവും ഫാ. ചീരൻ ചൂണ്ടിക്കാട്ടുന്നു.'

ഇത്രയുമാണ് ഇക്കാര്യത്തിൽ ആദ്യം വന്ന പത്രവാർത്ത. ഈ വാർത്തയോട് പ്രതികരിച്ചുകൊണ്ട് കണിയാമ്പറമ്പിലച്ചൻ വിശദമായി തയ്യാറാക്കിയ പ്രതികരണവും അതിന് ഈ ഗ്രന്ഥകാരൻ നൽകിയ മറുപടിയും മാതൃഭൂമി ദിനപ്പത്രത്തിൽ (1993 സെപ്തംബർ 8) ആറ് കോളം തലക്കെട്ടിൽ പ്രസിദ്ധീകരിച്ചു. അതിന്റെ പൂർണ്ണ രൂപം താഴെ ചേർക്കുന്നു.

തൃശ്ശൂർ: കോതമംഗലത്ത് കബറടങ്ങിയ പ. യൽദോ മാർ ബസ്സേലിയോസ് ബാവായും മുളന്തുരുത്തിയിൽ അന്ത്യവിശ്രമം കൊള്ളുന്ന മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പായും അർമ്മീനിയക്കാരാണെന്ന ഫാ. ജോസഫ് ചീരന്റെ കണ്ടെത്തൽ അബദ്ധമാണെന്ന് പ്രമുഖ വേദപണ്ഡിതനും ഗവേഷകനും മലങ്കര മല്പാനുമായ ഡോ, കുരിയൻ കണിയാമ്പറമ്പിൽ കോർ എപ്പിസ്ക്കോപ്പാ  അഭിപ്രായപ്പെട്ടു. അവർ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പ്രതിനിധികൾ ആയിരുന്നുവെന്നതിന് അനിഷേധ്യമായ ചരിത്രരേഖകൾ തെളിവായുണ്ടെന്ന് അദ്ദേഹം പറഞ്ഞു.

മലങ്കരയുടെ പരിശുദ്ധൻ ആയ പരുമല കൊച്ചു തിരുമേനി മുൻകൈ എടുത്ത് മുളന്തുരുത്തിയിലെ സുന്നഹദോസിൽ എഴുതി വച്ച പടിയോലയിൽ രേഖപ്പെടുത്തിയ കാര്യങ്ങൾ അദ്ദേഹം ഉദ്ധരിച്ചു. 1686ൽ ബസ്സേലിയോസ് ബാവായും ഈവാനിയോസ് എപ്പിസ്ക്കോപ്പായും മുപ്പത് സംവത്സരം ജീവനോടിരുന്ന് ഞങ്ങൾ മുമ്പ് നടന്ന് വന്നിരുന്ന പറങ്കി മര്യാദകളെ നീക്കി യാക്കോബായ സുറിയാനി മര്യാദപ്രകാരം നടത്തിക്കുകയും ചെയ്തു. (അർമ്മീനിയൻ മര്യാദയല്ല എന്ന കാര്യം പ്രത്യേകം ശ്രദ്ധേയമാണെന്ന് എപ്പിസ്ക്കോപ്പാ ചൂണ്ടിക്കാട്ടി.

ഫാ. ചീരൻ ചൂണ്ടിക്കാട്ടിയിട്ടുള്ള 1686ൽ മാർ ഈവാനിയോസ് എഴുതിയ കടമറ്റം രേഖ സുറിയാനി ഭാഷയിലാണ്. അർമ്മീനിയക്കാരൻ ആയിരുന്നുവെങ്കിൽ രേഖ അദ്ദേഹം സുറിയാനി ഭാഷയിലാവില്ലല്ലോ എഴുതുക എന്നും 85-ാം വയസ്സിൽ മൂലഭാഷയായ പ്ശീത്തോ സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് ബൈബിൾ പരിഭാഷ നിർവഹിച്ച ഡോ. കുരിയൻ കണിയാമ്പറമ്പിൽ ചൂണ്ടിക്കാട്ടുന്നു.

മാർ ഈവാനിയോസിന്റെ സ്വന്തം കൈപ്പടയിൽ സുറിയാനി ഭാഷയിലെഴുതിയിട്ടുള്ള പട്ടംകൊട പുസ്തകവും മൂറോൻ കൂദാശ പുസ്തകവും എപ്പിസ്ക്കോപ്പാ തെളിവായി കാട്ടുന്നു. പട്ടംകൊട പുസ്തകത്തിന്റെ അവസാന ഭാഗത്ത് അന്ത്യോഖ്യയുടെ അബ്ദുൾ മശിഹാ പ്രഥമൻ പാത്രിയർക്കീസിനാൽ അവർ അയക്കപ്പെട്ടതായി രേഖപ്പെടുത്തിയിട്ടുണ്ട്. ബസ്സേലിയോസ് ബാവായുടെ മാതാപിതാക്കളുടെയും പേരുകൾ അതിലുണ്ട്. 1684ൽ പകർത്തി എഴുതിയ മൂറോൻ കൂദാശ പുസ്തകത്തിൽ പാത്രിയർക്കീസ് എഴുതിയ കാര്യങ്ങളും വ്യക്തമാക്കി എഴുതിയിട്ടുണ്ട്. മാർ പൗലോസ് അപ്രേം അത്താനാസ്യോസ് എഴുതിയ മലങ്കര സഭ സന്ദർശിച്ച ശീമക്കാരായ പിതാക്കന്മാർ എന്ന പുസ്തകത്തിൽ ഇക്കാര്യം വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. പറങ്കികളുടെ പുളിപ്പില്ലാത്ത അപ്പം മാറ്റി പുളിപ്പുള്ള അപ്പം വിശുദ്ധകുർബ്ബാനക്ക് ഉപയോഗിക്കണമെന്ന് കല്പനയിലുണ്ട്. അർമ്മീനിയക്കാർ ആവട്ടെ പുളിപ്പില്ലാത്ത അപ്പം ഉപയോഗിക്കുന്നവർ ആണ്. ബസ്സേലിയോസ് ബാവാ കബറടങ്ങിയ കോതമംഗലം പള്ളിയും, മാർ ഈവാനിയോസ് കബറടങ്ങിയ മുളന്തുരുത്തി പള്ളിയും സിംഹാസനത്തിലെ പാത്രിയർക്കീസുമാരായ പ. പത്രോസ്, പ. അബ്ദുള്ള, പ. ഏലിയാസ്, പ. യാക്കോബ് മൂന്നാമൻ, പ.സക്കാ എന്നിവർ സന്ദർശിച്ചിട്ടുണ്ട്. അവർ ആരും ഈ സഭാ പിതാക്കന്മാർ അർമ്മേനിയക്കാരാണെന്ന് പറഞ്ഞിട്ടില്ലെന്നും ഡോ. കുരിയൻ കോർ എപ്പിസ്ക്കോപ്പാ ചൂണ്ടക്കാട്ടി.

കർദിനാൾ തിസറാങ്ങിന്റെ ' ഈസ്റ്റേൺ ക്രിസ്ത്യാനിറ്റി ഇൻ ഇന്ത്യ' എന്ന പുസ്തകത്തിൽ 191-ാം പേജിൽ ബസ്സേലിയോസും ഈവാനിയോസും സിറിയൻബിഷപ്പുമാർ ആയിരുന്നുവെന്നും അവരെ പാത്രി

യർക്കീസ് അയച്ചതായിരുന്നുവെന്നും ' സീറോ മലങ്കര സഭ' എന്ന പുസ്തകത്തിന്റെ 53-ാം പേജിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ഈ സാഹചര്യത്തിൽ ബസ്സേലിയോസ് ബാവായും ഈവാനിയോസും അർമ്മീനിയക്കാർ ആണെന്ന ഫാ. ചീരന്റെ വാദത്തിന് അടിസ്ഥാനമില്ലെന്നും അദ്ദേഹം പറഞ്ഞു. പ്രാർത്ഥനാ ഗ്രന്ഥത്തിന്റെ മുഖക്കുറിപ്പായി പറയുന്ന രേഖയുടെ വിശ്വാസ്യതയും എപ്പിസ്ക്കോപ്പാ ചോദ്യം ചെയ്യുന്നു. മുഖക്കുറിപ്പിലെഴുതിയ കളപ്പുരക്കൽ ചാക്കോ കത്തനാർ ആരെന്നോ, ജീവിതകാലമേതെന്നോ അദ്ദേഹത്തിന്റെ സ്വദേശമേതെന്നോ പോലും പറയുന്നില്ല. കൈപ്പട അദ്ദേഹത്തിന്റെ തന്നെയാണെന്നതിന് തെളിവില്ല. രേഖയുടെ കൈവശക്കാരൻ ആയിരുന്ന യാക്കൂബ് മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ എന്തുകൊണ്ട് ഈ രേഖ പ്രസിദ്ധീകരിച്ചില്ല എന്ന ചോദ്യവും പ്രസക്തമാണ്. ഏത് ഭാഷയിലുള്ള പുസ്കതത്തിലാണ് രേഖ കാണപ്പെട്ടത് എന്ന് ഫാ. ജോസഫ് ചീരൻ വ്യക്തമാക്കണം എന്ന് എപ്പിസ്ക്കോപ്പാ ആവശ്യപ്പെട്ടു. കത്തനാർ എന്ന പ്രയോഗം താരതമ്യേന വളരെ പുതിയതാണ്. ഇട്ടൂപ്പ് റൈട്ടറുടെ കാലത്ത്പോലും കത്തനാർ പ്രയോഗമില്ല; മറിച്ച കത്തങ്ങൾ മാത്രമേ ഉള്ളൂ. ആ സാഹചര്യത്തിൽ ഫാ. ചീരൻ കണ്ടെത്തിയതായി പറയുന്ന രേഖ ഇട്ടൂപ്പ് റൈട്ടർക്ക് ശേഷമുള്ള കാലത്തേതാകാനാണ് സാധ്യത. ഇതുവരെ ആരും കേൾക്കാത്ത രേഖാകാരനും ഏത് പുസ്തകത്തിൽ നിന്ന് എന്ന് അറിയാത്ത രേഖയും ചൂണ്ടിക്കാട്ടി ചരിത്രത്തെയും സഭാ വിശാസത്തെയും ചോദ്യം ചെയ്യുന്നത് ശരിയല്ലെന്നും യാക്കോബായ സഭയുടെ വിശ്വാസ സത്യങ്ങൾ ഐതിഹ്യാധിഷ്ഠിതമല്ലെന്നും വൈദികട്രസ്റ്റി കൂടെയായ കണിയാമ്പറമ്പിൽ കോറെപ്പിസ്ക്കോപ്പാ വിശദീകരിച്ചു.

പരാമർശരേഖയുടെ വെളിപ്പെടുത്തലിനെതിരെ കണിയാമ്പറമ്പിൽ കുരിയൻ കോർ എപ്പിസ്ക്കോപ്പാ നടത്തിയ വിമർശനത്തോട് ഈ ഗ്രന്ഥകാരൻ നടത്തിയ പ്രതികരണവും അന്നത്തെ മാതൃഭൂമി പത്രം പ്രസിദ്ധീകരിച്ചു. ആ പ്രതികരണം താഴെ ചേർക്കുന്നു

## ഫാ. ചീരന്റെ ചീരന്റെ വിശദീകരണം

കണിയാമ്പറമ്പിൽ കുരിയൻ കോർ എപ്പിസ്ക്കോപ്പായുടെ ചരിത്രഗവേഷണ പാടവത്തെ മാനിക്കുന്നുവെങ്കിലും പുതുതായി കണ്ടെത്തിയ രേഖയെ വിലയിരുത്തുന്നതിൽ അദ്ദേഹത്തിന് ഗുരുതരമായ പാളിച്ചകൾ സംഭവിച്ചതായി ഫ. ജോസഫ് ചീരൻ അഭിപ്രായപ്പെട്ടു.

1685ൽ വന്ന ബസ്സേലിയോസ് ബാവായും മാർ ഈവാനിയോസും അർമ്മീനിയക്കാർ അല്ലായിരുന്നു എന്ന് സ്ഥാപിക്കാനാണ് കോർ എപ്പിസ്ക്കോപ്പാ മുഖ്യമായും ശ്രമിച്ചിരുന്നത്. യഥാർത്ഥത്തിൽ അവർ ഇരുവരും അർമ്മീനിയൻ വ്യാപാരികളോടൊപ്പം വന്നുവെന്നേ താൻ അനുമാനിച്ചിട്ടുള്ളൂ. അവരുടെ വരവിന് സിറിയൻ സഭ മുൻകൈ എടുത്തു എന്ന ധാരണ ശരിയല്ലെന്നും അർമ്മീനിയൻ വ്യാപാരികളുമായി മലങ്കര സഭ ഒരു വ്യപാരക്കരാർ ഉണ്ടാക്കിയതിന്റെ ഫലമായിട്ടാണ് ഇരുവരും കേരളത്തിലെത്തിയതെന്നും ചൂണ്ടിക്കാട്ടാൻ മാത്രമാണ് ശ്രമിച്ചിട്ടുള്ളത്. സഭാ ചരിത്രകാരന്മാർ പലരും മാർ ഈവാനിയോസ് അളവറ്റ ധനവുമായാണ് വന്നെതെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ യാത്രച്ചിലവ് പോലും നൽകാൻ കഴിയാത്ത വിധം നിസ്വൻ ആയാണ് അദ്ദേഹം എത്തിയതെന്ന നിലക്ക് ആ ധാരണ തിരുത്തേണ്ടതാണെന്നും സൂചിപ്പിച്ചുവെന്ന് മാത്രം. പക്ഷെ ഇതിനെ (ഖണ്ഡിക്കുന്നതിന്) പകരം ബസ്സേലിയോസ് ബാവായും മാർ ഈവാനിയോസും അർമ്മീനിയക്കാരാണെന്ന് താൻ സ്ഥാപിച്ചു എന്ന അർത്ഥത്തിൽ (ഭാവത്തിൽ) കോർ എപ്പിസ്ക്കോപ്പാ ഉന്നയിക്കുന്ന വാദമുഖങ്ങൾ യഥാർത്ഥത്തിൽ നിഴൽ യുദ്ധം മാത്രമാണ്.

അർമ്മീനിയക്കാർ സുറിയാനി ഭാഷയിലെഴുതുമോ എന്ന ചോദ്യം തികച്ചും ബാലിശമാണെന്ന് ഫാ. ചീരൻ പറയുന്നു. എത്രയോ മലയാളികളും മറ്റു ഭാഷക്കാരും ഇംഗ്ലീഷിൽ എഴുതുന്നു. ഇംഗ്ലീഷിൽ സാഹിത്യരചന നടത്തിയിരുന്ന നെഹ്രുവും കമലാദാസുമൊക്കെ ഇംഗ്ലീഷുകാർ ആയിരുന്നില്ലല്ലോ. അതുപോലെ തന്നെ സുറിയാനിയിലെഴുതിയെന്ന ഒറ്റക്കാരണം കൊണ്ട് മാത്രം മാർ ഈവാനിയോസ് സിറിയാക്കാരൻ ആണെന്ന് ഉറപ്പിക്കാനും കഴിയില്ല. മാർത്തോമ്മാ ഒന്നാമനും, നാലാമനും, അഞ്ചാമനും സുറിയാനി ഭാഷയിൽ എത്രയോ കത്തുകൾ എഴുതിയിട്ടുണ്ട്. പക്ഷേ, അവർ സിറിയാക്കാർ ആയിരുന്നില്ലല്ലോ. ഈവാനിയോസ് നിനുവാ സ്വദേശിയാണെന്ന് അദ്ദേഹം എഴുതിയിട്ടുണ്ട്. അദ്ദേഹത്തിന്റെ പേർ ഹിദായത്തുള്ള എന്ന് സഭാ ചരിത്രത്തിൽ കാണുന്നതും ശരിയല്ല. 1686ലെ ലേഖനത്തിൽ അദ്ദേഹം സ്വന്തം പേർ എഴുതിയിട്ടുള്ളത് യൂഹന്നാൻ മാർ ഈവാനിയോസ് എന്നാണ്. നിനുവാ നഗരം പേർഷ്യൻ സാമ്രാജ്യത്തിലായിരുന്നതിനാൽ അദ്ദേഹം പേർഷ്യൻ സഭയുടെ മെത്രാൻ ആയിരുന്നുവെന്നേ താൻ സൂചിപ്പിച്ചിട്ടുള്ളൂ എന്ന് ഫാ. ചീരൻ പറയുന്നു. ആരാധനാ മാധ്യമമായി മലങ്കര സഭയെപ്പോലെ പേർഷ്യൻ സഭയും സുറിയാനി ഉപയോഗിച്ചു വന്നു ഇരുസഭയിലും പരിചിതം എന്ന നിലയിൽ സ്വാഭാവികമായും അദ്ദേഹത്തിന്റെ ലേഖനം സുറിയാനിയിലായി. ഈ സഭാ പിതാക്കന്മാർ സിറിയാക്കാർ ആയിരുന്നുവെന്ന് സ്ഥാപിക്കാൻ കോർ എപ്പസ്ക്കോപ്പാ പ്രധാനമായി സ്വീകരിച്ചിട്ടുള്ള രേഖകൾക്ക് ചരിത്ര പരമായി യാതൊരു മൂല്യവുമില്ല. രേഖകളുടെ വിശ്വാസ്യതക്ക് ചില യോഗ്യതകൾ ആവശ്യമാണ്. അവ വിവാദ

ങ്ങൾക്ക് മുമ്പ് രചിക്കപ്പെട്ടതാകണം, അവിഭക്ത സഭാ സമൂഹം അംഗീകരിച്ചിട്ടുള്ളതാകണം, വിവാദകക്ഷികളിൽ ഉൾപ്പെട്ടവർ രചിച്ചതാകരാകരുത് എന്നിവയാണവ. പക്ഷേ ഇവിടെ സൂചിപ്പിക്കപ്പെട്ട രേഖകൾക്ക് ഈ യോഗ്യതകൾ ഒന്നുമില്ല. 20-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ കക്ഷിത്തർക്കം മൂർദ്ധന്യവസ്ഥയിൽ നിൽക്കുമ്പോൾ പാത്രിയർക്കീസ് (പക്ഷം) ആവശ്യപ്പെട്ടതിൻ പ്രകാരം ( പാത്രിയർക്കാ കേന്ദ്രമായ മഞ്ഞനിക്കരയിൽ നിയമിക്കപ്പെട്ട സിറിയാക്കാരൻ ആയ അപ്രേം പൗലൂസ് റമ്പാൻ) എഴുതിയ ശീമക്കാരായ പിതാക്കന്മാർ എന്ന ഗ്രന്ഥം യഥാർത്ഥത്തിൽ ആ കക്ഷിയുടെ പ്രചരണായുധം മാത്രമല്ലേ?.

അതുപോലെ നവീകരണക്കാർ പാത്രിയർക്കീസിന്റെ കേരളത്തിലെ അധീശത്വം നിഷേധിച്ചപ്പോൾ അതിനെതിരെ സിറിയാക്കാരനായ യൂയാക്കീം മാർ കൂറിലോസിന്റെ നേതൃത്വത്തിൽ കേസിന്റെ ബലത്തിലേക്കായി കൃത്രിമ രേഖകൾ ചമച്ചു. ഇക്കാര്യം ജഡ്ജി ചൂണ്ടിക്കാട്ടിയിട്ടുമുണ്ട്. അതിലൊരു രേഖയാണ് എപ്പിസ്ക്കോപ്പാ ചൂണ്ടിക്കാട്ടിയ 1751ലെ പാത്രിയർക്കീസിന്റെ കത്ത് എന്നും ഫാ. ചീരൻ ചൂണ്ടിക്കാട്ടുന്നു. യഥാർത്ഥ കത്തായിരുന്നു അതെങ്കിൽ ശാക്രുള്ള ബാവായുടെ കാലശേഷം അത് മാർ ഗ്രീഗോറിയോസിനും പിന്നീട് തൊഴിയൂർ സഭാ സ്ഥാപകൻ ആയ കാട്ടുമങ്ങാട്ട് കൂറിലോസിനും ലഭിക്കുമായിരുന്നു. തൊഴിയൂർ ആർക്കെവ്സിൽ അവിഭക്ത കാലത്തെ പലരേഖകളും സസൂക്ഷമമായി പഠനം നടത്തിയ ശേഷമാണ് ഇത് പറയുന്നതെന്നും ഫാ. ചീരൻ പറയുന്നു.

കോതമംഗലം പള്ളി സന്ദർശിച്ചു എന്ന് പറയുന്ന പാത്രിയർക്കീസുമാരിൽ പത്രോസ് ബാവാ അവിടെ സന്ദർശിച്ചിട്ടില്ല. ഏലിയാസ് തൃതീയൻ ബാവാ ബസ്സേലിയോസ് ബാവായുടെ കബറിടം സന്ദർശിച്ചതിനെപ്പറ്റി ആപള്ളിയുടെ അന്നത്തെ വികാരി നെടുന്തള്ളിൽ സ്ക്കറിയാ കത്തനാർ രേഖപ്പെടുത്തിയിട്ടുണ്ട്. ബസ്സേലിയോസ് ബാവായെ പരിശുദ്ധൻ ആയി പ്രഖ്യാപിക്കാൻ പള്ളിക്കാരും മലങ്കരയിലെ പാത്രിയർക്കീസ് ഭാഗത്തെ മെത്രാന്മാരും നിവേദനം നടത്തിയിരുന്ന കാലം ആയിരുന്നു അത്. ഏലിയാസ് ബാവാ കോതമംഗലത്ത് എത്തിയപ്പോൾ ഈ ആവശ്യം ആവർത്തിച്ച് ഉന്നയിക്കപ്പെട്ടു. പക്ഷേ, അജ്ഞാതമായ കാരണങ്ങളാൽ പ്രഖ്യാപനം നടന്നില്ല. പാത്രിയർക്കീസ് ബാവാ പൊയ്ക്കഴിഞ്ഞ ശേഷം മലങ്കര മെത്രാപ്പോലീത്തായായിരുന്ന കുറ്റിക്കാട്ടിൽ വലിയ അത്താനാസ്യോസ് തിരുമേനിയാണ് ബസ്സേലിയോസ് ബാവായെ പരിശുദ്ധൻ എന്ന് ഔപചരികമായി പ്രഖ്യാപിച്ചത്. ഏലിയാസ് പാത്രിയർക്കീസ് എന്തുകൊണ്ട് പ്രഖ്യാപനത്തിൽ ഉദാസീനത കാണിച്ചു.? പത്രോസ് പാത്രിയർക്കീസ് ബാവാ (1675-77) കാലഘട്ടത്തിൽ രണ്ടു വർഷത്തോളം മലങ്കര സഭയിൽ

തെക്കും വടക്കുമുള്ള പള്ളികളിൽ സന്ദർശനം നടത്തിയിട്ടും) എന്തു കൊണ്ട് കോതമംഗലത്തെ കബറിടം സന്ദർശിക്കാതെ പോയി എന്ന കാര്യങ്ങൾ വിശദീകരണം അർഹിക്കുന്നു.

കൽദായ സുറിയാനിയിലെഴുതപ്പെട്ട പ്രാർത്ഥനാ പുസ്തകത്തിന്റെ മുഖക്കുറിപ്പായിട്ടാണ്. പരാമർശരേഖ കണ്ടെത്തിയത്. പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ മുളന്തുരുത്തി പള്ളിയിലെ വികാരി ആയിരുന്നപ്പോൾ അവിടെ നിന്ന് ശേഖരിച്ചതാകാം ആ രേഖ. കളപ്പുരയ്ക്കൽ ചാക്കോ കത്തനാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായുടെ പൂർവികൻ ആണോ എന്നറിയില്ല. എന്തായാലും പരാമർശരേഖയുടെ ചരിത്രപ്രാധാന്യം അദ്ദേഹം ഗ്രഹിച്ചിരുന്നില്ല എന്ന് വേണം കരുതുവാൻ. പക്ഷേ ആരും കാണാത്തവയോ, കണ്ടിട്ടും ശ്രദ്ധിക്കാതെ പോവുകയോ ചെയ്ത രേഖകൾ ചരിത്ര ഗവേഷകർക്ക് വിലപ്പെട്ടതാകാം. കൃത്രിമ രേഖ അല്ലാത്തതിനാൽ അപൂർണ്ണതകൾ ഉണ്ടാകും. ഗവേഷകന് യുക്തിസഹമായ അനുമാനങ്ങളിലൂടെ ഗ്യാപ്പുകൾ യോജിപ്പിക്കാനാവും കളപ്പുരക്കൽ ചാക്കോ കത്തനാരുടെ പേരിന് അമിത പ്രാധ്യാനം നൽകേണ്ട കാര്യമില്ല. പക്ഷേ അദ്ദേഹം പരാമർശിക്കുന്ന പിതാക്കന്മാർ വിലയേറിയവരാണ്. അവരെക്കുറിച്ച് ഐതിഹ്യങ്ങളും കക്ഷി താൽപര്യത്തെ മുൻനിർത്തി രചിച്ച കഥകളുമേ ഉള്ളൂ. ആ കഥകളുടെ സാധുത ഈ രേഖ ചോദ്യം ചെയ്യുന്നു. പുതിയൊരു പരിപ്രേക്ഷ്യത്തിൽ മലങ്കര സഭാ ചരിത്രം പുനർ വിചിന്തനം ചെയ്യാൻ പ്രേരിപ്പിക്കുന്നു എന്നതാണ് പരാമർശരേഖയുടെ പ്രാധാന്യവും പ്രസക്തിയും.

കത്തനാർ എന്ന പദം പ്രാചീനമല്ലാത്തതിനാൽ രേഖയ്ക്ക് പഴക്കമില്ലെന്ന വാദവും ഫാ. ചീരൻ ചോദ്യം ചെയ്യുന്നു. ഇട്ടൂപ്പ് റൈട്ടർ എ. ഡി.1869ൽ എഴുതിയ സഭാ ചരിത്രത്തിൽ കത്തങ്ങൾ പ്രയോഗംപോലെ 'കത്തനാർ' പ്രയോഗവും സുലഭമാണ്. 1906ലെ പുസ്തകത്തിലെ രണ്ടാം പതിപ്പിൽ 118,119,137,144,157, പുറങ്ങളിൽ കത്തനാർ പ്രയോഗമുണ്ട്. കടവിൽ ചാണ്ടികത്തനാർ, പനംകുഴി ചാണ്ടി കത്തനാർ, പാറമ്മാക്കൽ തൊമ്മൻ കത്തനാർ, വേങ്കടത്ത് അലക്സാന്ത്രയോസ് കത്തനാർ, ചീരൻ കത്തനാർ, കിടങ്ങൻ കത്തനാർ, പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ എന്നിങ്ങനെ നിരവധി പേരെക്കുറിച്ച് പറഞ്ഞിട്ടുള്ള കാര്യം ഫാ. ചീരൻ ഉദാഹരിക്കുന്നു. ഇട്ടൂപ്പ് റൈട്ടർക്ക് വളരെ മുമ്പ് മുതൽ 'കത്തനാർ' പ്രയോഗം പ്രാബല്യത്തിലുണ്ടെന്ന് കാട്ടാൻ 1677ലെ 'പാലയൂർ ചെപ്പോടുകളും' ഈയിടെ വെളിച്ചം കണ്ട ' നിരണം ഗ്രന്ഥംവരി ' എന്നും പകലോമറ്റം കുടുംബഡയറി എന്നും വിശേഷിപ്പിക്കുന്ന 18-ാം നൂറ്റാണ്ടിലെ അപ്രകാശിത സഭാ ഗ്രന്ഥവും ഫാ. ചീരൻ തെളിവായി നിരത്തുന്നു.

1685ൽ കേരളത്തിലെത്തിയ യൽദോ ബസ്സേലിയോസ് ബാവായെ കുറിച്ചല്ല, 1751ൽ വന്ന ശക്രുള്ള മപ്രിയാനയെക്കുറിച്ചാണ് വിവാദ രേഖ പരാമർശിച്ച തെന്ന്, യാക്കോബായ സിറിയൻ ക്രിസ്ത്യൻ യൂത്ത് അസോസിയേഷന് വേണ്ടി ഡീക്കൻ എബി. പി. കുരിയൻ നടത്തിയ വിശദീകരണവും ഫാ. ചീരൻ നിഷേധിച്ചു. 1751ൽ ഒരു മപ്രിയാനാ കേരളത്തിൽ വന്നിട്ടുണ്ട്. അഞ്ചുപേരടങ്ങിയ ഒരു വൈദിക സംഘത്തിന്റെ തലവനായി വന്ന അദ്ദേഹത്തിന്റെ യാത്രാചിലവ് സംബന്ധിച്ച് തർക്കമുണ്ടായ കാര്യം സഭാ ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടെന്ന കാര്യവും ശരിയാണ്. പക്ഷേ പരാമർശ രേഖയിൽ കൊല്ലം എണ്ണൂറ്റി അറുപതാമത് മപ്രിയാനാ എന്ന് പ്രത്യേകം എടുത്ത് പറഞ്ഞത് ശ്രദ്ധിക്കാതെ പോയതാകാം. കൊല്ലം 860 എന്ന് പറഞ്ഞാൽ അത് എ.ഡി. 1685 തന്നെയാണ്. (കൊല്ലവർഷത്തോട് 825 കൂട്ടിയാൽ എ.ഡി. ലഭിക്കും) അതായത് പരാമർശരേഖയിലെ മപ്രിയാനാ കോതമംഗലത്ത് കബറടങ്ങിയ യൽദോ ബസ്സേലിയോസ് മപ്രിയാന തന്നെ.

ഐതിഹ്യത്തെ ചരിത്രമെന്ന് തെറ്റിദ്ധരിച്ചതിന്റെ പല പ്രമാദങ്ങളും ഡീക്കൻ എബി.പി. കുരിയന്റെ വിശദീകരണത്തിലുണ്ട്. കേരളത്തിൽ പള്ളി എന്ന വാക്ക് പൂർവ്വ പദമായും ഉത്തരപദമായും ഉള്ള നിരവധി സ്ഥല നാമങ്ങൾ ഉണ്ട്. പള്ളിക്കര, പള്ളിപ്പുറം, ചന്ദനപ്പള്ളി, കാർത്തികപ്പള്ളി തുടങ്ങിയ സ്ഥലങ്ങൾ ഉദാഹരണം. ഇതൊക്കെ 'പള്ളി' എന്ന് വിളിക്കപ്പെട്ടിരിക്കുന്ന ബുദ്ധ – ജൈന സങ്കേതങ്ങൾ ആയിരുന്നുവെന്ന് ചരിത്ര പഠനം നടത്തിയവർക്ക് അറിയാം. അതുൾക്കൊള്ളാതെ യൽദോ ബാവാ വി. കുർബ്ബാന അർപ്പിച്ചതുകൊണ്ട് ഒരു സ്ഥലം 'പള്ളിവാസൽ' എന്നറിയപ്പെട്ടു എന്ന വാദം യുക്തിസഹമല്ല.

1686ൽ പറങ്കികളെ ഭയന്ന് യൽദോ ബാവാ കാടും മലയും താണ്ടി പള്ളിവാസലിൽ എത്തി എന്ന് പറയുന്നതിലും കഴമ്പില്ല. 1665ന് മുമ്പ്, കൃത്യമായി പറഞ്ഞാൽ 1663ൽ, പറങ്കികളുടെ ശക്തി നാമാവശേഷമായിരുന്നു. പറങ്കി മെത്രാൻപോലും ഡച്ചുകാരുടെ ഉത്തരവിൻ പ്രകാരം കേരളം വിട്ടോടിയ കാലമാണിത്. ബാവാ തലശ്ശേരിയിൽ വന്ന് ദുർഗമമായ കാട്ടുപാത താണ്ടി കോതമംഗലത്ത് എത്തി എന്ന് ചരിത്രത്തെ ഊതിവീർപ്പിച്ചതാണീ അബദ്ധത്തിന് കാരണം.

പാത്രിയർക്കീസിൽ നിന്ന് മൂറോൻതൈലം യൽദോ ബാവാ കൊണ്ടുവന്നു എന്ന് പറയുന്നതിലും അവാസ്തവമുണ്ട്. മപ്രിയാന, എന്തിന്, മെത്രാപ്പോലീത്താപോലും മൂറോൻ തൈലം ശുദ്ധീകരിക്കുവാൻ അധികാരമുള്ള സ്ഥാനിയായിരിക്കേ, ദുർഗമമായ ആ യാത്രയിൽ ആ തൈലം കൊണ്ടുവന്നതെന്തിന്? 1748ൽ മലങ്കരയിൽ വന്ന മാർ ഈവാനി

യോസ് മെത്രാപ്പോലീത്തായുടെ സുസ്താത്തിക്കോൻ മെത്രാപ്പോലീത്തായെ വി. മൂറോൻ കൂദാശ നടത്തുവാൻ അധികാരപ്പെടുത്തിയിട്ടുണ്ട്. (ഈ സ്താത്തിക്കോനിൽ കോതമംഗലം ബസ്സേലിയോസിന്റെ കൂടെ വന്ന മാർ ഈവാനിയോസ് മെത്രാപ്പോലീത്തയെ വാഴിച്ചപ്പോൾ നൽകിയതാണെന്ന് ഈ ഗ്രന്ഥകരൻ അന്നെഴുതിയത് തിരുത്തുന്നു. കോതമംഗലം ബാവാ മാർ ഈവാനിയോസിന് മെത്രപ്പോലീത്താസ്ഥാനം നൽകിയിട്ടില്ലെന്ന് തെളിഞ്ഞതിനെ തുടർന്ന് നടത്തിയ ഗവേഷണങ്ങളിലാണ് ആ സുസ്താത്തിക്കോൻ - തൊഴിയൂരിൽ നിന്ന് ഈ ഗ്രന്ഥകാരൻ കണ്ടെടുത്തത് - 1748ൽ വന്ന മാർ ഈവാനിയോസിന്റെതാണെന്ന് തിരിച്ചറിഞ്ഞത്. ആദ്യം ഇക്കാര്യത്തിൽ വന്ന അനവധാനതയെക്കുറിച്ച് ഖേദിക്കുന്നു) ഈ സ്താത്തിക്കോൻ ഏതാനും വർഷം മുമ്പ് താൻ കണ്ടെടുത്ത് പ്രസിദ്ധപ്പെടുത്തിയ കാര്യവും ഫാ. ചീരൻ അനുസ്മരിക്കുന്നു.

പരാമർശരേഖയുടെ വിശ്വാസ്യതയെക്കുറിച്ചും പഴക്കത്തെക്കുറിച്ചും ഉള്ള സംശയങ്ങളും തികച്ചും അസ്ഥാനത്താണ്. രേഖയിലെ കൊല്ലം 860 എന്ന സംഖ്യ എഴുതുവാൻ അസാധാരണമായ സങ്കേതമാണ് ഉപയോഗിച്ചിട്ടുള്ളത്. എട്ടിനും ആറിനും ശേഷം യഥാക്രമം നൂറിന്റെയും പത്തിന്റെയും സങ്കേത ചിഹ്നങ്ങൾ ചേർത്തിരിക്കുന്നു അക്കങ്ങളുടെ സ്ഥാനം കൊണ്ട് പത്തു, നൂറ്, ആയിരം എന്നീ സംഖ്യകളെ ഇന്ന് നമുക്ക് തിരിച്ചറിയാം. എന്നാൽ പുരാതനകാലത്ത് അവയെ തിരിച്ചറിയുവാൻ പ്രത്യേക സങ്കേത ചിഹ്നങ്ങൾ ഉണ്ടായിരുന്നു.. 1811ലെ മലയാള ബൈബിളിൽ പോലും (പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ, കായകുളം ഫീലിപ്പോസ് റമ്പാൻ മുതൽ പേർ സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് ബുക്കാനൻ സായിപ്പിന്റെ സഹായത്തോടെ ബോംബെ കൊറിയർ പ്രസിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ചത്.) ഈ സങ്കേതം ഉപയോഗിച്ചിട്ടുണ്ട്. ഉദയം പേരൂർ കാനോനുകളുടെ കൈയെഴുത്ത് പ്രതി (1599) റോസിന്റെ നിയമാവലി(1603), സംക്ഷേപ വേദാർത്ഥം (1772) എന്നീ മതഗ്രന്ഥങ്ങൾക്കു പുറമേ എഴുത്തച്ഛന്റെ ഭാരതം കിളിപ്പാട്ട്, രാമായണം തുടങ്ങിയവയുടെ താളിയോല ഗ്രന്ഥങ്ങളിലും ഈ സങ്കേതം ഉപയോഗിച്ചതായി കാണാം, പരാമർശരേഖയിൽ ഈ സങ്കേതം ഉപയോഗിച്ചിട്ടുള്ളതിനാൽ രേഖയുടെ പ്രാചീനതയ്ക്ക് അത് മതിയായ തെളിവാണ്. മാത്രമല്ല ഈ കുറിപ്പ് പ്രത്യക്ഷപ്പെട്ട പ്രാർത്ഥനാ പുസ്തകം പൗരസ്ത്യ സുറിയാനി ഭാഷയിലാണ് എഴുതപ്പെട്ടിട്ടുള്ളത്ത്. മാതൃഭൂമി, തൃശ്ശൂർ.1993 സെപ്തംബർ 8, വ്യാഴം. പുറം 8

ബെസ്രാ തുറമുഖത്ത് വ്യാപാരികൾക്ക് മൂന്ന് വർഷത്തിനകം ഈ പിതാക്കന്മാരെ തിരിച്ചേൽപ്പിക്കണമെന്ന്, ഇപ്പോൾ വെളിപ്പെടുത്തിയ ആദ്യ രേഖയിലെ നിർദ്ദേശം ഈ ഡയറിക്കുറിപ്പിനെ ന്യായീക

രിക്കുന്നു അന്താരാഷ്ട്ര തുറമുഖം എന്ന നിലയിൽ കൊച്ചി തുറമുഖത്തിന്റെ വ്യാപാര പ്രാധാന്യം ചരിത്ര പ്രസിദ്ധമാണ്. അറബികൾ, യഹൂദന്മാർ, അർമ്മീനിയക്കാർ തുടങ്ങി ലോകത്തുള്ള വ്യാപാരികളും ഇടനിലക്കാരും നിരന്തരം പ്രത്യക്ഷപ്പെടുന്ന കൊച്ചിയിൽ നിന്നാണ് പലപ്പോഴും വിദേശമെത്രാന്മാർക്കു വേണ്ടിയുള്ള കത്തുകൾ വ്യാപാരികൾ മുഖേന അയച്ചിരുന്നത്. പോർച്ചുഗീസുകാർ കൊച്ചിയുടെ നിയന്ത്രണം ഏറ്റെടുത്തിരുന്ന കാലത്ത്, അവർ പൗരസ്ത്യ മെത്രാന്മാരുടെ ആഗമനത്തെ കർശനമായി തടഞ്ഞിരുന്നതിനാൽ അക്കാലത്ത് പൊന്നാനി തുറമുഖം വഴിയും വിദേശ സഹായത്തിനു കത്തുകൾ അയച്ചിട്ടുണ്ട്. 1663ൽ അവസാനത്തെ പോർച്ചുഗീസുകാരനും ഡച്ച് ഉത്തരവിനെ തുടർന്ന് സ്ഥലം വിട്ടതോടെ പോർച്ചുഗീസുകാരെ ഭയപ്പെടുവാൻ ആവശ്യമില്ലാതായി. തന്മൂലമാണ് കൊച്ചി മുഖേന കത്തുകൾ അയച്ചത്. ബെസ്രാ കേന്ദ്രമാക്കി യൂറോപ്പിലേക്കും ആഫ്രിക്കൻ രാജ്യങ്ങളിലേക്കും വ്യാപാരം നടത്തിയിരുന്ന അർമ്മേനിയൻ വ്യാപാരികൾക്ക് പേർഷ്യയിലെ (ആധുനിക ഇറാഖ്) സഭയിലെ മെത്രാനുമായി ബന്ധപ്പെടുവാൻ  കൂടുതൽ സൗകര്യമുണ്ടായിരുന്നതിനാലാണ് ആ സൗകര്യം പ്രയോജനപ്പെടുത്തിയിരുന്നത്. മലങ്കര സഭ നൂറ്റാണ്ടുകൾക്ക് മുമ്പ്  പേർഷ്യയുമായി ബന്ധപ്പെട്ടിരുന്നതും അവിടത്തെ മേലധ്യക്ഷൻ  പലപ്പോഴും കേരളത്തിലെത്തിയിട്ടുള്ളതും ബസ്രേ  തുറമുഖം വഴി ആയിരുന്നു. ഈ വ്യാപാരികൾ കൊച്ചിയെന്നപോലെ കണ്ണൂർ, തലശ്ശേരി, കോഴിക്കോട്, പൊന്നാനി തുടങ്ങിയ  തുറമുഖങ്ങളിലും വ്യാപാരം നടത്തുന്നവർ ആയിരുന്നു.

1684ൽ തലശ്ശേരിയിലേക്കുള്ള കപ്പൽ യാത്രയിലാണ് മാർ ബസ്സേലിയോസിനെയും  മാർ ഈവാനിയോസിനെയും വ്യാപാരികൾ കൊണ്ടുവന്നത്. തലശ്ശേരി അക്കാലത്ത് കാപ്പി, കുരുമുളക്, തുടങ്ങിയ വിഭവങ്ങൾ സമൃദ്ധിയായി കയറ്റുമതി ചെയ്യുന്ന തുറമുഖം ആയിരുന്നു. വില്യം ലോഗൻ 1887ൽ മലബാർ മാനുവൽ രചിക്കുന്ന കാലത്ത് പോലും തലശ്ശേരി അറബിക്കടൽ തീരത്തെ ഒന്നാം കിട തുറമുഖം ആയിരുന്നു. കൊച്ചിയിലെ പ്രതിവർഷ ശരാശരി കയറ്റു മതി 740ലക്ഷം രൂപയുടെ ആണെങ്കിൽ തലശ്ശേരിയിലേത് 730 ലക്ഷം രൂപയുടെതായിരുന്നു. കൊച്ചിയിലെ കയറ്റുമതി വിഭവങ്ങൾ മുഖ്യമായും കാപ്പി, ഉണക്കതേങ്ങ, വെളിച്ചെണ്ണ, കുരുമുളക്, ചട്ടി, കയർ, ചകിരി, മരത്തടികൾ എന്നിവയാണെങ്കിൽ തലശ്ശേരിയിലെ മുഖ്യ വിഭവങ്ങൾ കാപ്പിയും കുരുമുളകും ആയിരുന്നു. ഹൈറേഞ്ചിൽ വിളയുന്ന കാപ്പിയും കുരുമുളകും ആയിരുന്നു തലശ്ശേരി തുറമുഖത്തെ മുഖ്യ കയറ്റു മതി വിഭവങ്ങൾ. 1338ൽ കോതമംഗലത്ത് കമ്പോളം സ്ഥാപിതമായി അന്നുമുതൽ കുടിയേറ്റം ശക്തമായി. പാലൂരിൽ നിന്ന് പറവൂരി

ലേക്കും പിന്നീട് അങ്കമാലിയിലേക്കും നടന്ന കുടിയേറ്റങ്ങളുടെ തുടർച്ച യായി ആളുകൾ ഹൈറേഞ്ചിലെ പ്രദേശങ്ങൾ കയ്യടക്കി. കുരുമുളക്, കാപ്പി എന്നീ വിഭവങ്ങൾക്ക് അനുയോജ്യമായ കാലാവസ്ഥ നിലനിന്നിരുന്നതി നാൽ ഹൈറേഞ്ച് പ്രദേശങ്ങളിൽ കുടിയേറ്റക്കാരുടെ പ്രവർത്തനഫലമായി കാപ്പിത്തോട്ടങ്ങളും കരുരുമുളക് തോട്ടങ്ങളും വിപുലമായി പ്രത്യക്ഷ പ്പെട്ടു. കോതമംഗലം കമ്പോളത്തിൽ ശേഖരിക്കപ്പെടുന്ന ഈ തോട്ടവിള കൾ തലശ്ശേരി തുറമുഖം വഴി വിദേശങ്ങളിലേക്ക് കയറ്റി അയക്കപ്പെട്ടു. കൊച്ചിയിൽ നിന്ന് തലശ്ശേരിയിലേക്ക് കാട്ടുപാതകൾ ഉണ്ടായിരുന്നു. പോത്തുവണ്ടി തുടങ്ങിയ വാഹനങ്ങൾ ഉപയോഗിച്ച് വിഭവങ്ങൾ തുറമു ഖത്ത് എത്തിക്കുവാൻ കഴിയുമായിരുന്നു. ഈ വഴികൾ വ്യാപാരികൾക്ക് അപരിചതമായിരുന്നില്ല. തുറമുഖത്തെത്തുന്ന വ്യാപാരികൾ ഒഴിഞ്ഞ വണ്ടി കളിൽ കോതമംഗലത്തെത്തി; കമ്പോളത്തിലെ ചരക്കു നിറച്ച വണ്ടികൾ തുറമുഖത്തേക്ക് എത്തുമായിരുന്നു. ഈ അനുകൂല കാലാവസ്ഥ അറി യാവുന്നതിനാലാണ് അർമ്മീനിയൻ വ്യാപാരികളായ അറിവാസും കുസ്ത ന്തീനും നിനുവാ നഗരത്തിലെ ക്രിസ്ത്യൻ കേന്ദ്രത്തിന്റെ (ഇത് നെസ്േതാ റിയൻ കേന്ദ്രമാകാനാണ് കൂടുതൽ സാധ്യത) നിർദ്ദേശമനുസരിച്ച് മാർ ബസ്സേലിയോസിനെയും മാർ ഈവാനിയോസിനെയും ബെസ്രാ തുറമു ഖത്ത് നിന്ന് തലശ്ശേരിയിലേക്കുള്ള കപ്പലിൽ കൊണ്ടു വന്നത്. തലശ്ശേരി യിൽ നിന്ന് കടൽമാർഗ്ഗം കൊച്ചിയിലെത്തുക കൂടുതൽ എളുപ്പമായിരു ന്നുവെങ്കിലും തലശ്ശേരി തുറമുഖം കൈവശപ്പെടുത്തുന്ന മലബാറിലെ മൂന്ന് ശക്തികൾ തമ്മിലുള്ള ആഭ്യന്തര യുദ്ധങ്ങൾ കടൽ യാത്രയെ കൂടുതൽ ആപത്ക്കരമാക്കിയിരുന്നതിനാൽ വ്യാപാരികൾ ആ മാർഗ്ഗം ഒഴിവാക്കുക യായിരുന്നു. കണ്ണൂരിലെ ആലി രാജാവും കോലത്തിരിയും ഉത്തരകേരള ത്തിലെ കോട്ടയം രാജാവുമായിരുന്ന തലശ്ശേരിക്കു വേണ്ടി കടൽ യുദ്ധം നടത്തിയിരുന്നത്. (വില്യം ലോഗൻ പുറം56. മാതൃഭൂമി.2012-9-ാം പതിപ്പ്) യാത്ര ദുഷ്ക്കരമെങ്കിലും താരതമ്യേന ആപൽ ഭയം കുറഞ്ഞ കാട്ടുപാത യിലൂടെ പോത്ത് വണ്ടികൾ തെരെഞ്ഞെടുക്കുവാൻ വ്യാപാരികളെ പ്രേരി പ്പിച്ച ഘടകം ഇതായിരിക്കാം. കോതമംഗലം വഴി കരാർ പ്രകാരം മെത്രാ ന്മാരെ അങ്കമാലിയിലെത്തിക്കാം എന്നാവാം വ്യാപാരികൾ കണക്കുകൂട്ടി യത്. എന്നാൽ യാത്രാ മദ്ധ്യേ യാത്രയുടെയും അപരിചിത കാലാവസ്ഥ യുടേയും പ്രതികൂല പരിത:സ്ഥിതിയിൽ മാർ ബസ്സേലിയോസ് രോഗ ബാധിതനായിത്തീർന്നത് പ്രശ്നങ്ങളെ കൂടുതൽ സങ്കീർണ്ണമാക്കി അതാവാം രണ്ട് ദേവാലയങ്ങൾ ഉള്ള കോതമംഗലത്ത് ഇറക്കുവാൻ പ്രേര ണയായത്. രോഗം മാറിയ ശേഷം ഇരുവരെയും ലക്ഷ്യസ്ഥാനത്ത് എത്തിക്കാം എന്ന പ്രതീക്ഷയിൽ വ്യാപാരികൾ ഹൈറേഞ്ചിലെ ഉൾപ്രദേശങ്ങളിലേക്ക് വിഭവങ്ങൾ ശേഖരിക്കാൻ യാത്രയായി. യാത്രക്ക്

ചെലവായ സംഖ്യ ധനു 26-ാം തിയ്യതിക്കു മുമ്പായി നൽകാമെന്ന് മാർ ഈവാനിയോസ് കച്ചവടക്കാർക്ക് വാഗ്ദാനം നൽകി എന്നാണ് രേഖയിൽ നിന്ന് മനസ്സിലാകുന്നത്. കന്നിമാസത്തിൽ കോതമംഗലത്തെത്തിയ അദ്ദേഹം മൂന്ന് മാസത്തിനകം പള്ളിക്കാരിൽ നിന്ന് പണം ശേഖരിച്ച് കച്ച വടക്കാർക്ക് നൽകാമെന്ന് പ്രതീക്ഷിച്ചിരുന്നുവെങ്കിൽ അതിന് അദ്ദേഹത്തെ കുറ്റപ്പെടുത്താനാവില്ല. എന്നാൽ നിർഭാഗ്യകരമായ സംഭവങ്ങൾ ആണ് അരങ്ങേറിയത്. രണ്ടാഴ്ച്ചക്കകം മാർ ബസ്സേലിയോസ് കാലം ചെയ്തു. മാർ ബസ്സേലിയോസ് അന്തരിച്ചതോടെ പള്ളിക്കാർ ഒരോരുത്തരായി പിൻവാങ്ങി. അപ്രതീക്ഷിതമായ ഈ പരിത:സ്ഥിതിയിൽ മാർ ഈവാനി യോസ് പരിഭ്രാന്തനായി. കണ്ടനാട്, അങ്കമാലി, കുന്നക്കുരുടി തുടങ്ങിയ പള്ളികൾ വഴി അദ്ദേഹം മുളന്തുരുത്തിയിൽ എത്തിച്ചേർന്നു. സാവകാശ ത്തിൽ യാത്രാ ചിലവ് കൊടുത്ത് തീർക്കാമെന്ന് മാർ ഈവാനിയോസ് കരുതിയിട്ടുണ്ടാകും. എന്നാൽ അവധി കഴിഞ്ഞിട്ടും അവധി നീട്ടി പറയു ന്നതല്ലാതെ പണം കിട്ടുകയില്ല എന്നു കണ്ട അർമ്മീനിയൻ കച്ചവടക്കാർ അനന്തമായി കാത്തിരിക്കുവാൻ തയ്യാറായിരുന്നില്ല. അവർക്ക് കപ്പൽ പോകുമ്പോൾ തിരിച്ചു പോകേണ്ടതുണ്ടല്ലോ. തന്മൂലമാകാം ആയുധപാ ണികളായ അവർ ഭീകരാന്തരീക്ഷം സൃഷ്ടിച്ച് മുളന്തുരുത്തി പള്ളിയിൽ നിന്ന് മാർ ഈവാനിയോസിനെ ബലമായി ഇറക്കികൊണ്ടു പോയതായി രേഖ വെളിപ്പെടുത്തുന്നത്. അവസരത്തിനൊത്തുയർന്ന കളപ്പുരക്കൽ ചാക്കോ കത്തനാർ വ്യക്തിപരമായി ഇടപെട്ടതും മാർ ഈവാനിയോസിനെ മോചിപ്പിച്ചതും പണം ഉണ്ടാക്കി വ്യാപാരികൾക്ക് കൊടുത്തതും പിന്നീട് മലങ്കര വികാരി എന്ന സ്ഥാനപ്പേർ ഉപയോഗിച്ച് പ്രധാന പള്ളികളിൽ ആണ്ടവസാനം ഇരിപ്പുള്ള തുക പിരിച്ചെടുത്ത് ആ പണത്തിന് നേരെത്തെ പണയം വച്ച സ്വർണ്ണ പണ്ടങ്ങൾ വീണ്ടെടുത്തതും രേഖയിൽ നിന്ന് വെളി പ്പെടുന്നുണ്ടല്ലോ. ഈ കടപ്പാട് തന്നെയാകണം മാർ ഈവാനിയോസ് ചാക്കോ കത്തനാരുടെ ആവശ്യപ്രകാരം കുർബ്ബാന തക്സാ പകർത്തി യെഴുതി കൊടുത്തതിന് കാരണം. മുളന്തുരുത്തി യാക്കോബ് കശ്ശീശാ ഈ ചാക്കോ കത്തനാർ തന്നെ. ചാക്കോ എന്നപേർ സുറിയാനിയിൽ യാക്കോബ് തന്നെയാണല്ലോ?.

മുന്ന് കൊല്ലത്തിനകം തിരിച്ചെത്തണമെന്ന കാരാർ വ്യവസ്ഥ, മാർ ബസ്സേലിയോസിന്റെ നിര്യാണം മൂലം വ്യർത്ഥമായതിനാൽ യാത്രച്ചില വിന് പുറമെ വലിയനഷ്ടപരിഹാരം വ്യാപാരികൾ ആവശ്യപ്പെട്ടതു മൂലം ആകാം മാർ ഈവാനിയോസിന് വാഗ്ദാനം പാലിക്കാനാവാതെ വന്നത്. ഈ അപകടാവസ്ഥയിൽ സഹായിക്കാൻ മുന്നോട്ട് വന്ന ചാക്കോ കത്ത നാരെ മലങ്കര വികാരി എന്ന സ്ഥാനപ്പേർ കൊടുത്ത് ബഹുമാനിക്കുവാനും അദ്ദേഹത്തിന്റെ ആവശ്യത്തിനായി തക്സാ എഴുതിക്കൊടുക്കുവാനും മാർ ഈവാനിയോസ് തയ്യാറായതിൽ അത്ഭുതപ്പെടുവാനില്ല.

**രേഖ IV മാർ ബസ്സേലിയോസിന്റെ പള്ളിക്രമ പുസ്തകങ്ങൾ,**

ഈ ചർച്ചയിൽ ഈ ഗ്രന്ഥകാരന് ഉന്നയിക്കാനുള്ള ഏറ്റവും ശക്തമായ പുരാരേഖയാണ് പ. മാർ ബസ്സേലിയോസിന്റെ പള്ളിക്രമ പുസ്തകങ്ങൾ. ഈ ഗ്രന്ഥകാരന്റെ കൈയിൽ കിട്ടുമ്പോൾ അവയെല്ലാം ബൈന്റ് ചെയ്ത് ഒറ്റ പുസ്തകമാക്കിയിരുന്നു. 591 പേജുകളിൽ താഴെ പറയുന്ന ആരാധനക്രമങ്ങൾ ആണ് അടങ്ങിയിട്ടുള്ളത്.

1. അമാലോഗിയ (അറബിക് ഗാർസുനിയിൽ -പേജ് 1-14)
2. പട്ടം കൊട - പൂർണ്ണ ശെമ്മാശ്ശൻ - പാശ്ചാത്യ സുറിയാനി -പേജ് 14-48
3. പട്ടം കൊട - അർക്കദിയാക്കോൻ - പാശ്ചാത്യ സുറിയാനി പേജ് 49-58
4. പട്ടം കൊട - കാശീശാ - പാശ്ചാത്യ സുറിയാനി പേജ് 59-100

ഇതിന്റെ ഒടുവിൽ കൊളോഫോണിന്റെ ഭാഗമായി ദൈവകൃപയാൽ കോറിയുടെ മകൻ അബ്ദുൾ ആഹാദ് കശീശായുടെ നാമത്തിൽ എന്നിത്യാദി രേഖപ്പെടുത്തിയിട്ടുണ്ട്. അതിന്റെ താഴെ യൽദോ മപ്രിയാനാ എന്ന് പേരുള്ള പൗരസ്ത്യ കാതോലിക്കാ, ഭാഗ്യവാനും തിരഞ്ഞെടുക്കപ്പെട്ടവനും ആയ ആബൂൻ മാർ ബസ്സേലിയോസിന്റെ സഹായത്താലും നിർദ്ദേശത്താലും എന്ന് ചുവന്ന മഷിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

5. പള്ളിയുടെ പ്രതിഷ്ഠ (ഹൂദൊസ്ഈത്താ) പാശ്ചാത്യ സുറിയാനി 101-131
6. തൈലംകൂദാശ (ആമുഖം അറബിക് ഗാർസുനി) പാശ്ചാത്യ സുറിയാനി 132-140
7. പട്ടം കൊട - മേൽപട്ടക്കാർ പാശ്ചാത്യ സുറിയാനി 141-222

ഇതിന്റെ അവസാന ഭാഗത്ത് അറബിക് ഗാർസുനിയിൽ കൊളോഫോൺ ഉണ്ട്. മാർജിനിൽ അറബി ഭാഷയിൽ കൊളോഫോൺ കാണുന്നുണ്ട്. കോഴിക്കോട് സർവകലാശാലയിലെ അറബി ഭാഷാ വിഭാഗം പണ്ഡിതൻ ഡോ. വീരാൻ മൊയ്തീൻ 2-2-1989ൽ ആ കുറിപ്പ് വിവർത്തനം ചെയ്ത് തന്നത് താഴെ ചേർക്കുന്നു.

“ രാജാധിരാജനും ഉദാരനുമായ ദൈവത്തിന്റെ സഹായത്താൽ പുസ്തകം പൂർത്തിയായി. റമ്പാൻ അബ്ദുൾ ഫറജിന്റെ പകർപ്പ് പരിശുദ്ധ മാർ മീഖായേൽ പാത്രിയർക്കീസ് മന്നീഹിന്റെ പകർപ്പിൽ നിന്ന് നാം പാപിയും ബലഹീനനും. മാർ ഗ്രീഗോറിയോസിന്റെ പകർപ്പിൽ നിന്ന്, പരിശുദ്ധ പുരോഹിതൻ യൂസഫ് കർജ്ജിയുടെ പകർപ്പിൽ നിന്ന് ദിവംഗതനായ മന്നീഹ് റമ്പാൻ അബ്ദുല്ലാ അൽ കഫലിന്റെ കൈയക്ഷരത്തിൽ ( അദ്ദേഹം എന്റെ പിതാവ് ദിവംഗതനായ കോറിയുടെ പിതൃവ്യനാണ്) ദൈവത്തിന്റെ പ്രകാശവും കരുതലും അദ്ദേഹത്തിന് എന്നും ഉണ്ടായിരിക്കട്ടെ. വർഷം-1973(യൗനായ)

(യൗനായ വർഷം ക്രിസ്തു വർഷത്തിലേക്ക് പരിവർത്തനം ചെയ്താൽ (1973-311) 1662 എന്ന് കിട്ടും. ഇവിടെ പരാമർശിച്ച അബ്ദുൾ

ഫറജ് മാർ ഗ്രീഗോറിയോസ് ബാർ എബ്രായ എ.ഡി. 1264 മുതൽ 1286 വരെ കിഴക്കിന്റെ കാതോലിക്കാ ആയിരുന്നു. അദ്ദേഹം ഈ പുസ്തകം 1126 മുതൽ 1199 (എ.ഡി) വരെ ജീവിച്ച മഹാനായ മീഖായേൽ പാത്രിയർക്കീസിന്റെ പകർപ്പിൽ നിന്ന് പകർത്തി എഴുതി. ഈ ഗ്രന്ഥത്തിന്റെ പകർത്തി എഴുത്തുകാരൻ അബ്ദുൾ കഫലിന്റെ സഹോദരപുത്രനും ഒരു കോറിയുടെ മകനും ആണ്.)

8. തബിലൈത്താ കൂദാശ - പാശ്ചാത്യ സുറിയാനി - പേജ് 223-278
9. ഹൂത്തോമ്മോ ( മാർ അപ്രേം) പാശ്ചാത്യ സുറിയാനി 278-283
10. അജ്ഞാതമായ ശുശ്രൂഷ ( അറബിക് ഗാർസുനി ) 285-296
11. ദയറായക്കാരുടെ സ്ഥാനദാനം....... (പാശ്ചാത്യ സുറിയാനി) 297-348

348-ാം പേജിൽ എപ്പിസ്ക്കോപ്പാ, ആചാര്യൻ, ശെമ്മാശ്ശൻ, ദയറായക്കാരൻ എന്നീ പട്ടം കൊട ക്രമങ്ങൾ ആബൂൻ മാർ ബസ്സേലിയോസ് യൽദോ, ഗാസർട്ടായിലെ മാർ ദീയസ് കോറോസ് ഗാമസ് എന്ന് പേരുള്ള മാർ ബഹനാം എന്നിവർ ഉപയോഗിച്ചത് വർഷം 1975 യൗനായ. എന്ന് കാണുന്നു (1975 യൗനായ വർഷം എ.ഡിയിൽ 1664 ആണ്)

12. സന്ന്യാസിമാരുടെ ക്രമം. പാശ്ചാത്യ സുറിയാനി 349 - 417
13. മാർ യാക്കോബിന്റെ അനാഫുറ പാശ്ചാത്യ സുറിയാനി 417 - 430
14. പ്രുമിയോൻ - സെദ്റാകൾ പാശ്ചാത്യ സുറിയാനി 430 - 443
15 ഉറഹായിലെ യാക്കോബ് മല്പാൻ അനാഫുറ പാശ്ചാത്യ സുറിയാനി 445 - 472

ഇവിടെ കയ്യക്ഷരം വ്യത്യാസപ്പെട്ടിരിക്കുന്നു

16. മാർ പീലക്സീനോസ് (ബാഗ്ദാദ്) പാശ്ചാത്യ സുറിയാനി 472 - 495
17. മാർ യൂഹാനോൻ ഏവൻഗലീസ്താ പാശ്ചാത്യ സുറിയാനി 495 -513

വീണ്ടും പഴയ കയ്യക്ഷരത്തിൽ

18. ഹൂത്തോമ്മോ ( മാർ യാക്കൂബ്) പാശ്ചാത്യ സുറിയാനി 513 - 516
19. തുയാബോ (കാസാപീലാസകൾ ഉയർത്തി മദ്ധ്യസ്ഥപ്രാർത്ഥനകൾ തീരുന്നതുവരെ മാത്രം 517 - 520

ഇവിടെ കൊളോഫോൺ ഉണ്ട്. ഇവിടെ എഴുത്തുകാരന്റെ പേർ ചുരുക്കി തൽസ്ഥാനത്ത് ശമ്മുവിന്റെയും മാസീറായുടേയും മകൻ അരിഷ്ടനായ ഹിദായോക്ക് വേണ്ടി പ്രാർത്ഥിക്കുവാൻ മേൽപട്ടക്കാരനോട് പ്രാർത്ഥിക്കുന്നു.

20. എഴുത്തുകാരൻ, കാലം, ഉള്ളടക്കം എന്നിവയെപ്പറ്റി 521 - 522
21. പട്ടം കൊട ഒപ്പുകൾ 523
22. കോറുയോയുടെ ക്രമം 524
23. സമ്രോനോയുടെ ക്രമം 526
24. അമാലോഗിയ - പാശ്ചാത്യ സുറിയാനിയിൽ 528 - 539

ഈ പുസ്തകം വെളിപ്പെടുത്തുന്ന കുറേ വസ്തുതകളും അനുമാന സാധ്യതകളും

1. ഈ പുസ്തകം മാർ ബസ്സേലിയോസ് യൽദോ കാതോലിക്കായും അദ്ദേഹത്തിന് ശേഷം മാർ ഈവാനിയോസും ഉപയോഗിച്ചിട്ടുണ്ട്. ഒടുവിൽ ആറാം മാർത്തോമ്മയും ഉപയോഗിച്ചതായി അനുമാനിക്കുന്നു. അവർ നടത്തിയ പട്ടം കൊടകളുടെ വർഷങ്ങൾ ഇത് വെളിപ്പെടുത്തുന്നു. ഇതിൽ രേഖപ്പെടുത്തിയ ആദ്യത്തെ പട്ടം കൊട മൂസലിലെ ദൈവമാതാവിന്റെ പള്ളിയിലേക്ക് മത്‌ലൂബ് ശെമ്മാശനെ പട്ടം കെട്ടിയതാണ്. അതിന്റെ വർഷം 1975 യൗനായ (എ.ഡി 1664) രണ്ടാമത്തെ പട്ടം കൊട കൂദേദിലെ ദൈവമാതാവിന്റെ പള്ളിയിലേക്ക് ഈസാ ശെമ്മാശനെ 1976ൽ യൗനായ (എ.ഡി.1665) വാഴിച്ച സംഭവം ആണ്. ഈ പട്ടം കൊട നടത്തിയത് മാർ ബസ്സേലിയോസ് യൽദോ ആണെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. ആദ്യ പട്ടംകൊട ആയതിനാൽ മാർ ബസ്സേലിയോസ് യൽദോ മേൽപ്പട്ടക്കാരനായി വാഴിക്കപ്പെട്ടത്. എ.ഡി. 1664 ലോ തൊട്ടുമുമ്പോ ആണെന്ന് അനുമാനിക്കാം. 1664ൽ അദ്ദേഹം കാതോലിക്കാ ആയിട്ടാണ് വാഴിക്കപ്പെട്ടത്. കുറക്കാലം മെത്രാനായിക്കഴിഞ്ഞതിന് ശേഷം ഇന്നത്തെപ്പോലെ കാതോലിക്കാസ്ഥാനത്തേക്ക് ഉയർത്തപ്പെടുകയായിരുന്നില്ല. ദയറായക്കാർ നേരിട്ട് മേൽപ്പട്ടക്കാരോ കാതോലിക്കായോ പാത്രിയർക്കീസോ ആയി പട്ടം കെട്ടുന്ന സമ്പ്രദായമാണ് അക്കാലത്തുണ്ടായിരുന്നത്. ( ഇന്നത്തെപോലെ പ്രമോഷൻ സമ്പ്രദായം ആയിരുന്നില്ല അന്ന്) സാധാരണ ഗതിയിൽ ദയറായിൽ ബാല്യത്തിലേ ദയറായ സ്ഥാനം നൽകി സ്വീകരിക്കപ്പെട്ട ആൾ യോഗ്യനാണെങ്കിൽ മുപ്പത് വയസ് കഴിഞ്ഞാൽ കശ്ശീശാ, എപ്പിസ്ക്കോപ്പാ, മെത്രാപ്പോലീത്താ, പാത്രിയർക്കീസ്, കാതോലിക്കാ തുടങ്ങിയ സ്ഥാനങ്ങൾക്ക് അഭിഷേകം ചെയ്യപ്പെടും . ആദ്യം ശെമ്മാശൻ പിന്നീട് കശീശാ, അതിന് ശേഷം മെത്രാൻ എന്നിങ്ങനെ പടിപടിയായുള്ള പ്രമോഷൻ പട്ടം കൊട, എ.ഡി 13-ാം നൂറ്റാണ്ടിൽ ജീവിച്ച ബാർ എബ്രായയുടെ പരിഷ്ക്കാരമാണെന്ന് കാനോനിൽ നിന്ന് വ്യക്തമാണ്. നമ്മുടെ പട്ടം കൊട ശുശ്രൂഷകൾ പടിപടിയായുള്ള ഇന്നത്തെ സമ്പ്രദായം നിലവിൽ വരുന്നതിന് മുമ്പ് ക്രമീകരിക്കപ്പെട്ടതാണ് എന്നതിന് ആഭ്യന്തരമായ തെളിവുകൾ ഉണ്ട്.

35-ാം വയസ്സിൽ മാർ ബസ്സേലിയോസ് യൽദോ 1664ൽ കാതോലിക്കാ സ്ഥാനം പ്രാപിച്ചു എങ്കിൽ 1684ൽ അദ്ദേഹം മലങ്കരയിലേക്ക് പുറ

പ്പെടുമ്പോൾ അദ്ദേഹത്തിന് 55 വയസ്സ് പ്രായമായിരുന്നു. 3 വർഷത്തിനകം അദ്ദേഹത്തെ തിരിച്ച് ബസ്രായിൽ എത്തിക്കണമെന്ന് നിനുവാക്കാർ എഴുതിയ കത്തിൽ പ്രത്യേകം രേഖപ്പെടുത്തിയതുകൊണ്ട് മലങ്കരയിൽ വരുമ്പോൾ അദ്ദേഹം വയോവൃദ്ധനായിരുന്നു എന്ന് ചിലർ ( ചിലർ അദ്ദേഹത്തിന് 93 വയസ്സായിരുന്നു എന്നു വരെ കൃത്യമായി എഴുതിയിട്ടുണ്ട്) എഴുതിയത് സങ്കൽപം മാത്രമാണ്. അറിയപ്പെടാത്ത ദേശത്തേക്ക് പോകുവാനുള്ള സാഹസികമായ പ്രായമാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. പതിവില്ലാത്ത യാത്രയുടെ അലച്ചിലുകൊണ്ടും പുതിയ രാജ്യത്തെ കാലാവസ്ഥയുടെ പ്രതികൂലതകൊണ്ടും ചികിത്സാ സൗകര്യങ്ങളുടെ അപര്യാപ്തതകൊണ്ടും അദ്ദേഹം രോഗഗ്രസ്ഥൻ ആയതും അന്തരിച്ചതും സ്വാഭാവികം.

2. 1164 മുതൽ 1684 വരെയുള്ള 20 വർഷങ്ങളിൽ അദ്ദേഹം നടത്തിയ പട്ടംകൊടകൾ താഴെ പറയും പള്ളികളിൽലേക്ക് മാത്രമാണെന്നത് നമ്മെ അത്ഭുതപ്പെടുത്തും.

1. മത്ലൂബ് ശെമ്മാശൻ മൂസൽ ദൈവമാതാവിന്റെ പള്ളി - 1664
2. ഈസായ് ശെമ്മാശൻ കുദേദ് ദൈവമാതാവിന്റെ പള്ളി - 1665
3. മത്താ കശീശാ അസ്പാസിലെ ദൈവമാതാവിന്റെ പള്ളി - 1665
4. ഇസഹാക്ക് ശെമ്മാശൻ മൂസലിലെ മാർ തോമ്മാശ്ലീഹായുടെ പള്ളി - 1665
5. ഗീവർഗ്ഗീസ് ശെമ്മാശൻ മൂസലിലെ മാർ തോമ്മാശ്ലീഹായുടെ പള്ളി –1665
6. അബ്രഹാം കശീശാ ദൈവമാതാവിന്റെ പള്ളി
7. അബ്ദുൾ ജലീൽ ശെമ്മാശൻ മൂസലിലെ ദൈവമാതാവിന്റെ പള്ളി - 1665
8. റസൂൽ ശെമ്മാശൻ മൂസലിലെ ദൈവമാതാവിന്റെ പള്ളി - 1665
9. മുബാറക് ശെമ്മാശൻ മൂസലിലെ ദൈവമാതാവിന്റെ പള്ളി - 1665
10. നീസാൻ കശീശാ
11. അബ്ദുൾ ആഹാദ് കശീശാ മൂസലിലെ ദൈവമാതാവിന്റെ പള്ളി - 1668
12. മൗസീ കശീശോ മൂസലിലെ ദൈവമാതാവിന്റെ പള്ളി - 1668
13. ഇസഹാക്ക് കശീശാ മൂസലിലെ ദൈവമാതാവിന്റെ പള്ളി - 1668
14. ഖാദർ ശെമ്മാശൻ ബാശീക്കാ പള്ളി 1980 യൗനായ (1669. എ.ഡി)
15. റസൂൽ കാശീശാ മൂസലിലെ മാർ തോമ്മാശ്ലീഹായുടെ പള്ളി 1669
16. ഈശോ കശീശാ മൂസലിലെ മാർ തോമ്മാശ്ലീഹായുടെ പള്ളി 1669
17. കാശീശാ മദ്ഹന മൂസലിലെ മാർ തോമ്മാശ്ലീഹായുടെ പള്ളി 1669
18. മസറൂഹോ ശെമ്മാശൻ മൂസലിലെ ദൈവമാതാവിന്റെ പള്ളി
19. അബ്ദുൾ അൽസാൻ ശെമ്മാശൻ മൂസലിലെ ദൈവമാതാവിന്റെ പള്ളി
20. മതലൂബ് ശെമ്മാശൻ മൂസൽ 1989 യൗനായ (1678. എ.ഡി)
21. ഈസാ ശെമ്മാശൻ മൂസലിലെ ദൈവമാതാവിന്റെ പള്ളി 1678

22. സമഹാറി ശെമ്മാശൻ മൂസലിലെ ദൈവമാതാവിന്റെ പള്ളി 1678
23. ഈലിയാ ശെമ്മാശൻ ബാലിശ്കായിലെ മർത്ത് ശ്മൂനിയുടെ പള്ളി 1990 (യൗനായ (1679
24 ഹിദായോ ശെമ്മാശൻ മർത്ത് ശ്മൂനിയുടെ പള്ളി 1679
25. അബ്ദുൾ ശെമ്മാശൻ മർത്ത് ശ്മൂനിയുടെ പള്ളി 1679
26. യുഹന ശെമ്മാശൻ മർത്ത് ശ്മൂനിയുടെ പള്ളി 1679
27. ഖാദർ ശെമ്മാശൻ മാർ മത്തായിയുടെ ദയറാ
28. ഇസഹാക്ക് കശീശാ ദൈവമാതാവിന്റെ പള്ളി 1679
29. യോഹന്നാൻ ശെമ്മാശൻ കൂദേദ് 1679
30. ആസാർ ശെമ്മാശൻ ദൈവമാതാവിന്റെ പള്ളി 1679
31. ഗീവർഗ്ഗീസ് ശെമ്മാശൻ ദൈവമാതാവിന്റെ പള്ളി
32. അബ്രഹാം ശെമ്മാശൻ ദൈവമാതാവിന്റെ പള്ളി കൂദേദ്
33. ഈലിയാ ശെമ്മാശൻ ദൈവമാതാവിന്റെ പള്ളി കൂദേദ്
34. നീസാൻ ശെമ്മാശൻ ദൈവമാതാവിന്റെ പള്ളി കൂദേദ്
35. ബഹനാം ശെമ്മാശൻ ദൈവമാതാവിന്റെ പള്ളി കൂദേദ്
36. ഇസഹാക്ക് ശെമ്മാശൻ ദൈവമാതാവിന്റെ പള്ളി കൂദേദ്
37. അബ്ദുൾ ആഹാദ് കശീശാ മർത്ത് ശ്മൂനി 1992യൗനായ (1681 എ.ഡി)
38. ദനഹാ കശീശാ മർത്ത് ശ്മൂനി 1681 എ.ഡി
39. അബ്ദുൾ അഹദ് കശീശാ മർത്ത് ശ്മൂനി 1681 എ.ഡി
40. യാക്കൂബ് കശീശാ മത്തായിയുടെ ദയറാ 1681
41. ഏലിയോസ് ശെമ്മാശൻ മത്തായിയുടെ ദയറാ 1681
42. യൂഹാനോൻ കശീശാ മർത്ത് ശ്മൂനി 1681
43. ഇസഹാക്കു ശെമ്മാശൻ മർത്ത് ശ്മൂനി (1684 or 85 A.D)

1. അസ്പാസ്, 2. മൂസൽ (ദൈവമാതാവ്), 3. മൂസൽ സെന്റ് തോമസ്, 4. കൂദേദ്, 5. മർത്ശ്മൂനി, 6. മത്തായിയുടെ ദയറാ എന്നീ ആറ് പള്ളിയിലേക്ക് മാത്രമേ അദ്ദേഹം കശീശന്മാരെ വാഴിച്ചിട്ടുള്ളൂ. ഇതിനർത്ഥം പൗരസ്ത്യ കാതോലിക്കായുടെ കീഴിൽ അന്ന് ഇത്രയും പള്ളികൾ മാത്രമേ ഉള്ളൂ എന്നല്ലേ? ഇതാണോ, ഇത്ര പരിമിതമാണോ മഫ്രിയാനയുടെ സാമ്രാജ്യം?

3. ഈ പുസ്തകം എഴുതിത്തീർന്നത് 1664ൽ ആണ്. അന്ന് ജീവിച്ചിരിക്കുന്ന നാല് സഭാ പിതാക്കന്മാരുടെ പേരുകൾ പകർത്തി എഴുത്തുകാരൻ നൽകിയിട്ടുള്ളത് ഇപ്രകാരമാണ്:

1. ഇഗ്നാത്തിയോസ് ശാക്രുള്ള പാത്രിയർക്കീസ് (സീനിയർ - ഗ്രന്ഥകാരൻ)
2. അബ്ദുൾ മശിഹാ രണ്ടാമൻ പാത്രിയർക്കീസ്
3. ബസ്സേലിയോസ് യൽദോ - മഫ്രിയാനയും കാതോലിക്കായും
4. ഗോസർത്തായുടെ ദീയസ്ക്കോറസ്

നമ്മുടെ ചരിത്രകാരന്മാരെല്ലാം അബ്ദുൾ മശിഹാ രണ്ടാമന്റെ ഗണത്തിലാണ് മാർ ബസ്സേലിയോസ് യൽദോയെ അവതരിപ്പിച്ചിട്ടുള്ളത്. ഈ പുസ്തകത്തിൽ കാണിച്ച സീനിയർ പാത്രിയർക്കീസ് അവരുടെ ചിത്രത്തിലില്ല. പ്രസിദ്ധീകരിക്കപ്പെട്ട പാത്രിയർക്കീസന്മാരുടെ ലിസ്റ്റിൽ 1662 മുതൽ 1686 വരെ അന്ത്യോഖ്യൻ പാത്രിയർക്കീസ് ആയിരുന്നത് അബ്ദുൾ മശിഹാ ഒന്നാമനാണ് (മാർ കൂറിലോസ് സോവനീർ മൂളന്തുരുത്തി 2-ാം ഭാഗം പുറം 13 കാണുക) ബസ്സേലിയോസ് കാതോലിക്കായുടെ ക്രമ പുസ്തകത്തിലെ കൊളോഫോൺ ഒന്നാം നമ്പറുകാരനായ ശാക്രുള്ള പാത്രിയർക്കീസ് പാത്രിയർക്കീസ്മാരുടെ ലിസ്റ്റിൽ ഇല്ല. ഒട്ടേറെ അനുമാനങ്ങൾക്ക് ഇത് വക നൽകുന്നു.

1. ശാക്രുള്ള പാത്രിയർക്കീസ് അലക്സാന്ത്രിയ പാത്രിയർക്കീസ് ആണ് (ലിസ്റ്റിൽ രണ്ടു പാത്രിയർക്കീസ്മാരുടെയും സ്ഥലം കാണിച്ചിട്ടില്ല)
2. സീനിയർ പാത്രിയർക്കീസ് സ്ഥാന ഭ്രഷ്ടനാക്കപ്പെട്ടു. തൽസ്ഥാനത്ത് (അന്ത്യോഖ്യയിൽ) അബ്ദുൾ മശിഹാ അധികാരത്തിൽ വന്നു. ശാക്രുള്ള ബാവായെ അനുകൂലിക്കുന്നവർ അദ്ദേഹത്തോടൊപ്പം മാർ മത്തായിയുടെ ദയറായിൽ അഭയം തേടി.
3. ശാക്രുള്ള ബാവായാണ് മാർ ബസ്സേലിയോസിനെ അഭിഷേകം ചെയ്തത്. തന്മൂലം അദ്ദേഹത്തിന്റെ പേർ ഒന്നാമതായി എഴുതപ്പെട്ടു.
4. ഈ മുടക്കിനെ പ്രതിഷേധിച്ച മേലെഴുതിയ പത്തിൽ താഴെ ഇടവകകൾ മത്തായിയുടെ ദയറായുടെ കീഴിലായി.

3. മാർ ബസ്സേലിയോസിനെ എഴുത്തുകാരൻ മപ്രിയാനയും പൗരസ്ത്യ കാതോലിക്കയും എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്. പുസ്തകത്തിന്റെ മറ്റു പലഭാഗങ്ങളിലും ഈ രണ്ട് ഔദ്യോഗിക സ്ഥാനനാമങ്ങളും അദ്ദേഹം ഉപയോഗിച്ചിട്ടുണ്ട്. അന്ത്യോഖ്യാ പാത്രിയർക്കീസ് മപ്രിയാനയെ അല്ലാതെ കാതോലിക്കായെ വാഴിക്കുകയോ, മപ്രിയാനയായി വാഴിക്കപ്പെട്ടശേഷം കാതോലിക്കാ എന്ന് വിശേഷിപ്പിക്കുകയോ ഇല്ല. ഇതിന്റെ അർത്ഥം മപ്രിയാനയെ ശാക്രുള്ള പാത്രിയർക്കീസ് വാഴിച്ചുവെങ്കിലും മാർ മത്തായിയുടെ ദയറായുടെ സംരക്ഷണം നടത്തിയിരുന്ന സഭാധ്യക്ഷൻ അദ്ദേഹത്തെ പൗരസ്ത്യ കാതോലിക്കാ ആയി അംഗീകരിച്ചു എന്നാണ്. ആരായിരുന്നു മാർ മത്തായിയുടെ ദയറാ സംരക്ഷിച്ചിരുന്നത്? ബാബിലോൺ പാത്രിയർക്കീസ് (നെസ്തോറിയൻ) ആകാൻ ഒരു സാധ്യത കാണുന്നു. അതുമല്ലെങ്കിൽ കോപ്റ്റിക് സഭയുടെ - അലക്സാന്ത്രിയ - പാത്രിയർക്കിസാകാം. ഇതിനുള്ള കൂടുതൽ തെളിവുകൾ പിന്നീട് ചർച്ച ചെയ്യുന്നതാണ്.
4. മാർ ബസ്സേലിയോസ് പേർഷ്യയിൽ സുറിയാനി സഭയുടെ മപ്രിയാനയും പൗരസ്ത്യ കാതോലിക്കയും ആയിരുന്നു. യൗപ്പ്ദയക്കിനോയുടെ മേൽ നടത്തുന്ന കൈവെപ്പ് പ്രാർത്ഥനകളിൽ ഒന്നിൽ മാമ്മൂദീസായുടെ

റുശ്മായ്ക്ക് ഉപയോഗിക്കുന്ന തൈലം മാർ മാറി, മാർ ആദായ് എന്നീ ശ്ലീഹന്മാരിൽ നിന്ന് ലഭിച്ചത് തലമുറ തലമുറകളായിഉപയോഗിച്ചു പോരുന്നതാണെന്ന പരാമർശമാണ് ഈ നിഗമനത്തിന് ആധാരം. പുസ്തകത്തിന്റെ മാർജിനിലുകളിൽ ഒന്നിലേറെ സ്ഥലങ്ങളിൽ പേർഷ്യൻ ഭരണകർത്താവായിരുന്നു അബ്ഗർ രാജാവിനെ അനുസ്മരിച്ചിട്ടുള്ളതും ഈ അനുമാനത്തെ ബലപ്പെടുത്തുന്നു.
5. ഈ പുസ്തകത്തിൽ കാണുന്ന മാർ യാക്കോബിന്റെ അനാഫുറയിൽ ഒന്നാം തുബ്ദേൻ സമയത്ത് കാർമ്മികൻ നടത്തുന്ന രഹസ്യപ്രാർത്ഥനയിൽ രണ്ടു പാത്രിയർക്കീസന്മാരെ മാത്രമേ ഓർക്കുന്നുള്ളൂ. അവരിൽ ഒരാൾ അലക്സാന്ത്രിയ പാത്രിയർക്കീസും അപരൻ സന്നിഹിതനായ പാത്രിയർക്കിസും എന്ന് മാർജിനിൽ വിശദീകരിക്കുന്നു. സന്നിഹിതനായ പാത്രിയർക്കീസ് പൗരസ്ത്യ കാതോലിക്കാ തന്നെ. അല്ലെങ്കിൽ നേരത്തെ സൂചിപ്പിച്ചതിൻ വിധം ബഹിഷ്കൃതനായി മാർ മത്തായിയുടെ ദയറായിൽ അധികാരമില്ലാതെ അലക്സാന്ത്രിയൻ പാത്രിയർക്കീസിന്റെ സംരക്ഷണയിൽ കഴിയുന്ന ശാക്രുള്ള പാത്രിയർക്കീസും ആയിരിക്കാം.. ഏതായാലും അന്ത്യോഖ്യാ പാത്രിയർക്കീസ് ഈ ചിത്രത്തിലില്ല. മാർ ബസ്സേലിയോസ് യൽദോയുടെ അലക്സാന്ത്രിയൻ സഭയുമായുള്ള ബന്ധം ദൃഢപ്പെടുത്തുന്ന ഒരു സാഹചര്യമാണിത്. അദ്ദേഹത്തിന്റെ കൂടെ വന്ന ഈഗുപ്തായ വൈദികർ (ഇട്ടൂപ്പ് റൈട്ടറുടെ സാക്ഷ്യം) ക്രോപ്റ്റിക്ക് വൈദികൻ ആകാം.
6. പട്ടം കൊട ശുശ്രൂഷയിൽ അന്ത്യോഖ്യൻ ക്രമങ്ങളിൽ ഒന്ന് രണ്ട് പ്രധാന കാര്യങ്ങളിൽ മാർ ബസ്സേലിയോസ് കാതോലിക്കായുടെ ക്രമം വ്യത്യാസപ്പെട്ടിരിക്കുന്നു.

1. അമോലോഗിയവായനയുടെ അന്ത്യത്തിൽ പട്ടമേൽക്കുന്ന സ്ഥാനാർത്ഥിയുടെ ശിരസ്സിൻ നിന്ന് സ്ലീബാ ഭാഷയിൽ രോമം കത്രിക്കുന്ന ഒരു ചടങ്ങും തൽസംബന്ധമായ ഒരു പ്രാർത്ഥനയും അന്ത്യോഖ്യൻ ശൈലിയിൽ കാണാം. എന്നാൽ പേർഷ്യൻ സഭയിൽ ഈ അമോലോഗിയാ അന്ത്യേഖ്യൻ സഭയുടേതെന്നപോലെ കാർത്തേജിൽവച്ച് രചിക്കപ്പെട്ടതാണെങ്കിലും ഈ രോമം കത്രിക്കൽ അനുഷ്ഠാനം അതിൽ കാണുന്നില്ല. ദയറായക്കാരുടെ ശുശ്രൂഷ ക്രമത്തിൽ കാണുന്ന ഈ അനുഷ്ഠാനം അന്ത്യോഖ്യൻ സഭ എല്ലാ പട്ടം കൊടയിലും ആവിഷ്ക്കരിച്ചിട്ടുള്ളത് പേർഷ്യൻ സഭ സ്വീകരിച്ചിട്ടില്ല.
2. അന്ത്യോഖ്യൻ പട്ടംകൊട ക്രമത്തിൽ മെത്രാൻ സ്ഥാനഭിഷേകം കഴിഞ്ഞ ഉടനെ സ്ഥാനമേറ്റ ആളിന് മേൽപ്പട്ടസ്ഥാന ചിഹ്നമായി അംശവടി ഔപചാരികമായി നൽകുവാൻ നിർദ്ദേശമുണ്ട് എന്നാൽ കശീശാ ശെമ്മാശൻ സ്ഥാനങ്ങൾ പ്രാപിച്ചവർക്ക് സ്ഥാനചിഹ്നങ്ങൾ ദാനം നൽകുവാൻ നിർദ്ദേശിച്ചിട്ടില്ല. എന്നാൽ പേർഷ്യൻ സഭയുടെ ഈ പട്ടംകൊട ക്രമത്തിൽ ശെമ്മാശ

സ്ഥാനം ഏറ്റ ആൾക്ക് സ്ഥാനചിഹ്നമായി കുരിശുമാലയും ഏവൻഗേലിയോനും നൽകുവാൻ നിർദ്ദേശിച്ചിരിക്കുന്നു. (കുരിശുമാല ശുശ്രൂഷാ നൽവരത്തിന്റെയും ഏവൻഗേലിയോൻ അത് സഭയിൽ പരസ്യമായി വായിക്കാനുള്ള അനുവാദത്തിന്റെയും പ്രതീകാത്മകമായ ചിഹ്നങ്ങൾ ആണ്.

കശീശായ്ക്ക് സ്ഥാനമേറ്റ ഉടനെ സ്ഥാനചിഹ്നങ്ങളായി സ്ലീബായും ഏവൻഗേലിയോനും നൽകുന്നു. രണ്ട് താലന്തുകൾ പ്രാപിച്ചു എന്നാണ് രണ്ടുകാൽ മുട്ടുകൾ മടക്കി നിന്ന് പട്ടമേൽക്കുന്നതിന്റെ ആശയത്തിന് പട്ടംകൊടയുടെ അടിസ്ഥാന വ്യാഖ്യാനത്തിൽ കാണുന്നത്. (കത്തോലിക്കാ സഭയും കൽദായ സഭയും ഇതേ വ്യാഖ്യാനം നൽകിയിട്ടുണ്ട്.) ഏതാണീ രണ്ടു നൽവരങ്ങൾ ? 1 അനുഗ്രഹിക്കാനുള്ള നൽവരം - അതിന്റെ പ്രതീകമാണ് സ്ലീബാ. 2 പ്രകാശിപ്പിക്കാനുള്ള നൽവരം - ഇതിന്റെ പ്രതീകമാണ് ഏവൻഗേലിയോൻ. വേദപുസ്തക വ്യഖ്യാന നൽവരമാണ് ഇവിടെ ഉദ്ദേശിക്കുന്നത്. കശീശാപട്ടം ഏൽക്കാത്തവർക്ക് സുറിയാനി സഭയിൽ പ്രസംഗിക്കുവാൻ കാനോനികമായി അനുവാദം ഇല്ല എന്ന് ഇവിടെ ഓർക്കാം. ശെമ്മാശന് കഴുത്തിലണിയാൻ കുരിശുമാലയാണ് നൽകുന്നതെങ്കിൽ കശീശാക്ക് ഐക്കൺമാല നൽകുവാൻ പട്ടംകൊട ക്രമത്തിൽ നിർദ്ദേശിക്കുന്നു. അന്ത്യോഖ്യൻ സഭയ്ക്ക് ഐക്കൺ ഔദ്യോഗികമായി ഉപയോഗത്തിലോ ഉപദേശത്തിലോ ഇല്ല. ഇത് കോപ്റ്റിക്ക് സഭയുമായുള്ള ബന്ധത്തിൽ പേർഷ്യൻസഭയിലേക്ക് പകർന്നതാണ്. കോപ്റ്റിക് സഭയിൽ ഇതെല്ലാം സ്ഥാനചിഹ്നമായി നൽകുന്നു).

(മലങ്കര സഭയിൽ കശീശാമാർ സ്ലീബ.കൈയിൽ ധരിച്ചിരുന്നതായി 1956ൽ ദി ഇന്ത്യൻ ക്രിസ്ത്യൻസ് ഓഫ് സെന്റ് തോമസ് എന്ന സഭാ ചരിത്ര ഗ്രന്ഥം രചിച്ച ഉഗാണ്ടൻ ബിഷപ്പ് എൽ. ഡബ്ലിയു. ബ്രൗൺ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. അന്ത്യോഖ്യൻ ബന്ധം ഉണ്ടായതോടെ ഈ പതിവ് നിന്ന് പോയി).

കശീശന്മാർ സ്ഥാന ദാന ശുശ്രൂഷയിൽ ലഭിച്ച സ്ലീബാകൊണ്ട് ജനത്തെ അനുഗ്രഹിക്കുവാനും പേർഷ്യൻ പട്ടംകൊട ക്രമത്തിൽ നിർദ്ദേശിച്ചിട്ടുണ്ട്. മേൽപ്പട്ടസ്ഥാനം പ്രാപിച്ച ആൾ അദ്ദേഹത്തിന് സ്ഥാന ചിഹ്നമായി ലഭിച്ച അംശവടികൊണ്ട് സഭയെ മൂന്ന് പ്രാവശ്യം സ്ലീബാ ഭാഷയിൽ അനുഗ്രഹിക്കുന്ന അനുഷ്ഠാനത്തിന് സമാന്തരമാണ് കശീശാ പട്ടംകൊടയിലെ ഈ അനുഷ്ഠാനം. മാത്രവുമല്ല കശീശായ്ക്ക് സ്ഥാനചിഹ്നങ്ങളുടെ കൂട്ടത്തിൽ 'ഗ്ലൂസ്ക്കോമെ' എന്ന് വിശേഷിപ്പിക്കുന്ന തിരുശേഷിപ്പ് പേടകം നൽകുവാനും പേർഷ്യൻ ക്രമത്തിൽ നിർദ്ദേശമുണ്ട്. അന്ത്യോഖ്യൻ ക്രമത്തിൽ ഈ നിർദ്ദേശവും അനുഷ്ഠാനവും കാണുന്നില്ല (എങ്കിലും ഉയിർപ്പ് പെരുന്നാളിലെ പ്രദക്ഷിണത്തിൽ കശീശാ തിരുശേ

ഷിപ്പ് പേടകം കൂടെ വഹിച്ചിരിക്കണമെന്ന് ആണ്ടു തക്സായുടെ സുറിയാനിയിലെഴുതിയ റൂബ്രിക്സിൽ ഇപ്പോഴും കാണുന്നുണ്ട്) പട്ടം കൊടയിലെ ഈ പ്രധാന വ്യത്യസ്തകൾ യൽദോ ബാവാ അന്ത്യോഖ്യൻ സുറിയാനി സഭയോട് ബന്ധപ്പെട്ട ആൾ ആണെങ്കിലും അദ്ദേഹം അലക്സാന്ത്രിയ സഭയുടെ സ്വാധീനത്തിലും സംരക്ഷണത്തിലും കഴിയവേ ആണ് 1685ൽ മലങ്കര സഭയിൽ വന്നെതെന്ന് വ്യക്തമാക്കുന്നു. 1664ന് മുമ്പ് ഈ ബന്ധം ആരംഭിച്ചു എന്ന് തീർച്ചയാണ്.

7. മാർ ഈവാനിയോസ് ബെസ്രായിലെ ദൈവമാതാവിന്റെ പള്ളിയിൽ വച്ച് ബസ്സേലിയോസ് യൽദോയുടെ കൈകളാൽ മാർ മത്തായിയുടെ ദേവാലയത്തിന് വേണ്ടി എപ്പിസ്ക്കോപ്പാ ആയി 1996ൽ (യവന വർഷം എ.ഡി. 1685) പട്ടം കെട്ടപ്പെട്ടു എന്ന് പട്ടം കൊട പുസ്തകത്തിന്റെ 585-ാം പേജിൽ രേഖപ്പെടുത്തിയിട്ടുണ്ട്. കൂടെ വന്ന റമ്പാനെ മാർ ബസ്സേലിയോസ് കോതമംഗലത്ത് വച്ച് മെത്രാനായി അഭിഷേകം ചെയ്തുവെന്ന് പല ചരിത്രകാരന്മാരും എഴുതിയ ഭാവനൈകവിലാസം അബദ്ധമാണെന്ന് ഈ രേഖ തെളിയിക്കുന്നു.

8. പട്ടമേൽക്കുന്ന കശീശായും ശെമ്മാശനും സഭയുടെ മുമ്പിൽ വച്ച് പട്ടമേൽക്കുന്ന സമയത്ത് സ്ലീബാഭാഷയിൽ ഒപ്പിടുന്ന സമ്പ്രദായം അന്ത്യോഖ്യൻ സമ്പ്രദായത്തിൽ ഇപ്പോഴുമുണ്ട്. എന്നാൽ പട്ടമേൽക്കുന്ന മേൽപ്പട്ടക്കാരൻ അപ്രകാരം പട്ടംകൊടപുസ്തകത്തിൽ സ്ലീബാ ഭാഷയിൽ ഒപ്പിടുന്ന സമ്പ്രദായം സിറിയൻ പാരമ്പര്യത്തിൽ കണ്ടിട്ടില്ല. എന്നാൽ മാർ ബസ്സേലിയോസ് ഉപയോഗിച്ച പട്ടംകൊട ക്രമത്തിൽ രണ്ട് മേൽപ്പട്ടക്കാരുടെ പട്ടം കൊടകൾ രേഖപ്പെടുത്തിയിട്ടുണ്ട്. രണ്ടിലും സ്ഥാനാർത്ഥികൾ പട്ടംകൊട രേഖപ്പെടുത്തിയതിന് നേരെ കശീശാ - ശെമ്മാശൻ പട്ടംകൊടകളിൽ എന്നപോലെ സ്ലീബാ ഭാഷയിൽ ഒപ്പ് വച്ചിരിക്കുന്നു.

9. 1685ൽ കോതമംഗലത്ത് എത്തിയ ശേഷം മൂന്നാം മാർത്തോമ്മയെ ഹിന്ദുദേശത്തിന്റെ എപ്പിസ്ക്കോപ്പായായി പട്ടംകെട്ടിയ വിവരം രേഖപ്പെടുത്തിയിട്ടുണ്ട്. ആരാണ് ഈ പട്ടം കൊട നടത്തിയത്? മൂന്നാം മാർത്തോമ്മയുടെ അഭിഷേകത്തെപ്പറ്റി വ്യത്യസ്തമായ അഭിപ്രായം നിലവിലുണ്ട്. മാർത്തോമ്മാ മെത്രാന്മാർക്ക് സാധുവായ കൈവെപ്പ് ലഭിച്ചിരുന്നില്ല എന്ന് കത്തോലിക്കാ ചരിത്രകാരന്മാർ എഴുതിയിട്ടുണ്ട്. അതിൽ ഒരാളാണ് പ്ലാസിഡ് മാർത്തോമ്മാ മൂന്നാമന്റെ എപ്പിസ്ക്കോപ്പാ സ്ഥാനാരോഹണം സംബന്ധിച്ച് ഈയിടെ പ്രസിദ്ധീകൃതമായ (2000ത്തിൽ) നിരണം ഗ്രന്ഥവരിയുടെ സംശോധകർ എഴുതിയ അടിക്കുറിപ്പിലും സന്ദേഹം രേഖപ്പെടുത്തിയിട്ടുള്ളത് കാണുക.

"…. മൂന്നാം മാർത്തോമ്മയെ വാഴിച്ചതാരാണെന്ന് തെളിവില്ല. നളാഗമത്തിലെ (കണ്ടനാട് ഗ്രന്ഥവരി) പരാമർശപ്രകാരം രണ്ടും മൂന്നും മാർത്തോമ്മമാരെ വാഴിച്ചത് അന്ത്രയോസ് പാത്രിയർക്കീസ് ആണ്. അന്ത്യോഖ്യൻ പക്ഷപാതിയായ ഇ.എം ഫിലിപ്പിന്റെ 'അജ്ഞതയും' അന്ത്യോഖ്യൻ ബന്ധം ഉറച്ച ശേഷം രചിച്ച ഗ്രന്ഥവരിയിലെ നിശബ്ദതയും ഇദ്ദേഹം കൽദായ മെത്രാൻ (അന്ത്രയോസ്) ആണെന്ന വസ്തുതയിലേക്കാണ് വിരൽ ചൂണ്ടുന്നത്...... മാർത്തോമ്മാ മൂന്നാമനെ വാഴിച്ചത്. ആര്, എന്ന് വാഴിച്ചു എന്ന് ഗ്രന്ഥവരിയിൽ ഇല്ല. മാർത്തോമ്മാ മൂന്നാമനെ വാഴിച്ചത് മണാർകാട് പള്ളിയിൽ വച്ചാണ് എന്ന് ഒരു പാരമ്പര്യമുണ്ട്. അന്ത്രയോസ് പാത്രിയർക്കീസിന്റെ മണർകാട് ബന്ധവും കാലവും ഇതിനോട് യോജിക്കുന്നുണ്ട്. മൂന്നാം മാർത്തോമ്മയെ വാഴിച്ചത് മാർ ഈവാനിയോസ് ഹിദായത്തുള്ളയാണെന്ന് പല ചരിത്രകാന്മാരും പറയുന്നുവെങ്കിലും അദ്ദേഹം നാലാം മാർത്തോമ്മായെ പറവൂർ പള്ളിയിൽ വച്ച് വാഴിച്ചതായി മാത്രമേ ഈ കൃതിയിൽ (നിരണം ഗ്രന്ഥവരി) ചേർത്തിട്ടുള്ള മാർ ഈവാനിയോസിന്റെ മെമ്രായിൽ കാണുന്നുള്ളൂ. ഇതിൽനിന്നെല്ലാം മാർ അന്ത്രയോസ് എന്ന കൽദായ (നെസ്തോറിയൻ) മെത്രാനായിരുന്നു മൂന്നാം മാർത്തോമ്മയെ വാഴിച്ചത് എന്ന നിഗമനത്തിൽ എത്തുന്നു"

(എം. കുര്യൻ തോമസ്. നിരണം ഗ്രന്ഥവരി. സോഫിയാ ബുക്ക്സ് കോട്ടയം 2000 - പുറം 200-201)

1994ൽ ഈ ഗ്രന്ഥകാരൻ പ്രസിദ്ധീകരിച്ച ഇന്ത്യൻ ഓർത്തഡോക്സ് സഭ, മലങ്കര സഭയും കേരള സംസ്ക്കാരവും എന്നീ രണ്ടു ഗ്രന്ഥങ്ങളിൽ മൂന്നാം മാർത്തോമ്മയുടെ പട്ടംകൊട സംബന്ധിച്ച് ഇപ്രകാരം എഴുതിയിരുന്നു:

" മൂന്നാം മാർത്തോമ്മയെ മാർ ഈവാനിയോസ് 1685ൽ അഭിഷേകം ചെയ്തു. പട്ടംകൊടപുസ്തകത്തിൽ രേഖപ്പെത്തിയ വാക്യം ഇപ്രകാരമാണ്. ' അസറാഹ് റൂഹോ കാദീശാ എപ്പിസ്ക്കോപ്പാ തോമ്മോത്ലീ സോയോഅൽ ഹിന്ദു" ഈ വാക്യം രേഖപ്പെടുത്തിയ പട്ടംകൊടപുസ്കത്തിന്റെ പേജ് അടങ്ങുന്ന ഫോട്ടോ, രണ്ടു പുസ്കങ്ങളിലും 1994 തന്നെ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ഇതിന് ശേഷം 2000ൽ പ്രസിദ്ധപ്പെടുത്തിയ നിരണം ഗ്രന്ഥവരിയുടെ അച്ചടിയിൽ എം. കുരിയൻ തോമസ് മേൽ വിവരിച്ച പ്രകാരം എഴുതിയതിന് എന്താണ് കാരണം? ഒരു കാരണം അദ്ദേഹത്തിന്റെ മുൻവിധിയാകാം; നിരണം ഗ്രന്ഥവരിയിൽ ഇല്ലാത്തതൊന്നും താൻ അംഗീകരിക്കുകയില്ല എന്ന ശാഠ്യവും മറ്റൊരു കാരണമാകാം. സഭാ ചരിത്രഗ്രന്ഥങ്ങളിലൂടെ കാലാകാലങ്ങളിലായി പുറത്തുവരുന്ന ഗവേഷണ ഫലങ്ങൾ വായിക്കുകയോ ശ്രദ്ധിക്കുകയോ

പരിശോധിക്കുയോ ചെയ്യാതെ ചരിത്രം എഴുതി വിടുന്നത് മറ്റൊരു കാരണമാകാം. സുറിയാനി ഭാഷയിലെ രേഖ അറിയുന്നവരുടെ സഹായത്തോടെ പരിഭാഷപ്പെടുത്തി കാര്യങ്ങൾ മനസ്സിലാക്കാതിരിക്കുവാൻ അദ്ദേഹത്തിന്റെ അവിനയവും ഔദ്ധത്യവും അദ്ദേഹത്തെ പ്രേരിപ്പിച്ചതാവുമോ?

ഏതായാലും പ്രസക്ത ചർച്ചയിലേക്ക് മടങ്ങിവരാം. മാർ ഈവാനിയോസിന് മാർ ബസ്സേലിയോസ് മെത്രാപ്പോലീത്താ സ്ഥാനം നൽകി എന്ന ഐതിഹ്യം വിശ്വസിച്ചതിനാലാണ് ഈ പട്ടംകൊട മാർ ഈവാനിയോസ് നടത്തി എന്ന് ഈ ഗ്രന്ഥകാരൻ നേരത്തെ എഴുതിയത്. സെലൂഷ്യ എന്ന് പേരുള്ള പേർഷ്യൻ (ആധുനിക ഇറാഖ്) പട്ടണത്തിലെ എപ്പിസ്ക്കോപ്പാ, കാതോലിക്കാ എന്ന സ്ഥാന നാമത്തിൽ എ.ഡി. 325ലെ നിഖ്യാ സുന്നഹദോസിന് മുമ്പേ രൂപം പ്രാപിച്ചു എന്നും പാത്രിയർക്കീസ്മാരോട് തുല്യമായി മെത്രാന്മാരെ വാഴിക്കാനുള്ള അദ്ദേഹത്തിന്റെ അധികാരം പിൽക്കാല സാർവത്രിക സുന്നഹദോസുകൾ അംഗീകരിച്ചു എന്നും 5-ാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ ഈ കാതോലിക്കേറ്റ് ഔദ്യോഗികമായി നെസ്തോറിയൻ വിശ്വാസം സ്വീകരിച്ചതിനെ തുടർന്ന് ഒരു നൂനപക്ഷം അന്ത്യോഖ്യാ പാത്രിയർക്കീസിനോടുള്ള വിധേയത്വത്തിൽ തെഗ്രീസ് ആസ്ഥാനമാക്കി മഫ്രിയാനാ എന്ന സ്ഥാനപ്പേരിൽ മോറൂസായെ സമാന്തര സ്ഥാനിയായി നിയമിച്ചു എന്നുമാണ് ഔദ്യോഗിക സഭാ ചരിത്രങ്ങൾ പഠിപ്പിച്ച് പോന്നിട്ടുള്ളത്. കാതോലിക്കാ - മഫ്രിയാനാ സ്ഥാനങ്ങൾ ഒരാളിൽ ഔദ്യോഗികമായി ഏകീ ഭവിച്ച ചരിത്രം നമുക്ക് അജ്ഞാതമാണ് മാർ ബസ്സേലിയോസിൽ ഈ രണ്ട് സ്ഥാന നാമവും ഒന്നിച്ച് നാം കാണുന്ന ഈ സാക്ഷ്യം നമുക്ക് അവഗണിക്കാനാവില്ല. തന്മൂലം ഈ രേഖകൾ വെളിപ്പെടുത്തുന്ന വസ്തുതാപരമായ മറ്റു തെളിവുകളുടെ പിൻബലത്തോടെ ചില നിഗമനങ്ങൾ സാധ്യമാണ്. തെഗ്രീസിലെ മഫ്രിയാനാ അന്ത്യോഖ്യാ പാത്രിയർക്കീസിനോടുള്ള വിധേയത്വത്തിൽ നിന്ന് സ്വാതന്ത്ര്യം പ്രഖ്യാപിച്ച് മാർ മത്തായിയുടെ ദയറായുടെയും അംഗുലീപരിമിതങ്ങളായ ഇടവകകളുടെയും ചുമതലക്കാരനായിത്തീർന്നു. അന്ത്യോഖ്യയിൽ നിന്ന് ത്യക്തനായ ശാക്രുള്ള പാത്രിയർക്കീസും അലക്സാന്ത്രിയ പാത്രിയർക്കീസും തെഗ്രീസിലെ അധ്യക്ഷനെ കാതോലിക്കയും മഫ്രിയാനയും എന്ന സംയുക്ത സ്ഥാന നാമത്തിൽ പാത്രിയർക്കീസിന്റെ സമസ്ഥാനിയൻ ആയ പേർഷ്യൻ സഭാധ്യക്ഷനായി അംഗീകരിച്ചു. മലങ്കരയിൽ വരുമ്പോൾ അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്ന ഗ്രീക്ക് - കോപ്റ്റിക് - വൈദീകർ ഈ സംസർഗ്ഗത്തിന്റെയും ബന്ധത്തിന്റെയും അംഗീകരത്തിന്റെയും പ്രതീകമായി വിലയിരുത്തപ്പെടേണ്ടതാണ്. കക്ഷിഭേദമെന്യ ഏവരും അനുഗ്രഹത്തിനായി അഭയം പ്രാപിക്കുന്ന ആ പുണ്യ കബറിടം നമുക്ക് വാഴ്വിന്റെ നീർച്ചാൽ ആയിത്തീരട്ടെ

# ഉപസംഹാരം

സമകാലരേഖകളെ അടിസ്ഥാനമാക്കി നടത്തിയ ഈ ചർച്ച നമുക്ക് നൽകുന്ന വിവരങ്ങൾ ഇവയാണ്.

1. മാർ ബസ്സേലിയോസ് യൽദോ ഇറാക്കിൽ കൂദേദ് എന്ന ഗ്രാമത്തിൽ ജനിച്ചു.
2. മാർ ശാക്രുള്ള പാത്രിയർക്കീസ് ഇദ്ദേഹത്തെ 1664ൽ മപ്രിയാനാ സ്ഥാനത്ത് അവരോധിച്ചു.
3. മാർ ശാക്രുള്ള പാത്രിയർക്കീസ് സ്ഥാനഭ്രഷ്ടനാക്കപ്പെട്ട് സമാന്തര സീനിയർ പാത്രിയർക്കീസ് ആയി കോപ്റ്റിക്ക് സഭയുടെ പിന്തുണയോടെ തൂർ അബ്ദീനിൽ അഭയം തേടിയപ്പോൾ യൽദോ മപ്രിയാന ശാക്രുള്ള പാത്രിയർക്കീസിനെ പിന്തുണച്ചു. കോപ്റ്റിക്ക് പാത്രിയർക്കിസ് അദ്ദേഹത്തിന് മപ്രിയാനയും കാതോലിക്കായും എന്ന സംയുക്ത സ്ഥാനപ്പേർ ശാക്രുള്ള പാത്രിയർക്കിസിന്റെ സഹകരണത്തോടെ സമ്മാനിച്ചു.
4. മെത്രാൻ സ്ഥാനികൾക്കുവേണ്ടി അങ്കമാലി തുടങ്ങിയ ഇടവകകൾ അയച്ച അഭ്യർത്ഥന ഇറാക്കിലെ (പേർഷ്യ) നിനുവാ പ്രദേശത്തെ അർമ്മീനിയൻ വ്യാപാരികളുടെ കൈവശമാണ് എത്തിയത്.
5. മൂന്ന് വർഷം കഴിഞ്ഞ് ബെസ്രായിലെ വ്യാപാരികൾക്ക് കൈമാറണം എന്ന വ്യവസ്ഥയിൽ യൽദോ ബാവായെ നിനുവായിലെ അർമ്മീനിയൻ വ്യാപാരികൾ മലങ്കരസഭയിലേക്ക് മറുപടിക്കത്ത് നൽകി അയക്കുകയായിരുന്നു.
6. അർമ്മീനിയൻ - കോപ്റ്റിക്ക് ബന്ധത്തെയാണ് അദ്ദേഹത്തോടൊപ്പം വന്ന അർമ്മീനിയൻ - ഗ്രീക്ക് വൈദികരുടെ സാന്നിധ്യം സൂചിപ്പിക്കുന്നത്.
7. കേരളവുമായി വ്യപാരത്തിലേർപ്പെട്ടിരുന്ന അർമ്മീനിയൻ വ്യാപാരികൾക്ക് കേരളം സുപരിചിതമായിരുന്നു.
8. ഹൈറേഞ്ചിൽ നിന്ന് കാപ്പിയും കുരുമുളകും കയറ്റി അയക്കുവാനായി തലശ്ശേരി തുറമുഖം വരെ എത്തുന്ന മലമ്പാതകളും പാതകളിൽ കയറ്റുമതി വിഭവങ്ങളുമായി സഞ്ചരിക്കുന്ന പ്രാകൃത വാഹനങ്ങളും അക്കാലത്ത് അസാധാരണമായിരുന്നില്ല.
9. അപ്രകാരമുള്ള ഒരു വാഹനത്തിൽ അർമ്മീനിയൻ വ്യാപാരികൾ യൽദോ ബാവായുടെ നേതൃത്വത്തിലുള്ള സംഘത്തെ അങ്കമാലിയിലേക്ക് നയിച്ചു.
10. മാർഗ്ഗമദ്ധ്യ യൽദോ ബാവായ്ക്ക് രോഗബാധയുണ്ടായതിനാൽ അങ്കമാലി എന്ന ലക്ഷ്യസ്ഥാനത്ത് എത്തുന്നതിന് മുമ്പായി കോതമംഗലത്ത് യാത്ര അവസാനിപ്പിക്കേണ്ടി വന്നു.
11. അവിടെ വച്ച് മൂന്നാം മാർത്തോമ്മയെ എപ്പിസ്ക്കോപ്പാ ആയി പട്ടം കെട്ടി. യൽദോ ബാവായുടെ കാർമ്മികത്വത്തിൽ കൂടെ വന്ന മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പാ ആണ് പട്ടംകൊടയുടെ പല ക്രിയകളും അനുഷ്ഠാനങ്ങളും യൽദോ ബാവായുടെ നിർദ്ദേശപ്രകാരവും യൽദോ ബാവായ്ക്ക് വേണ്ടിയും നടത്തിയത്.
12. യൽദോ ബാവ അന്തരിച്ചതിനെ തുടർന്ന് മാർ ഈവാനിയോസിന് മുളന്തുരുത്തി ഇടവക അഭയം നൽകി.

13. യാത്രാചിലവിന്റെയും മറ്റും ബാധ്യത ഉണ്ടായിരുന്നതിനാൽ കളപ്പുരക്കൽ ചാക്കോ കത്തനാർ മുന്നിട്ടറങ്ങി പരിഹാരമുണ്ടാക്കി അർമ്മീനിയൻ വ്യാപാരികളിൽ നിന്ന് മാർ ഈവാനിയോസിനെ കടവിമുക്തനാക്കി.
14. പ. യൽദോ ബാവായുടെ കബറിടം പിൽക്കാലത്ത് പുണ്യസങ്കേതമായി പ്രസിദ്ധിയാർജിച്ചു.
15. മലങ്കരസഭയിലെ ആരാധനകളിൽ മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ്, (വടക്കൻ പറവൂർ കബറിടം) പ്രാദേശിക എപ്പിസ്ക്കോപ്പാ എന്നിങ്ങനെ മൂന്ന് പേരെ ഓർക്കുന്ന പതിവ് ആരംഭിച്ചു.
16. പിൽക്കാലത്ത് ബാബിലോണിയൻ പാത്രിയർക്കീസ് എന്ന് അറിയപ്പെട്ട സെലൂഷ്യയിലെ പൂർവ്വിക കാതോലിക്കോസിന്റെ അവകാശിയായി യൽദോ ബാവായെ കോപ്റ്റിക്ക് പാത്രിയർക്കീസും ശാക്രുള്ള പാത്രിയർക്കീസും അംഗീകരിച്ചത് വഴി അന്ത്യോഖ്യൻ വിധേയത്വത്തിൽ നിന്ന് വിടർത്തി യൽദോബാവായെ ഒരു സ്വതന്ത്രസ്ഥാനിയായി അവരോധിക്കുകയായിരുന്നു. (തുർഅബ്ദീൻ സഭാ ചരിത്രത്തിൽ പലപ്പോഴും ബഹിഷ്കൃത - സമാന്തര പാത്രിയർക്കീസുമാരുടെ ആസ്ഥാനവും അഭയസ്ഥാനവും ആയിരുന്നിട്ടുണ്ടെന്ന് ആഗോളസുറിയാനി പണ്ഡിതനും ഓക്സ്ഫോർഡ് സർവ്വകലാശാലയിലെ ഓറിയന്റൽ ഭാഷാവിഭാഗത്തിന്റെ പ്രൊഫസറുമായ ഡോ. സെബാസ്റ്റ്യൻ ബ്രോക്കിൽ നിന്നാണ് മനസിലാക്കുവാൻ കഴിഞ്ഞത്. മേൽ കൊടുത്ത എല്ലാവിവരങ്ങളും അദ്ദേഹവുമായി 2014 സെപ്തംബർ 7ന് തൃശൂർ കൽദായ സഭയുടെ ആസ്ഥാനത്ത് വച്ച് നടന്ന കൂടിക്കാഴ്ച്ചയിൽ ഈ ഗ്രന്ഥകാരൻ പങ്കു വച്ചു. അദ്ദേഹം ആ സാധ്യതകളെ ശരിവച്ചു എന്ന് രേഖപ്പെടുത്തുവാൻ സന്തോഷമുണ്ട്.
17. അന്ത്യോഖ്യൻ സഭയോട് വിഘടിച്ച ശാക്രുള്ള പാത്രിയർക്കിസിന്റെ സംസർഗ്ഗത്തിൽ ജീവിച്ച ആൾ ആയത് കൊണ്ട് ആകാം എത്ര സമ്മർദ്ദമുണ്ടായിട്ടും ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് കോതമംഗലത്ത് എത്തിയിട്ടും അദ്ദേഹത്തെ വിശുദ്ധൻ ആയി പ്രഖ്യാപിക്കുവാൻ വൈമനസ്യം പ്രദർശിപ്പിച്ചത്.
18. വിശുദ്ധനായി അംഗീകരിക്കുവാൻ അന്ത്യോഖ്യൻ സഭയുടെ സിന്നഡ് തീരുമാനിച്ചു എന്ന കഥ പിൽക്കാലസംഭവങ്ങളുടെ വെളിച്ചത്തിൽ അവിശ്വാസ്യവും അസംഭവ്യവുമായി വിലയിരുത്തേണ്ടിയിരിക്കുന്നു.
19. അദ്ദേഹത്തെ വിശുദ്ധൻ എന്ന് പ്രചരിപ്പിക്കുവാനുള്ള ശ്രമത്തിന്റെ ഭാഗമായി രൂപപ്പെട്ടവയാണ് നിലവിലുള്ള ഐതിഹ്യങ്ങൾ.
20. പിൽക്കാലത്ത് മലങ്കരസഭയിൽ കക്ഷിവഴക്കുകൾ രൂക്ഷമായപ്പോൾ അന്ത്യേഖ്യൻ പക്ഷത്ത് നിലയുറപ്പിച്ച വടക്കൻ ഇടവകകൾ പ. യൽദോ ബാവായെ അന്ത്യോഖ്യയുമായി ബന്ധപ്പെടുത്തുന്ന ഐതിഹ്യങ്ങൾ സൃഷ്ടിച്ച് അന്ത്യോഖ്യൻ കക്ഷിയുടെ ബലം വർദ്ധിപ്പിക്കുകയായിരുന്നു. പക്ഷേ കിംവദന്തികൾ ചരിത്രത്തിന് പകരമാവുകയില്ലാ എന്ന് കാലം തെളിയിച്ചിരിക്കുന്നു.

## 1684ലെ സുറിയാനി കത്ത്



വേജ് 1

